മലങ്കര സുറിയാനി കത്തോലിക്കാസഭ

# വിശുദ്ധ ശുശ്രൂഷകളുടെ
# അനുഷ്ഠാനക്രമം
# (തൂക്കാസ)

*Imprimatur*

**✠ Moran Mor Baselios Cardinal Cleemis**

*Major Archbishop-Catholicos of the Syro-Malankara Catholic Church*

Revised version printed: 20 September 2014

*Approved by*
The Holy Episcopal Synod

*Prepared by*
The Synodal Commission for Liturgy

*Published by*
The Major Archiepiscopal Curia
of the Syro-Malankara Catholic Church
Catholicate Centre, Pattom, Trivandrum - 695 004

*Layout & Printing*
..................................................
..........................................................



## ശ്ലൈഹിക പ്രബോധനം

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വിശുദ്ധ ശുശ്രൂഷകളുടെ അനുഷ്ഠാനക്രമം പരിഷ്കരിച്ച് വീണ്ടും പ്രസിദ്ധീകരിക്കുന്നതിൽ ഏറെ സന്തോഷമുണ്ട്. ഇതിനുമുമ്പ് പ്രസിദ്ധീകരിച്ചിട്ടുള്ളതും നിലവിലിരുന്നതുമായ അനുഷ്ഠാനക്രമങ്ങളിൽ (തൂക്കാസ) വേണ്ട തിരുത്തലുകളും മാറ്റങ്ങളും വരുത്തിയാണ് പുതിയ അനുഷ്ഠാനക്രമം പ്രസിദ്ധീകരിക്കുന്നത്. മുൻകാലങ്ങളിൽ ഇതിനുവേണ്ടി പരിശ്രമിച്ച ആരാധനക്രമ പണ്ഡിതരെ നന്ദിയോടെ ഓർക്കുന്നു. മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ എല്ലായിടത്തും ആരാധനയുടെ നടപടിക്രമങ്ങളും അനുഷ്ഠാനരീതികളും ഏകീകരിക്കണം എന്ന ഉദ്ദേശത്തോടെയാണ് ഇത് പ്രസിദ്ധീകരിക്കുക. ഈ അനുഷ്ഠാനക്രമം നമ്മുടെ സഭയിലെ എല്ലാവർക്കും ഉപകാരപ്രദമാകണമെന്ന് ആഗ്രഹിക്കുന്നു. വി. കുർബാനയും, മറ്റു കൂദാശകളും, തിരുനാളുകളും, കൂദാശാനുകരണങ്ങളും പരികർമ്മം ചെയ്യുമ്പോൾ ആ ശുശ്രൂഷകളുടെ അർത്ഥവും, ആരാധനാരീതിയും, അനുഷ്ഠാനക്രമവും സംബന്ധിച്ച സഭയുടെ പാരമ്പര്യം മനസ്സിലാക്കുവാനും ഉൾക്കൊള്ളുവാനും ഏവർക്കും സാധിക്കുന്ന വിധത്തിൽ സഭയുടെ ഒരു ആധികാരിക പ്രമാണമായി ഇതിനെ മനസിലാക്കണമെന്നും സ്വീകരിക്കണമെന്നും താൽപര്യപ്പെടുന്നു. ആരാധന, സഭയുടെ ജീവനാണ്, ശക്തിയാണ്. ആരാധനയും ആരാധനക്രമാധിഷ്ഠിതമായ ആദ്ധ്യാത്മികതയും ക്രിസ്തീയജീവിതത്തിന്റെ അടിസ്ഥാനമാണ്. അർത്ഥം മനസിലാക്കി അതിൽ നാം എങ്ങനെ പങ്കുചേരുന്നു എന്നതിനെ ആശ്രയിച്ചാണ് ആരാധന ഒരു അനുഭവമായി മാറുന്നത്. “പൂർണവും, ബോധപൂർവവും, കർമ്മോത്സുകവുമായ” (full, conscious, and active participation) ഭാഗഭാഗിത്വത്തിലൂടെയാണ് ആരാധന നമുക്ക് അനുഭവവേദ്യമാകുന്നതെന്ന് രണ്ടാം വത്തിക്കാൻ സുന്നഹദോസ് നമ്മെ പഠിപ്പിക്കുന്നു (SC No. 14). നമ്മുടെ ബ. വൈദികരും ആശ്രമങ്ങളിലെയും മഠങ്ങളിലെയും സമർപ്പിതരും വിശ്വാസികളേവരും ഈ അനുഷ്ഠാനക്രമങ്ങൾ നിഷ്ഠയോടെ പാലിക്കുവാൻ പരിശ്രമിക്കണമെന്ന് പ്രത്യേകം താല്പര്യപ്പെടുന്നു.

ആരാധനയിലൂടെ നമ്മുടെ വിശ്വാസത്തെ ആഴപ്പെടുത്തുവാനും, പ്രാർത്ഥനകളും ആരാധനയും നമ്മുടെ വിശ്വാസത്തെയും ആത്മീയജീവിതത്തെയും കൂടുതൽ ശക്തിപ്പെടുത്തുവാനും ഇടയാകട്ടെ എന്ന് പ്രാർത്ഥിക്കാം. അനുഭവവേദ്യമായ ഒരു ആരാധനാജീവിതത്തിന് നമ്മെ ഏവരെയും സഹായിക്കുന്നതാണ് അതിന്റെ കൃത്യമായ, ചിട്ടയായ അനുഷ്ഠാനം. അത് ഭംഗിയായും അനുഭവവേദ്യമായും പരികർമ്മം ചെയ്യുവാൻ നിയോഗിക്കപ്പെട്ടവർക്കും, അതിൽ പങ്കുചേരുന്ന ഏവർക്കും അതിന്റെ അർത്ഥവും, ആരാധനാരീതികളും മനസിലാക്കി അവരുടെ ആത്മീയജീവിതത്തിന്റെ ശക്തിയായി ആരാധന അനുഭവപ്പെടട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ഇതിന്റെ പ്രസിദ്ധീകരണത്തിൽ മുൻകൈ എടുത്ത് പ്രവർത്തിച്ച ലിറ്റർജി കമ്മീഷൻ അംഗങ്ങൾക്ക്, പ്രത്യേകിച്ച് കമ്മീഷൻ ചെയർമാൻ മോസ്റ്റ് റവ. ഡോ. തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായ്ക്കും, കമ്മീഷൻ സെക്രട്ടറി റവ. ഡോ. ഐസക് പറപ്പള്ളിൽ അച്ചനും, റവ. ഡോ. തോമസ് പണിക്കർ അച്ചനും, റവ. ഡോ. കുര്യാക്കോസ് തടത്തിൽ അച്ചനും, നന്ദിയും ദൈവാനുഗ്രഹങ്ങളും നേരുകയും ചെയ്യുന്നു.

**✠ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ്**
മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

തിരുവനന്തപുരം
20 സെപ്തംബർ 2014



## ഉള്ളടക്കം


ശ്ലൈഹിക പ്രബോധനം .......... 3
പൊതുനിർദ്ദേശങ്ങൾ .......... 9
- കുരിശ് വരയ്ക്കൽ .......... 11
- പ്രാർത്ഥനാസമയത്ത് നിൽക്കേണ്ടവിധം .......... 12
- ധൂപാർപ്പണം - ധൂപം വീശുന്നവിധം .......... 13
- വി. കുർബാനയോടനുബന്ധിച്ചുള്ള മറ്റ് കാര്യങ്ങൾ .......... 16
- മൂന്നിന്മേൽ കുർബാന .......... 17
- മേല്പട്ടക്കാരൻ സന്നിഹിതനായിരിക്കുമ്പോൾ അനുഷ്ഠിക്കേണ്ടവ .......... 18
- മേല്പട്ടക്കാരൻ അർപ്പിക്കുന്ന വി. കുർബാനയിൽ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ .......... 19
- ഹാശാ ആഴ്ചയിലെ വി. കുർബാനയിൽ അനുഷ്ഠിക്കേണ്ട ക്രമം .......... 21
- വി. സമൂഹബലി .......... 23
- ഹമ്മീറാ ഉണ്ടാക്കുന്നവിധം .......... 26
- ഗായകസംഘം - നിർദേശങ്ങൾ .......... 26
- കാഴ്ചയർപ്പണം .......... 27
- ശ്ഹീമോ നമസ്ക്കാരത്തിൽനിന്നുള്ള നിർദ്ദേശങ്ങൾ .......... 27

**ഒന്നാം ഭാഗം - വി. കുർബാന**

**I. പള്ളിയുടെ ക്രമീകരണങ്ങൾ**
- പള്ളി, മദ്ബഹാ .......... 33
- ത്രോണോസ് .......... 34
- ദർഗാ, ചിത്തോല .......... 35
- മശ്കൻ സബിനാ, സ്ലീബാ, മെഴുകുതിരികൾ .......... 36
- തബ്ലീത്താ, വിരിക്കൂട്ടം .......... 37

ശോശപ്പാ, കബ്ലാന, സങ്കീഞ്ഞ്, ഗോമൂറോ,
പീലാസാ-കാസാ, കൗക്ക്ബോ, തർവോദോ,
മ്ശംശോനീസോ ............ 38
മറ്റ് സാധനസാമഗ്രികൾ ............ 39
ത്രോണോസിന്റെ ക്രമീകരണം ............ 40
അംശവസ്ത്രങ്ങൾ ............ 41
വി. കുർബാനയുടെ പ്രാരംഭ ഒരുക്കം ............ 42

## II. വി. കുർബാനയുടെ ശുശ്രൂഷകൾ

മൽക്കിസദേക്കിന്റെ ക്രമം ............ 43
അഹറോന്റെ ക്രമം ............ 46
നിയോഗപ്രതിഷ്ഠ ............ 47
പരസ്യശുശ്രൂഷ ............ 50
ത്രൈശുദ്ധ കീർത്തനം ............ 52
വചനശുശ്രൂഷ - ലേഖനം, സുവിശേഷം ............ 52
ഹൂസോയോ പ്രാർത്ഥന ............ 55
ധൂപകലശം വാഴ്ത്തൽ ............ 57
വിശ്വാസപ്രമാണം ............ 58
അന്നാഫുറ ............ 59
സ്ഥാപനവചനങ്ങൾ ............ 62
ഓർമയാചരണം ............ 64
റൂഹാക്ഷണപ്രാർത്ഥന ............ 65
മദ്ധ്യസ്ഥപ്രാർത്ഥനകൾ ............ 66
ഖണ്ഡനശുശ്രൂഷ ............ 68
കർത്തൃപ്രാർത്ഥന ............ 74
വിശുദ്ധ രഹസ്യങ്ങളുടെ ആഘോഷം ............ 75
കുക്കിലിയോൻ ............ 76
വി. കുർബാനസ്വീകരണം ............ 77
വി. കുർബാന കൊടുക്കുന്ന വിധം ............ 79
കൃതജ്ഞതാപ്രാർത്ഥന, യാത്രപറച്ചിൽ ............ 80



## രണ്ടാം ഭാഗം - വി. കൂദാശകൾ

**I മാമോദീസാ ............ 84**
ശുശ്രൂഷക്രമം ............ 86
വെള്ളംവാഴ്‌വിന്റെ ക്രമം ............ 88
പരി. റൂഹാക്ഷണം ............ 89
വി. മുറോൻ വെള്ളത്തിൽ കലർത്തുന്ന ക്രമം ............ 91
വെള്ളം വാഴ്ത്തൽ ............ 91
സ്നാനകർമ്മം ............ 92
**II വി. മൂറോനഭിഷേകം ............ 93**
കിരീടധാരണം ............ 94
വി. കുർബാനാനുഭവം ............ 94
വീട്ടുമാമ്മോദീസാ ............ 95
ശിശുക്കളെ അടിമ വയ്ക്കുന്ന ക്രമം ............ 97
**III വിവാഹം**
മനസുചോദ്യം ............ 97
വിളിച്ചുചൊല്ല് ............ 98
വിവാഹം ............ 99
ക്രമീകരണം ............ 100
കിരീടാഘോഷം ............ 102
കൈ പിടിപ്പിക്കൽ ............ 104
പുനർവിവാഹം ............ 104
**IV രോഗികളുടെ തൈലാഭിഷേകം ............ 104**
**V മറ്റു ശുശ്രൂഷകൾ ............ 107**
ഭവനാശീർവാദം ............ 107
മൃതസംസ്കാരം ............ 108
പള്ളിയിലേക്കുള്ള യാത്ര ............ 110
കബറടക്കം ............ 110
മരിച്ചവർക്കുവേണ്ടിയുള്ള ധൂപം ............ 112
കാസാ-പീലാസാ, കാപ്പാ മുതലായവ
ആശീർവദിക്കുന്നതിനുള്ള ക്രമം ............ 113

## മൂന്നാം ഭാഗം – വി. പെരുന്നാളുകൾ

**ആണ്ടടക്കമുള്ള പെരുന്നാളുകളിൽ അനുഷ്ഠിക്കേണ്ട ക്രമങ്ങൾ**

I. സ്ലീബാ ആഘോഷം ........ 116
II. പ്രദക്ഷിണം ........ 118
III. യൽദാ ........ 118
IV. ദനഹാ ........ 121
V. വലിയനോമ്പ് ........ 124
ശുബ്ക്കോനോ ........ 124
പകുതിനോമ്പ് ........ 124
നാല്പതാം വെള്ളി ........ 126
VI. ഓശാന ........ 127
VII. ഹാശാ ആഴ്ച ........ 129
പെസഹാ ........ 130
ദുഃഖവെള്ളി ........ 130
സജ്ജീകരണവും ക്രമീകരണവും ........ 131
പുറത്തുകൂടിയുള്ള പ്രദക്ഷിണം ........ 132
സ്ലീബാവന്ദനവിന്റെ ക്രമം ........ 133
സ്ലീബാ ആഘോഷം ........ 133
സ്ലീബാ വന്ദനവ് ........ 133
ദൈവാലയത്തിനകത്തുള്ള പ്രദക്ഷിണം ........ 134
കബറടക്ക ശുശ്രൂഷ ........ 135
VIII. ക്യംതാ ........ 136
സന്ധ്യാപ്രാർത്ഥന ........ 136
രാത്രി പ്രാർത്ഥന ........ 137
പ്രദക്ഷിണം ........ 138
വായനകൾ ........ 138
സ്ലീബാ ആഘോഷം ........ 139
പരസ്പരം സമാധാനം കൊടുക്കൽ ........ 139
ഉയിർപ്പ് കുർബാന ........ 140
IX സൂലോക്കോ ........ 140
X. പെന്തിക്കോസ്തി ........ 141
XI. ആനീദേ ഞായർ ........ 142
പള്ളിപെരുന്നാളുകൾ ........ 143
റാസ ........ 143



## പൊതു നിർദേശങ്ങൾ

1. കൗമാ ചൊല്ലുമ്പോഴും, യാമപ്രാർത്ഥനകളിലും കുമ്പിട്ടതിനു ശേഷമാണ് കുരിശ് വരയ്ക്കേണ്ടത്. അല്ലാത്ത അവസരങ്ങളിൽ തല വണങ്ങി കുരിശ് വരയ്ക്കണം.
2. യാമപ്രാർത്ഥനകളിൽ, നമസ്ക്കാരമേശയിൽ തിരി കത്തിക്കേണ്ട ആവശ്യമില്ല. മദ്ബഹായിൽ/ത്രോണോസിൽ ഒരു തിരി മദ്ധ്യത്തിൽ കത്തിച്ചാൽ മാത്രം മതിയാകും. എന്നാൽ മാമ്മോദീസാ, മൂറോനാ ഭിഷേകം, വിവാഹം എന്നീ കൂദാശകളുടെ അവസരത്തിൽ നമസ്ക്കാരമേശയിൽ തിരി കത്തിക്കേണ്ടതാണ്. ആറാം മണിയുടെയും, ഒൻപതാം മണിയുടെയും പ്രാർത്ഥനാസമയത്ത് തിരി കത്തിക്കുകയോ, മറ വലിയ്ക്കുകയോ ചെയ്യേണ്ടതില്ല. നോമ്പുകാലത്ത് യാമപ്രാർത്ഥന നടത്തുമ്പോൾ ത്രോണോസിൽ മദ്ധ്യഭാഗത്ത് ഒരു തിരി കത്തിക്കുന്നതിനോടൊപ്പം മ്നോർത്തോയിലും (ഗോഗുൽത്താ) കത്തിക്കേണ്ടതാണ്. ഹാശാ ആഴ്ചയിൽ യാമപ്രാർത്ഥന നടത്തുമ്പോൾ മദ്ബഹായുടെ മറ വലിക്കുന്നില്ല.
3. പെസഹാ വ്യാഴാഴ്ചയുടെ ഭാഗമായി ബുധനാഴ്ച വൈകിട്ടുമുതൽ വ്യാഴം ഒൻപതാംമണി പ്രാർത്ഥനവരെ മ്നോർത്തോയിൽ ചുവപ്പ് വസ്ത്രങ്ങൾ ധരിപ്പിക്കേണ്ടതാണ്.
4. പള്ളിയിൽ ചിത്രങ്ങൾ (icons) മാത്രമേ സ്ഥാപിക്കാവൂ. ചിത്രങ്ങൾ സ്ഥാപിക്കുമ്പോൾ (ചെറു ത്രോണോസുകളിലോ മറ്റോ) പരി. ദൈവമാതാവിന്റെ ചിത്രം പള്ളിയുടെ വടക്കുവശത്ത് സ്ഥാപിക്കുന്നതാണ് നമ്മുടെ പാരമ്പര്യം. എന്നാൽ തെക്കുവശത്ത് സ്ഥാപിക്കുന്ന പാരമ്പര്യവും ചില സ്ഥലങ്ങളിലുണ്ട്. അതുപോലെതന്നെ ഏവൻഗേലിയോൻപീഠവും മദ്ബഹായിൽ തെക്കുവശത്തോ വടക്കുവശത്തോ വയ്ക്കുന്ന പാരമ്പര്യവുമുണ്ട്. ഉയിർപ്പ് തിരുന്നാൾ കഴിഞ്ഞ് സ്വർഗാരോഹണംവരെയുള്ള ദിവസങ്ങളിൽ മ്നോർത്തോ മദ്ബഹായിൽ ത്രോണോസിന്റെ ഇടത് വശത്ത് വയ്ക്കേണ്ടതാണ്.
5. ശുശ്രൂഷകളിലും ആരാധനയിലും "ശുബ്ഹോ ലാബോ..." ചൊല്ലുവാൻ പട്ടക്കാർക്കും മേല്പ്പട്ടക്കാർക്കും മാത്രമേ അനുവാദമുള്ളൂ. യാമപ്രാർത്ഥനയുൾപ്പെടെ എല്ലാ ശുശ്രൂഷയും ആരംഭിക്കുന്നത് "ശുബ്ഹോ ലാബോ...", "വാലായിൻ മ്ഹീലെ" (ബലഹീനരും...) എന്നു ചൊല്ലിയതിനുശേഷം പ്രാരംഭപ്രാർത്ഥന ചൊല്ലിക്കൊണ്ടാണ്. എന്നാൽ, ആദ്യം ഒരു കൗമാ ചൊല്ലുന്ന പതിവുണ്ട്.

കൗമാ ആരംഭിക്കുന്നത് മേൽപ്പട്ടക്കാരനോ പട്ടക്കാരനോ ആണെങ്കിൽ "പിതാവിനും പുത്രനും പരിശുദ്ധറൂഹായ്ക്കും സ്തുതി എന്നു ചൊല്ലണം. മറ്റുള്ളവർ "പിതാവും പുത്രനും പരിശുദ്ധറൂഹായുമായ സത്യൈക ദൈവത്തിന്റെ തിരുനാമത്തിൽ ആമ്മീൻ" എന്നാണ് ചൊല്ലേണ്ടത്.

6. കൂദാശാപരികർമ്മത്തിന്റെ ഏതവസരത്തിലും വി. സുവിശേഷം വായിക്കുമ്പോൾ മദ്ബഹായിൽനിന്നുവേണം വായിക്കേണ്ടത്.

7. വി. കുർബാനക്ക് വൈദികർ ആൽബ് നിർബന്ധമായും ധരിക്കേണ്ടതാണ്. കൂദാശകളിലും മറ്റ് ശുശ്രൂഷകളിലും, പ്രത്യേകിച്ച് കെസ്ത്രൂമായിലും മദ്ബഹായിലുംനിന്ന് ശുശ്രൂഷയിൽ സംബന്ധിക്കുമ്പോൾ, വൈദികർ പുറംകുപ്പായം ധരിക്കേണ്ടതാണ്.

8. വി. കുർബാനയിലോ, മറ്റ് തിരുക്കർമ്മങ്ങളിലോ പങ്കെടുക്കുന്ന എല്ലാ ശുശ്രൂഷകരും നിർബന്ധമായും ശുശ്രൂഷക്കുപ്പായം (വെള്ള കുപ്പായവും വെള്ള ഇടക്കെട്ടും) ധരിക്കേണ്ടതാണ്. ആരാധനയിൽ പങ്കുചേരുന്നവരും, ഉചിതവും മാന്യവുമായ വസ്ത്രം ധരിക്കേണ്ടതാണ്.

9. വി. സമൂഹബലിയ്ക്കായി മദ്ബഹായിലേക്ക് വരുമ്പോഴും തിരികെ പോകുമ്പോഴും എല്ലാ വൈദികരും ത്രോണോസ് മുത്തിവേണം അവരവരുടെ സ്ഥാനങ്ങളിലേക്ക് പോകുവാൻ.

10. വി. കുർബാനയിൽ ഉപയോഗിക്കുന്ന ആരാധനാഗീതങ്ങൾ വി. കുർബാന പുസ്തകത്തിൽനിന്നുതന്നെയുള്ളതാകണം.

11. വി. കുർബാനയിൽ മദ്ധ്യസ്ഥപ്രാർത്ഥനകൾ ആറെണ്ണവും ചൊല്ലേണ്ടതാണ്.

## 12. മറ്റ് നിർദ്ദേശങ്ങൾ

i. കറുത്തനിറമുള്ള കാപ്പ, ചിത്തോല മുതലായവ വി. കുർബാനയ്ക്ക് ഉപയോഗിച്ചുകൂടാ. ദു:ഖവെള്ളിയാഴ്ച വി.കുർബാന അർപ്പിക്കുക പതിവില്ല; എന്നാൽ, അത് മാർച്ച് 25-ാം തീയതി (വചനിപ്പു പെരുനാൾ) ആയി വന്നാൽ, അന്ന് രാവിലെ വി.കുർബാന അർപ്പിക്കണം. ദു:ഖസൂചകമായതൊന്നും വി. കുർബാന കഴിയുന്നതുവരെ പാടില്ല.

ii. പള്ളിയകത്തു പ്രവേശിക്കുമ്പോൾ തലവണങ്ങി കുരിശു വരയ്ക്കുകയും "ദൈവമേ, ആദരപൂർവം നിന്റെ ഭവനത്തിലേക്കു വന്ന് എന്റെ നേർച്ചകൾ ഞാൻ നിറവേറ്റും" എന്നുചൊല്ലി, നമസ്കാരമേശമേൽ വച്ചിരിക്കുന്ന വി. ഗ്രന്ഥം മുത്തുകയും ചെയ്യണം.



iii. വി. മദ്ബഹായിലേക്കു പ്രവേശിക്കേണ്ടത് നമസ്കാരമേശയുടെ തെക്കുവശത്തുകൂടെയാണ്. വൈദികർ ത്രോണോസിന്റെ മദ്ധ്യഭാഗത്തു വണങ്ങി "ദൈവമേ, നിന്റെ ഭവനത്തിൽ ഞാൻ പ്രവേശിച്ചു..." ഇത്യാദി ചൊല്ലി, ത്രോണോസ് മുത്തിയശേഷം ഏവൻഗേലിയോൻ ചുംബിക്കണം. ശുശ്രൂഷ കഴിഞ്ഞ് തിരികെ ഇറങ്ങുന്നത് മദ്ബഹായുടെ വടക്കുവശത്തുകൂടി വേണം.

iv. നെറ്റി മുട്ടിച്ചാണ് ത്രോണോസ് മുത്തുന്നത്. ത്രോണോസിന്റെ മദ്ധ്യത്തിൽ മുത്തുമ്പോൾ തബ്ലീത്തായുടെ പടിഞ്ഞാറെ അറ്റത്തു നെറ്റി മുട്ടിയിരിക്കണം. കശീശ്ശാപട്ടം ഇല്ലാത്തവർക്ക് ത്രോണോസിന്റെ മദ്ധ്യത്തിൽ മുത്തുവാൻ അനുവാദമില്ല; അവർ കോണുകളാണ് മുത്തേണ്ടത്.

v. ദർഗായിൽ കയറുന്നതിനും അതിൽനിന്ന് ഇറങ്ങുന്നതിനും മുമ്പ് ത്രോണോസിന്റെ മദ്ധ്യത്തിൽ മുത്തണം. ദർഗായിൽ നിന്നുകൊണ്ട് ത്രോണോസിന്റെ മദ്ധ്യത്തിൽ മുത്തുവാൻ പ്രയാസമായതുകൊണ്ട് അല്പം വടക്കോട്ടു (ഇടതുവശം) മാറി മുത്താവുന്നതാണ്. കൈകളിൽ പൂജാപാത്രം തുടങ്ങിയ എന്തെങ്കിലും ഉണ്ടെങ്കിൽ മുത്തേണ്ട ആവശ്യമില്ല.

vi. ശുശ്രൂഷകർ മദ്ബഹായിൽ ഒരു വശത്തുനിന്നു മറുവശത്തേക്കു പോകേണ്ടിവരുമ്പോൾ, ത്രോണോസിന്റെ കിഴക്കുവശത്തുകൂടിയാണ് പോകേണ്ടത്.

**13. കുരിശ് വരയ്ക്കൽ**

i കുരിശു വരയ്ക്കുന്നത് അനുഗ്രഹം പ്രാപിക്കാനാണ്. വി. ത്രിത്വത്തിന്റെ നാമം ഉച്ചരിക്കുമ്പോഴും 'സ്ളീബാ' (കുരിശ്) എന്നു പറയുമ്പോഴും, "ശുബ്ഹോ..." പറയുന്ന അവസരങ്ങളിലും കുരിശ് വരയ്ക്കണം.

ii ശുശ്രൂഷകൻ (മേല്പ്പട്ടക്കാരൻ സന്നിഹിതനായിരിക്കുമ്പോൾ പട്ടക്കാരും) മദ്ബഹായിൽനിന്ന് പ്രസ്താവനകൾ നടത്തുന്നതിനും, വി. ഗ്രന്ഥത്തിൽനിന്നു വായിക്കുന്നതിനും മുമ്പ് 'ബാറെക്മോർ' എന്ന് പറയുന്നത് അനുവാദം ചോദിക്കലാണ്.

iii മേല്പ്പട്ടക്കാരന്റെ കൈ/സ്ലീബാ മുത്തിയതിനുശേഷം, കുരിശു വരയ്ക്കണം.

14. പട്ടക്കാരെ കാണുമ്പോൾ, വിശ്വാസികൾ 'ബാറെക്മോർ' എന്നു പറഞ്ഞ് തലവണങ്ങി കുരിശു വരയ്ക്കണം. പട്ടക്കാർ ഇതിനു മറുപടിയായി "ആലോഹോ ന്ബാറെക്" (ദൈവം നിന്നെ അനുഗ്ര

ഹിക്കട്ടെ) എന്ന് പറയണം. എന്നാൽ, പട്ടക്കാർ പരസ്പരം കാണുമ്പോൾ, "ശ്ലോമ്മോ" എന്ന് പറഞ്ഞ് കൈകസ്സൂരി (സമാധാനം) കൊടുക്കണം. തങ്ങളേക്കാൾ പ്രായം കൂടിയ പട്ടക്കാരെ കാണുമ്പോൾ 'ബാറെക്മോർ, ശ്ലോമ്മോ' എന്നു പറയണം. വിശ്വാസികൾ തമ്മിൽ കാണുമ്പോൾ, 'ദൈവത്തിനു സ്തുതി' എന്നു പറയാവുന്നതാണ്.

15. വലിയ മണി അടിക്കുന്നത്, പ്രാർത്ഥനാസമയവും ശുശ്രൂഷകളുടെ സമയവും വിശ്വാസികളെ അറിയിക്കുന്നതിനാകുന്നു. പ്രധാനപ്പെട്ട മൂന്നു യാമങ്ങളിൽ - പ്രഭാതത്തിലും, മദ്ധ്യാഹ്നത്തിലും, സന്ധ്യയ്ക്കും - വലിയ മണിയടിക്കണം. മണിയടി കേൾക്കുമ്പോൾ യാമപ്രാർത്ഥന നടത്താനിടയാകാതെ വരികയാണെങ്കിൽ, കുരിശുവരച്ച് സ്തോത്രം ചെയ്യണം. ഇതിനായി ഒരു കൗമാ ചൊല്ലാവുന്നതാണ്.

**16. പ്രാർത്ഥനാസമയത്ത് നിൽക്കേണ്ട വിധം.**

i കൈകൾ കുരിശാകൃതിയിൽ നെഞ്ചത്തടക്കിപ്പിടിച്ചുകൊണ്ടുള്ള നിൽപ്പ്: ഇടതുകൈ മടക്കി നെഞ്ചിൽ വച്ചിട്ട് അതിനു മുകളിൽ വലതുകൈ വച്ച് നില്ക്കുന്നു. സന്ദർഭാനുസരണം തല വണങ്ങിയോ നിവർന്നോ നില്ക്കാം. സാധാരണ പ്രാർത്ഥനയ്ക്കുള്ള രീതിയാണിത്; അനുതാപപ്രാർത്ഥനകൾക്കും ഇതുതന്നെയാണ് സ്വീകാര്യമായ രീതി. സ്ത്രീകൾ തല മൂടി കൈകൾ കൂപ്പി നില്ക്കണം

ii കൈകൾ വിരിച്ചുപിടിച്ചുകൊണ്ടുള്ള നിൽപ്പ്: കൈകൾ മലർത്തി ഇരുവശങ്ങളിലേക്കും കുറെ വിടർത്തി, യാചിക്കുന്നതുപോലെ അല്പം മുമ്പോട്ടു നീട്ടണം. ദൃഷ്ടികൾ മേല്പോട്ടുയർത്താം. അപേക്ഷാപരമായ പ്രാർത്ഥനകൾക്ക് ഈ രീതി സ്വീകരിക്കുന്നു.

iii കൈകൾ ഉയർത്തിപ്പിടിച്ചുകൊണ്ടുള്ള നിൽപ്പ്: തലയ്ക്ക് സമമായി വിരലുകൾ വരത്തക്കവണ്ണം കൈകൾ വിരിച്ചുപിടിച്ച് ഉയർത്തണം. തീവ്രമായ പ്രാർത്ഥന നടത്തുമ്പോൾ, കൈകൾ തലയ്ക്കുമീതെ ഉയർത്താം. പിതാവായ ദൈവത്തോടു നേരിട്ടുള്ള എല്ലാ പ്രാർത്ഥനകൾക്കും ഈ രീതി സ്വീകരിക്കുന്നു.

N.B. അനാഫുറായിൽ, വി. പൂജാപാത്രങ്ങൾ മൂടിവച്ചിരിക്കുമ്പോഴും, രഹസ്യപ്രാർത്ഥന ചൊല്ലുമ്പോഴും (സെദറയുടെ സമയം ഒഴികെ) കൈകൾ നെഞ്ചത്തടക്കിപ്പിടിക്കണം; ഈ സമയത്ത് കൈകൾ വിരിച്ചോ, ഉയർത്തിയോ പിടിക്കുന്നില്ല.

iv സാഷ്ടാംഗപ്രണാമം: മുട്ടുകൾ നിലത്തുറപ്പിച്ചതിനുശേഷം നെറ്റി നിലത്തു മുട്ടിച്ചു പ്രാർത്ഥിക്കുക.



v ഇരിപ്പ്: നിലത്ത് ഉറച്ചിരിക്കുകയോ പത്മാസനരീതിയിൽ ഇരിക്കുകയോ ചെയ്യാവുന്നതാണ്.

**17. ധൂപാർപ്പണം**

i മേൽപ്പട്ടക്കാരൻ സന്നിഹിതനാണെങ്കിൽ അദ്ദേഹം മാത്രമെ കുന്തുരുക്കം ഇടുകയുള്ളൂ. അല്ലാത്ത സന്ദർഭങ്ങളിൽ ധൂപകലശത്തിൽ കുന്തുരുക്കം ഇടുന്നത് എപ്പോഴും പട്ടക്കാരനായിരിക്കണം.

ii പട്ടക്കാരന്റെ വലതുവശത്തുനിന്നുവേണം ശുശ്രൂഷകൻ കുന്തുരുക്കം ഇടീക്കേണ്ടത്. കുന്തുരുക്കം ഇടുവിച്ചതിന്റെശേഷം ശുശ്രൂഷകൻ പട്ടക്കാരന്റെ കൈമുത്തണം; എന്നാൽ, ഉടനെതന്നെ പട്ടക്കാരൻ ധൂപകലശം വാങ്ങുന്നെങ്കിൽ അതു തിരിച്ചുകൊടുക്കുമ്പോൾ മാത്രം ശുശ്രൂഷകനെ കൈമുത്തിച്ചാൽ മതി.

iii ഓരോ ക്രമത്തിനും ആദ്യം കുന്തുരുക്കം ഇടുമ്പോൾ മൂന്നു പ്രാവശ്യം റൂശ്മാ ചെയ്യണം. പിന്നീട് കുന്തുരുക്കം ഇടുന്ന അവസരങ്ങളിൽ റൂശ്മാ ചെയ്യേണ്ട ആവശ്യമില്ല.

iv പ്രുമിയോന്റെ അവസാനത്തിലും എത്രോ, കുക്കിലിയോൻ എന്നിവയുടെ ആരംഭത്തിലും ഏവൻഗേലിയോൻവായനയുടെ മുമ്പും മറ്റു ചില പ്രത്യേക അവസരങ്ങളിലും ധൂപാർപ്പണം നടത്തേണ്ടതാണ്.

**18. ധൂപം വീശുന്ന വിധം**

i ശുശ്രൂഷകൻ ഇടതുകൈ നെഞ്ചത്തടക്കിപ്പിടിച്ച് ത്രോണോസിന്റെ തെക്കേ കോണിൽ മൂന്നു പ്രാവശ്യം വീശി ത്രോണോസിന്റെ കോൺ മുത്തിയശേഷം, വീണ്ടും മൂന്ന്പ്രാവശ്യം വീശുന്നു. അനന്തരം, ത്രോണോസിന്റെ കിഴക്കുവശത്തുകൂടി കടന്ന് വടക്കുവശത്തുനിന്ന് തെക്കുവശത്ത് ചെയ്തതുപോലെ ചെയ്യുന്നു. അനന്തരം മദ്ധ്യഭാഗത്ത് വന്ന് മൂന്ന് പ്രാവശ്യം വീശി വലതുവശം തിരിഞ്ഞ് ഏവൻഗേലിയോന്റെ നേർക്കു മൂന്നു പ്രാവശ്യം വീശി വണങ്ങണം. അതിനുശേഷം സാവധാനം ഇടതുവശം തിരിഞ്ഞ് മദ്ബഹായിൽ വടക്കുവശത്തു നിൽക്കുന്നവരുടെ നേരെ വീശി വണങ്ങുന്നു. പിന്നീട് മദ്ബഹാ വാതിൽക്കൽ വടക്കുനിന്നു തെക്കോട്ടു സാവധാനത്തിൽ തിരിഞ്ഞ് ജനങ്ങൾക്കു നേരെ വീശി വണങ്ങുന്നു. അതിനുശേഷം മദ്ബഹായിൽ തെക്കുവശത്തു നില്ക്കുന്നവർക്കും വീശി വണങ്ങിയ ശേഷം, കാർമ്മികന്റെ പുറകിൽ അല്പം വടക്കോട്ടു നീങ്ങി (കാർമ്മികന്റെ ഇടതുവശവും ശുശ്രൂഷകന്റെ വലതുവശവും ഒരു ലൈനിൽ വരത്തക്കവണ്ണം)

നിന്നുകൊണ്ട് ധൂപകലശം കിഴക്കുപടിഞ്ഞാറായി വീശുന്നു. ധൂപാർപ്പണസമയത്ത് ഓരോ വശത്തുമുള്ള പുണ്യവസ്തുക്കളുടെ നേർക്കു വണങ്ങണം. അതായത്, കുരിശ്, ചെറിയ ത്രോണോസുകൾ, ബെസ്സ്ഗാസ്സോ, മാമോദീസാതൊട്ടി മുതലായവ.

ii പട്ടക്കാർ വീശുമ്പോൾ ഇടതുകൈ മലർത്തി മുമ്പോട്ടു നീട്ടിപ്പിടിക്കണം. ത്രോണോസിന്റെ മദ്ധ്യത്തിൽ വീശി വണങ്ങിയതിനുശേഷം വലതുവശം തിരിഞ്ഞ് ഏവൻഗേലിയോന് വീശി ഇടതു തിരിഞ്ഞ് ക്രമപ്രകാരം വീശണം. പടിഞ്ഞാറോട്ട് തിരിഞ്ഞ് വീശുമ്പോൾ നമസ്ക്കാരമേശയിലുള്ള കുരിശിനും വണങ്ങണം. ജനങ്ങളുടെ നേർക്കു വീശുന്നത് മദ്ധ്യത്തിൽനിന്നുകൊണ്ട് മതിയാകുന്നതാണ്.

iii മദ്ബഹായ്ക്ക് വെളിയിൽവച്ചുള്ള ധൂപാർപ്പണം. മദ്ബഹായുടെ തിരശീല മാറ്റിയാണ് ശുശ്രൂഷ നടത്തുന്നതെങ്കിൽ, മേൽപ്രസ്താവിച്ചതുപോലെ ത്രോണോസിനു വീശിയശേഷം ശുശ്രൂഷകൻ കെസ്ത്രൂമായിലേക്കിറങ്ങിവന്ന് പട്ടക്കാർക്കും ജനത്തിനും വീശുന്നു. തുടർന്ന് ഉടനെതന്നെ ധൂപാർപ്പണമില്ലെങ്കിൽ തെക്കുവശത്തുകൂടി വീണ്ടും പ്രവേശിച്ചു ത്രോണോസിന്റെ തെക്കേ കോൺ മുത്തി ധൂപകലശം മാറ്റി വയ്ക്കുന്നു.

iv മദ്ബഹാ തുറന്നിട്ടില്ലെങ്കിൽ, കുരിശിനും പട്ടക്കാർക്കും ജനത്തിനും വീശി തെക്കുവശത്തുവന്ന് നിർത്തുന്നു.

v മേല്പ്പട്ടക്കാരൻ സന്നിഹിതനാണെങ്കിൽ, ത്രോണോസിനും ഏവൻഗേലിയോൻമേശയ്ക്കും വീശിയശേഷം, അദ്ദേഹത്തിന്റെ നേർക്കുവീശി സ്ളീബാ മുത്തി, വീണ്ടും മൂന്ന് പ്രാവശ്യം വീശണം.

19. **റൂശ്മാ.** വലതുകൈയുടെ തള്ളവിരലും ആദ്യത്തെ രണ്ടു വിരലുകളും കൂട്ടിപ്പിടിക്കണം. ചൂണ്ടുവിരൽ മുമ്പോട്ടു തള്ളി നില്ക്കണം. അതിനുശേഷം കുരിശടയാളം വരയ്ക്കണം. കുരിശിന്റെ നാലഗ്രങ്ങൾ മുമ്പോട്ടു തള്ളിയിരിക്കുകയും വരകൾ ഉള്ളിലേക്കു വളച്ചു (ആർച്ചുപോലെ) വരയ്ക്കുകയും ചെയ്യണം. മുകളിൽനിന്ന് താഴോട്ടും ഇടത്തുനിന്ന് വലത്തോട്ടുമാണ് കുരിശു വരയ്ക്കേണ്ടത്.

20. കാർമ്മികൻ തിരിയുന്നത് എപ്പോഴും ഇടതുവശത്തുകൂടിയാണ്. എന്നാൽ, റൂശ്മാ ചെയ്യുവാൻ തിരിയുന്നത് വലത്തുവശത്തുകൂടിയത്രേ. അപ്പോൾ, ഇടതുകൈ തബ്ലീത്തായുടെ വടക്കേ കോണിൽ തൊട്ടിരിക്കണം. പൂജാപാത്രങ്ങൾ മറയാതെ അല്പം വടക്കോട്ടു മാറി നില്ക്കേണ്ടതാണ്.



21. കാർമ്മികന്റെ രഹസ്യപ്രാർത്ഥന തീരാതെവരികയും മറ്റുള്ളവർ ചൊല്ലേണ്ടതു തീർന്നുപോകുകയും ചെയ്താൽ, മദ്ബഹായിൽനിന്ന് നിർദേശം ലഭിക്കുന്നതനുസരിച്ച്, എല്ലാവരും രണ്ടു ഗണമായി തിരിഞ്ഞു 'കുറിയേലായിസ്സോൻ' എന്നു ചൊല്ലിക്കൊണ്ടിരിക്കണം.

22. പാദങ്ങളായി തിരിച്ചിട്ടില്ലാത്ത പാട്ടുകൾ എല്ലാവരുംകൂടി ഒരുമിച്ചു പാടണം. പാദങ്ങളായി തിരിച്ചിട്ടുള്ളവ പാടുമ്പോൾ, സ്ത്രീകളും പുരുഷന്മാരും രണ്ട് ഗണങ്ങളായി ഓരോ പാദവും മാറിമാറി പാടണം. ഉദാ: "വെളിവു നിറഞ്ഞോരീശോ..." ചില കർമ്മാദികൾ നടത്തിക്കൊണ്ടിരിക്കുമ്പോൾ പാടാനുള്ള ഗാനങ്ങൾ, ആ കർമ്മം തീരുമ്പോൾ നിർത്താവുന്നതാണ്. (ഉദാ: അൻപുടയോനേ...)

23. i. ഞായറാഴ്ചകളിലും മറ്റു മാറാനായ പെരുന്നാളുകളിലും ജനങ്ങൾ വി.കുർബാനയ്ക്കുമുമ്പ് പട്ടക്കാരോടുകൂടെ സന്ദർഭോചിതമായ യാമപ്രാർത്ഥനകൾ നടത്തണം. സാധാരണയായി പ്രഭാതത്തിന്റേയും മൂന്നാംമണിയുടെയും പ്രാർത്ഥനകൾ ചൊല്ലുന്നു. സന്ധ്യാനമസ്ക്കാരത്തിലും വിശ്വാസികൾ പങ്കുകൊള്ളുന്ന പതിവുണ്ട്.

ii എല്ലാ ഞായറാഴ്ചകൾക്കും പെരുനാളുകൾക്കുമുള്ള നമസ്ക്കാരം പെങ്കീസാക്രമത്തിൽ അടങ്ങിയിട്ടുണ്ട്. പെങ്കീസ ഉപയോഗിക്കാൻ സാധിക്കാതെവന്നാൽ കൃംതാമുതൽ ഒരാഴ്ചത്തേക്ക് എല്ലാ ദിവസങ്ങളിലും, സ്ളീബാപ്പെരുനാൾ (സെപ്തംബർ 14) വരെയുള്ള എല്ലാ ഞായറാഴ്ചകളിലും കൃംതാപ്രാർത്ഥന ഉപയോഗിക്കാവുന്നതാണ്. സ്ളീബാപ്പെരുനാൾമുതൽ കൃംതാവരെയുള്ള ഞായറാഴ്ചകളിൽ സ്ളീബാക്കാലത്തെ പ്രാർത്ഥന ഉപയോഗിക്കണം. ഇടദിവസങ്ങളിൽവരുന്ന പെരുനാളുകളിൽ ഞായറാഴ്ചത്തെ (കൃംതാ/സ്ളീബാ) ക്രമംതന്നെ സ്വീകരിക്കാവുന്നതാണ്.

24. i. മദ്ബഹായിൽനിന്നുകൊണ്ട് ജനങ്ങളെ അഭിമുഖീകരിച്ചു വായിക്കുവാനും പ്രസംഗിക്കുവാനും പട്ടക്കാർക്കു മാത്രമേ അനുവാദമുള്ളൂ. ശെമ്മാശന്മാർ ഒരു നട ഇറങ്ങിനിന്ന് അപ്രകാരം ചെയ്യേണ്ടതാകുന്നു.

ii മദ്ബഹായിൽ ശുശ്രൂഷിക്കാനുള്ളവർക്ക് പട്ടക്കാർ പ്രത്യേകം കൈവയ്പ്പ് നൽകേണ്ടതാണ്. അവർ മാത്രമാണ് മദ്ബഹായിൽ പ്രവേശിക്കേണ്ടത്. (അതിന്റെ ക്രമം ദിവ്യനിധിയിൽ ചേർത്തിട്ടുണ്ട്; പേജ് 138–140).

**25. വി. കുർബാനയോടനുബന്ധിച്ചുള്ള മറ്റ് കാര്യങ്ങൾ**

വി. കുർബാനയ്ക്ക്, ശുശ്രൂഷിച്ചു പരിചയിച്ചിട്ടില്ലാത്ത ആളേ ഉള്ളുവെങ്കിൽപോലും, അയാളെങ്കിലും ശുശ്രൂഷകനായി ഉണ്ടായിരിക്കണം. അല്ലെങ്കിൽ വി. കുർബാനയിൽ സംബന്ധിക്കുന്നതിനെങ്കിലും ആളുണ്ടായിരിക്കണം. അപ്പോൾ, ശുശ്രൂഷകൻ ചൊല്ലേണ്ട ഭാഗങ്ങൾ ഹൈക്കലായിൽനിന്ന് പരിചയമുള്ളവർ വായിക്കണം. അതിനും സാധിക്കുകയില്ലെങ്കിൽ ശുശ്രൂഷകൻ പറയുന്ന ഭാഗങ്ങൾ വിട്ടുകളയാവുന്നതാണ്.

മറുപടി പറയാനറിയുന്നവരാരും ഇല്ലാതെ വന്നാലും, താഴെ പറയുന്ന പ്രത്യുത്തരങ്ങളെങ്കിലും ചൊല്ലിയിരിക്കണം.

1. "ഞങ്ങളുടെ ബോധങ്ങളും വിചാരങ്ങളും..." ഇത്യാദി.
2. ''ഞങ്ങളുടെ കർത്താവേ, നിന്റെ മരണത്തെ ഞങ്ങൾ ഓർക്കുന്നു, നിന്റെ ഉയിർത്തെഴുന്നേല്പിനെ..."ഇത്യാദി.
3. അതിനുശേഷമുള്ള പ്രാർത്ഥനയുടെ മറുപടി: "സർവ്വശക്തിയുള്ള പിതാവായ ദൈവമേ, ഞങ്ങളോട് കരുണ ചെയ്യണമേ"
4. ദൈവമായ കർത്താവേ, നിന്നെ ഞങ്ങൾ സ്തുതിക്കുന്നു..." ഇത്യാദി

i. അനാഫുറായ്ക്കുമുമ്പുള്ള രഹസ്യപ്രാർത്ഥനാസമയത്ത് "പരിശുദ്ധവും മഹിതവുമായ..." ഇത്യാദി ചൊല്ലി കുർബാന നിയോഗം മാറ്റാവുന്നതാണ്.

ii. കൂടുതൽ ഹമ്മീറാ വയ്ക്കേണ്ടിവന്നാൽ, ശോശപ്പാ ആഘോഷത്തിനുമുമ്പുവരെ വയ്ക്കാവുന്നതാണ്. അപ്പോൾ "സ്വർഗീയപിതാവിന്റെ ആദ്യജാതാ..." ഇത്യാദി പറഞ്ഞുവേണം ഹമ്മീറാ വയ്ക്കേണ്ടത്.

iii. "മാലാഖമാരുടെ സ്തുതിപ്പ്..." മുതൽ മദ്ധ്യസ്ഥപ്രാർത്ഥന ആരംഭിക്കുന്നതുവരെയുള്ളതിൽ ഏതെങ്കിലും പ്രാർത്ഥനയോ കർമ്മമോ വിട്ടുപോകുന്നപക്ഷം ആ ഭാഗം മുഴുവനായി ചൊല്ലേണ്ടതാണ്.

iv. മശ്ക്കൻസബ്നായിൽ (സക്രാരി) സൂക്ഷിക്കുന്ന വി. കുർബാന രണ്ടാഴ്ചയിൽ ഒരിക്കലെങ്കിലും മാറ്റി വയ്ക്കണം.

26. സാധാരണയായി തക്സായിൽ കൊടുത്തിരിക്കുന്ന ക്രമമനുസരിച്ചുതന്നെ വി.കുർബാന അർപ്പിക്കേണ്ടതാണ്; എന്നാൽ, ചില പ്രത്യേക സാഹചര്യങ്ങളിൽ താഴെപ്പറയുന്ന ഭാഗങ്ങൾ നേരത്തെ ചൊല്ലാവുന്നതാണ്.



i. 51-ാം സങ്കീർത്തനം.

ii. ഒന്നാം ശുശ്രൂഷയിലെ പ്രുമിയോനും തുടർന്നുള്ള സെദറാ, കോലോ, എത്രോ, എക്ബോ, ഹൂത്തോമോ മുതലായ പ്രാർത്ഥനകളും.

iii. രണ്ടാം ശുശ്രൂഷയുടെ ആദ്യഭാഗം.

**27. മൂന്നിന്മേൽ കുർബാന**

i. ഒരേ നിയോഗത്തിൽ മൂന്ന് പട്ടക്കാർ മൂന്ന് ത്രോണോസുകളിൽനിന്ന് ചൊല്ലുന്നതാകുന്നു മൂന്നിന്മേൽ കുർബാന. ഇതുപോലെ അഞ്ചോ ഏഴോ പട്ടക്കാർക്ക് ഒരുമിച്ച് ചൊല്ലാവുന്നതാണ്.

ii. പ്രായംകൊണ്ടോ മറ്റേതെങ്കിലും കാരണത്താലോ പ്രാധാന്യമുള്ള ആളാണ് നടുവിലത്തെ ത്രോണോസിൽ നില്ക്കുന്നത്. അദ്ദേഹമാണ് പ്രധാന കാർമ്മികൻ. പ്രധാന കാർമ്മികൻ മാത്രം ഉച്ചത്തിൽ ചൊല്ലുന്നു. മറ്റുള്ളവർ അദ്ദേഹത്തോടുകൂടി താണസ്വരത്തിൽ ചൊല്ലുന്നു. പ്രുമിയോൻ, സെദറാ, അന്നാഫുറ, ഹുത്തോമോ എന്നിവയിൽ അന്നത്തേക്കു തിരഞ്ഞെടുത്തിരിക്കുന്നത് ഏവയാണെന്ന വിവരം പ്രധാന കാർമ്മികൻ സഹകാർമ്മികരെ അറിയിച്ചിരിക്കണം.

iii. പ്രാധാന്യത്തിൽ രണ്ടാമത്തെയാൾ വടക്കുവശത്തെ ത്രോണോസിൽ നില്ക്കണം.

28. മൂന്നുപേരുംകൂടി മദ്ബഹായിൽ പ്രവേശിച്ച് സഹകാർമ്മികർ പ്രധാന കാർമ്മികന്റെ ഇടത്തും വലത്തുമായിനിന്ന് പ്രാരംഭ പ്രാർത്ഥനയും 51-ാം സങ്കീർത്തനവും രഹസ്യത്തിൽ ചൊല്ലുന്നു. അതിനുശേഷം പ്രധാന കാർമ്മികൻ ആദ്യം ഇടത്തുവശത്ത് നില്ക്കുന്ന വൈദികനും പിന്നീട് വലത്തുവശത്തു നില്ക്കുന്ന വൈദികനും സമാധാനം കൊടുക്കുന്നു. അനന്തരം ജനങ്ങളുടെ നേരെ ഇടതുവശം തിരിഞ്ഞ് ഒരുമിച്ച് പ്രാർത്ഥനാസഹായം ചോദിക്കുന്നു.

N.B. മേല്പ്പട്ടക്കാരൻ സന്നിഹിതനാണെങ്കിൽ മുറപ്രകാരം പ്രാധാന്യമനുസരിച്ച് ഓരോരുത്തർ കൈ മുത്തിയശേഷം വേണം, അവർ തമ്മിൽ തമ്മിൽ സമാധാനം കൊടുക്കേണ്ടത്.

29. പ്രാർത്ഥനാസഹായം ചോദിച്ചതിനുശേഷം ഓരോരുത്തർ അവരവരുടെ ത്രോണോസിലേക്കുപോയി മുറപ്രകാരം കർമ്മം നട

ത്തണം. അവിടെവച്ചുതന്നെ അംശവസ്ത്രം ധരിക്കുകയും ചെയ്യുന്നു.

30. മദ്ധ്യസ്ഥപ്രാർത്ഥന വായിക്കുമ്പോൾ, ആദ്യത്തേതും അവസാനത്തേതും പ്രധാന ശുശ്രൂഷകൻ (പ്രധാന കാർമ്മികനു ശുശ്രൂഷിക്കുന്നയാൾ) വായിക്കണം. ബാക്കിയുള്ളത് ആദ്യം വടക്കെ ത്രോണോസിലെ ശുശ്രൂഷകനും, അനന്തരം തെക്കെ ത്രോണോസിലെ ശുശ്രൂഷകനും വായിക്കാവുന്നതാണ്. അവർ ഓരോന്നേ വായിക്കുന്നുള്ളുവെങ്കിൽ ബാക്കിയുള്ളവ മറ്റു ശുശ്രൂഷകർക്കു വായിക്കാവുന്നതാണ്.

പ്രധാന ത്രോണോസിന്റെ മുമ്പിൽനിന്നാണ് മദ്ധ്യസ്ഥപ്രാർത്ഥന (തുബ്ദേൻ) നടത്തേണ്ടത്.

**31. A. മേല്പ്പട്ടക്കാരൻ സന്നിഹിതനായിരിക്കുമ്പോൾ അനുഷ്ഠിക്കേണ്ടവ**

i പട്ടക്കാരൻ ജനങ്ങളോട് പ്രാർത്ഥനാസഹായം ചോദിക്കുന്നതിനുമുമ്പ് മേല്പ്പട്ടക്കാരനോടു 'ശുബ്ക്കോനോ' ചോദിച്ച് കൈ മുത്തണം. ജനങ്ങളോട് പ്രാർത്ഥനാസഹായം ചോദിക്കുന്ന എല്ലാ അവസരങ്ങളിലും ഇപ്രകാരം ചെയ്യണം.

ii കാപ്പ വാഴ്ത്തുന്നതിനായി കാർമ്മികൻ മേല്പ്പട്ടക്കാരന്റെ പക്കൽ പിടിച്ച് കൊടുക്കണം. വാഴ്ത്തിക്കഴിയുമ്പോൾ സ്ലീബായും കാപ്പയും മുത്തി കാപ്പ ധരിക്കണം.

iii "മറിയാം ദീലേത്തോക്ക്... (കർത്താവേ, നിന്നെ പ്രസവിച്ച...)", "ദൈവമേ, നീ പരിശുദ്ധനാകുന്നു" എന്നിവ മേല്പ്പട്ടക്കാരൻ ചൊല്ലുന്നു.

iv ലേഖനങ്ങൾ വായിക്കുന്നതിനുമുമ്പ് ത്രോണോസ് മുത്തിയ ശേഷം ശുശ്രൂഷകൻ മേല്പ്പട്ടക്കാരന്റെ സ്ളീബാ മുത്തണം. ഏവൻഗേലിയോൻ വായിക്കുവാൻ സ്ലീബാ മുത്തിയിട്ടുവേണം കാർമ്മികൻ പോകേണ്ടത്.

v 'ശ്ലോമ്മോ' പറയുന്നതിനുമുമ്പ് 'ബാറെക്മോർ' എന്നു പറയണം. അതുപോലെ റൂശ്മാ ചെയ്യുന്നതിനുമുമ്പും മേല്പ്പട്ടക്കാരന്റെ നേരേതിരിഞ്ഞ് തലവണങ്ങി കുരിശ് വരച്ചിട്ട്, ബാറെക്മോർ എന്ന് ശബ്ദം താഴ്ത്തി പറഞ്ഞിട്ടുവേണം വാക്യം ഉച്ചരിക്കേണ്ടത്.



vi പ്രുമിയോന്റെ 'കോറൂസ്സുസ്സോ' മേല്പ്പട്ടക്കാരൻ ചൊല്ലുന്നു. ബാറെക്മോർ എന്നു പറഞ്ഞ് കാർമ്മികൻ പ്രുമിയോൻ വായിക്കുന്നു. അവസാനം ഇടതുവശത്ത് ശോശപ്പായുടെ കോൺ മുത്തുമ്പോൾ, മേല്പ്പട്ടക്കാരൻ "കബറിൽനിന്ന് അവൻ ഉയിർത്തു..." എന്ന് പറഞ്ഞ് ശോശപ്പായുടെ മടക്കിവെച്ചിരിക്കുന്ന കോൺ നിവർത്തി ഇടുന്നു. സെദറാ കഴിയുമ്പോൾ "മെൻ ആലോഹോ..." (ദൈവത്തിൽനിന്ന്) മേല്പ്പട്ടക്കാരൻ ചൊല്ലുന്നു.

vii ധൂപകലശം വാഴ്ത്തുന്നതിന് കാർമ്മികൻ ധൂപകലശം പിടിച്ച് കൊടുക്കണം. വാഴ്ത്തിക്കഴിയുമ്പോൾ സ്ളീബാമുത്തി ധൂപകലശം കൈയിൽ വാങ്ങി ത്രോണോസിനും ഏവൻഗേലിയോനും, പിന്നെ മേല്പ്പട്ടക്കാരനും തുടർന്ന് ക്രമമനുസരിച്ചും കാർമ്മികൻ വീശുന്നു.

viii വിശ്വാസപ്രമാണം ആരംഭിക്കുന്നത് മേല്പ്പട്ടക്കാരനാണ്.

ix പട്ടക്കാരൻ റൂശ്മാ ചെയ്യുന്നതിനുമുമ്പ് മേല്പ്പട്ടക്കാരനെ നോക്കി കുരിശു വരയ്ക്കണം.

x കർത്തൃപ്രാർത്ഥന ആരംഭിക്കുന്നത് മേല്പ്പട്ടക്കാരനാണ്.

xi കുക്കിലിയോൻ മേല്പ്പട്ടക്കാരൻ ചൊല്ലുന്നു. അംശവസ്ത്രം അഴിക്കുന്നതിനുമുമ്പ് കാർമ്മികൻ മേല്പ്പട്ടക്കാരന്റെ കൈ മുത്തണം.

xii കുർബാന കഴിഞ്ഞ് കൈ മുത്തിക്കുന്നത് മേല്പ്പട്ടക്കാരനായിരിക്കണം. പുത്തൻകുർബാനയ്ക്കുശേഷം മേല്പ്പട്ടക്കാരനോടുചേർന്ന് നവവൈദികന് കൈ മുത്തിക്കാവുന്നതാണ്.

xiii ശുബ്ഹോ ലാബോ.. എന്ന സ്തുതിപ്പ് എപ്പോഴും മേല്പ്പട്ടക്കാരനായിരിക്കും നടത്തുക.

**B. മേല്പ്പട്ടക്കാരൻ അർപ്പിക്കുന്ന വി. കുർബാനയിൽ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ**

i മേല്പ്പട്ടക്കാരനെ ഔദ്യോഗികമായി ദൈവാലയത്തിലേക്ക് സ്വീകരിക്കുമ്പോൾ (Liturgical Reception) പ്രധാന കവാടത്തിൽ ചെന്ന് ഇടവകവികാരി, മേല്പ്പട്ടക്കാരന് കത്തിച്ച തിരി നൽകുന്നു. തുടർന്ന് മൂന്ന് പ്രാവശ്യം ധൂപം വീശി കൈ മുത്തി വീണ്ടും മൂന്ന് പ്രാവശ്യം വീശി മദ്ബഹായിലേക്ക് സ്വീകരിക്കുന്നു.

ii മേല്പ്പട്ടക്കാരന് അംശവടി കൊടുക്കേണ്ട അവസരങ്ങൾ:

1. ഏവൻഗേലിയോൻ വായനയ്ക്ക്
2. മൂന്ന് ആശീർവാദങ്ങൾക്ക്
3. കുക്കിലിയോൻ സമയത്ത്
4. സമാപന ആശീർവാദത്തിന്

iii പരസ്യശുശ്രൂഷയുടെ ആരംഭത്തിൽ ത്രോണോസ് ചുറ്റിയുള്ള പ്രദക്ഷിണത്തിൽ വൈദികൻ മേല്പ്പട്ടക്കാരന്റെ തൊട്ടു മുമ്പിലായി അംശവടിയുമേന്തി പോകണം.

iv മദ്ധ്യസ്ഥപ്രാർത്ഥനസമയത്ത് വായനക്കാരന്റെ വലതുവശത്ത് തിരിയും, ഇടതുവശത്ത് അംശവടിയും പിടിച്ച് ശുശ്രൂഷകർ നിൽക്കണം.

v വി. കുർബാനയിൽ പൂജാപാത്രങ്ങൾ മൂടിയിരിക്കുമ്പോൾ മേല്പ്പട്ടക്കാരൻ ശീലമുടികൊണ്ട് തല മൂടിയിരിക്കണം. ഏവൻഗേലിയോൻ വായനസമയത്ത് ശീലമുടി മാറ്റി വേണം ഏവൻഗേലിയോൻ വായിക്കേണ്ടത്. ധൂപക്കുറ്റി വാഴ്വിന്റെ സമയത്ത് ത്രിത്വനാമം ചൊല്ലി ധൂപക്കുറ്റി ആശീർവദിക്കുന്ന മൂന്നു സന്ദർഭങ്ങളിൽ (പരിശുദ്ധനായ പിതാവ്..., പരിശുദ്ധനായ പുത്രൻ..., ജീവപ്രദനായ പരിശുദ്ധ റൂഹാ...) ശീലമുടി മാറ്റുകയും, "അവൻ നമ്മുടെയും നമ്മുടെ പിതാക്കന്മാരുടെയും..." തുടങ്ങിയ പ്രാർത്ഥന ചൊല്ലി ജനത്തിന് ധൂപം വീശുന്ന സമയത്ത് തലയിൽ ശീലമുടി ഇടുകയും വേണം.

vi ശോശപ്പാ ആഘോഷത്തിന്റെ സമയംമുതൽ കുക്കിലിയോന്റെ സമയംവരെ ശീലമുടി മാറ്റണം.

vii കുക്കിലിയോന്റെ സമയത്തും, കാസാ പീലാസ പടിഞ്ഞാറോട്ട് എഴുന്നെള്ളിക്കുമ്പോഴും തല ശീലമുടികൊണ്ട് മൂടണം.

viii വി. കുർബാന നൽകുന്ന സന്ദർഭത്തിൽ തലയിലെ ശീലമുടി മാറ്റാവുന്നതാണ്.

ix വി. കുർബാനസ്വീകരണത്തിനുശേഷമുള്ള രണ്ട് പ്രാർത്ഥനകൾക്കും, സമാപനാശീർവാദത്തിനും ശീലമുടി കൊണ്ട് തല മൂടിയിരിക്കണം.

x മേൽപ്പട്ടക്കാർ വി. കുർബാനയ്ക്ക് സഹകാർമ്മികരാകാതെ സംബന്ധിക്കുമ്പോൾ, വി. കുർബാനയിൽ ഏവൻഗേലിയോൻ വായിക്കുമ്പോഴും, കാസായും പീലാസായും പടിഞ്ഞാറോട്ട് എഴുന്നള്ളിക്കുമ്പോഴും, മേൽപ്പട്ടക്കാർ തിരി പിടിക്കണം.



xi മേല്പ്പട്ടക്കാരൻ ദൈവാലയത്തിൽ സന്നിഹിതനായിരിക്കുമ്പോൾ പ്രാർത്ഥന തുടങ്ങുന്നതും, 'ശുബ്ഹോ...' ചൊല്ലുന്നതും, ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുവിക്കുന്നതും അദ്ദേഹംതന്നെയായിരിക്കും.

xii മേല്പ്പട്ടക്കാരൻ സന്നിഹിതനായിരിക്കുന്ന കൂദാശാകർമ്മങ്ങളിലോ പ്രാർത്ഥനകളിലോ സംബന്ധിക്കുമ്പോൾ, പ്രാർത്ഥന ചൊല്ലുവാൻ അവസരം ലഭിച്ചാൽ ബാറെക്മോർ പറഞ്ഞ് തുടങ്ങുകയും സ്ലീബാ മുത്തി അവസാനിപ്പിക്കുകയുമാണ് പതിവ്.

xiii മേല്പ്പട്ടക്കാരന്റെ അംശവടി വി. കുർബാനയിൽ പ്രധാന സന്ദർഭങ്ങളിൽ പിടിക്കേണ്ടതും, ആശീർവാദത്തിന് നൽകേണ്ടതും വൈദികനാണ്. വൈദികൻ പുറംകുപ്പായവും ഹമ്മ്നിക്കോയും ധരിച്ചിരിക്കണം.

**32. ഹാശാ ആഴ്ചയിലെ വി.കുർബാനയിൽ അനുഷ്ഠിക്കേണ്ട ക്രമം**

i ഹാശാ ആഴ്ചയിൽ - പെസഹാദിവസം ഒഴിച്ചുള്ള ദിവസങ്ങളിൽ - ഹാശാരീതിയിൽ വേണം പ്രാർത്ഥനകൾ ചൊല്ലേണ്ടത്.

ii കൈമുത്തുകയോ കൈകസ്സൂരി (സമാധാനം) കൊടുക്കുകയോ, ശ്ലോമ്മോ (നിങ്ങൾക്കെല്ലാവർക്കും സമാധാനം...) പറയുകയോ ചെയ്തുകൂടാ.

33. i. "ദൈവമേ, നീ പരിശുദ്ധനാകുന്നു" എന്നതിനുപകരം തക്സായിൽ കൊടുത്തിരിക്കുന്ന അതാതു ദിവസത്തിന്റെ കൗമായെ തുടർന്ന് 'കുറിയേലായിസ്സോൻ' എന്ന് മൂന്നുപ്രാവശ്യം ചൊല്ലുന്നു.

ii ഏവൻഗേലിയോൻ വായിക്കുന്നതിനുമുമ്പുള്ള ഹുലോലോ- "ഹാലേലുയ്യാ..." ഓരോ ദിവസത്തേക്കും അതാതുദിവസത്തെ പ്രഭാതപ്രാർത്ഥനയുടെ ഹൂലോലോയാണ്.

iii ഏവൻഗേലിയോൻ വായിക്കുന്നതിനു മുമ്പുള്ള ശുശ്രൂഷകന്റെ പ്രസ്താവന ("നമ്മുടെ മുമ്പാകെ വായിക്കപ്പെടുന്ന...") ചൊല്ലേണ്ട ആവശ്യമില്ല. ഹൂലോലോ കഴിയുമ്പോൾ ഹാശാരീതിയിൽ കാർമ്മികൻ താഴെ കാണിച്ചിരിക്കുന്നപ്രകാരം ഏവൻഗേലിയോൻ വായിക്കുന്നു. കാർമ്മികൻ റൂശ്മാ ചെയ്തുകൊണ്ട് "ല്മൊറിയൊ ശുബ്ഹോ അലൈൻ വാലൈകൂൻ റഹ്മ്മാവ് ല്ഒൽമീൻ" (കർത്താവിനു സ്തുതി...)

ജനം – തലവണങ്ങി കുരിശുവരച്ചുകൊണ്ട്, "ആമ്മീൻ".

കാർമ്മികൻ: "ഏവൻഗേലിയോൻ കാദീശോദ്..." (വി. മത്തായി... ... എഴുതിയ വി. സുവിശേഷത്തിൽനിന്ന്)

**N.B.** പല സുവിശേഷങ്ങളിൽ നിന്നെടുത്തിട്ടുള്ള വായന ആണെങ്കിൽ ആദ്യത്തെ സുവിശേഷകന്റെ പേര് പറഞ്ഞശേഷം, "ഉ ഹബ്റാവു" ചേർക്കണം.

ജനം: കുറിയേലായിസ്സോൻ.

വായന കഴിഞ്ഞ് കാർമ്മികൻ റൂശ്മാ ചെയ്തുകൊണ്ട്, "ല്മൊറിയൊ സെഗ്ത്തോ" (കർത്താവിനു ആരാധന...)

ജനം : കുറിയേലായിസ്സോൻ.

ഹാശാ തിങ്കൾ, ചൊവ്വ, ബുധൻ ദിവസങ്ങളിൽ ഏവൻഗേലിയോനുശേഷം "നാഥാ തേ സ്തുതി..." എന്ന ഗീതം ചൊല്ലണം.

iv ധൂപക്കുറ്റി വാഴ്ത്തുന്നത് അതാതു ദിവസത്തെ കൗമാ മൂന്ന് പ്രാവശ്യം ചൊല്ലിയാണ്. തുടർന്നു "നാഥാ തേ സ്തുതി..." എന്ന് തുടങ്ങുന്ന ഭാഗം ചൊല്ലി ധൂപം വീശുന്നു.

v സാധാരണ ചൊല്ലുന്ന സമാധാനത്തിനുമുമ്പുള്ള പ്രാർത്ഥനയ്ക്കു പകരം ആ ദിവസത്തേയ്ക്കുള്ള പ്രത്യേക പ്രാർത്ഥന ചൊല്ലണം. പ്രാർത്ഥന കഴിയുമ്പോൾ ശുശ്രൂഷകൻ മറ്റു പ്രസ്താവനകളെല്ലാം വിട്ട്, "കരുണയുള്ള കർത്താവിന്റെ മുമ്പാകെ നാം തല കുനിക്കണം" എന്നു മാത്രം പറയുന്നു.

vi ഖണ്ഡനശുശ്രൂഷ നടത്തുമ്പോൾ, കൗമായും "നാഥാ തേ സ്തുതി..." ഇത്യാദിയും ചൊല്ലാവുന്നതാണ്.

vii കുക്കിലിയോനുപകരം കൗമായും, "നാഥാ തേ സ്തുതി..." ഇത്യാദിയും ചൊല്ലേണ്ടതാണ്.

viii വി.രഹസ്യങ്ങളുടെ സ്വീകരണം കഴിഞ്ഞ് "സ്തുതി ദൈവത്തിന്നുയരത്തിൽ..." എന്ന ഗീതം ചൊല്ലുകയില്ല.

ix പട്ടക്കാരൻ ഹൂത്തോമ്മോ ചൊല്ലിക്കഴിയുമ്പോൾ ആ ദിവസത്തേയ്ക്കുള്ള പ്രത്യേക ഹൂത്തോമ്മോയോ, കൗമായോ ചൊല്ലാം (മാതാവു യാചിക്കും..." ഇത്യാദി ചൊല്ലിക്കൂടാ).

34\. i പെസഹാദിവസം വി.കുർബാന ഉദയത്തോടുകൂടി അവസാനിക്കത്തക്കവണ്ണം തുടങ്ങേണ്ടതാണ്. വി. കുർബാനയ്ക്കുമുമ്പ് ലിലിയായുടെ (രാത്രിപ്രാർത്ഥന) നമസ്ക്കാരമെങ്കിലും ചൊല്ലണം. സന്ധ്യയ്ക്കാണങ്കിൽ സന്ധ്യാപ്രാർത്ഥനയ്ക്കുശേഷം വി. കുർബാന തുടങ്ങണം.



ii വി.കുർബാന കൊടുത്തശേഷം ബാക്കിയുള്ള ഗ്മുർത്തോ പിറ്റേ ദിവസത്തേക്ക് സൂക്ഷിക്കാതെ കാർമ്മികൻ ഭക്ഷിക്കണം.

iii പെസഹാദിവസം എല്ലാവരും വി. കുർബാന സ്വീകരിക്കത്തക്കവിധം മുൻകൂട്ടി കുമ്പസാരിച്ച് ഒരുങ്ങണം.

iv പെസഹാ വ്യാഴാഴ്ചയുടെ ഭാഗമായി ബുധനാഴ്ച വൈകിട്ടുമുതൽ വ്യാഴം ഒൻപതാംമണി പ്രാർത്ഥനവരെ ഗോഗുൽത്തായിൽ ചുവപ്പ് വസ്ത്രങ്ങൾ ധരിപ്പിക്കേണ്ടതാണ്.

35\. i. ദു:ഖശനിയാഴ്ച വി.കുർബാന ചൊല്ലുന്നത് ഉച്ചനമസ്ക്കാരം കഴിഞ്ഞാണ്. പതിനൊന്ന് മണിക്ക് ഉച്ചനമസ്ക്കാരം തുടങ്ങാം.

ii ദുഃഖശനിയാഴ്ച ഹാശാരീതിയിൽ വേണം വി. കുർബാന ചൊല്ലേണ്ടത്. കബറടക്കം ചെയ്ത ത്രോണോസിൽ (പ്രധാന ത്രോണോസിൽ) വി.കുർബാന അർപ്പിക്കുവാൻ പാടില്ല. തെക്കുവശത്തെ ത്രോണോസിന്മേലാണ് (Side altar) വി. കുർബാന അർപ്പിക്കേണ്ടത്. ഇരുവശങ്ങളിൽ ത്രോണോസുകൾ ഇല്ലെങ്കിൽ നമസ്ക്കാരമേശ അല്പം തെക്കോട്ട് നീക്കി അതിന്മേൽ തബ്ലീത്താ വച്ച് വി. കുർബാന അർപ്പിക്കണം.

**36. വി. സമൂഹബലി**

ഒന്നിലധികം വൈദികർ ഒരു ത്രോണോസിൽ ഒത്തൊരുമിച്ച് ഒരേ കാഴ്ചദ്രവ്യങ്ങൾകൊണ്ട് വി. കുർബാന അർപ്പിക്കുന്നതിന് സമൂഹബലി എന്നുപറയുന്നു. സമൂഹബലി അർപ്പിക്കുന്ന ഓരോരുത്തർക്കും പ്രത്യേക നിയോഗനിർദ്ദേശമില്ലെങ്കിൽ, അവരവരുടെ നിയോഗങ്ങൾ വയ്ക്കാവുന്നതാണ്. നമ്മുടെ പാരമ്പര്യമനുസരിച്ച് മൂന്നിൻമേൽ കുർബാന (അഞ്ചിന്മേൽ, ഏഴിന്മേൽ) അനുവദനീയമാണ്.

i. സമൂഹബലിക്ക് പ്രധാന കാർമ്മികൻ മദ്ധ്യത്തിലും സഹകാർമ്മികർ അദ്ദേഹത്തിന്റെ ഇരുവശങ്ങളിലുമായി നിൽക്കുന്നു. ആവശ്യമായി വന്നാൽ കൂടുതൽ നിരകൾ, ഒന്നിനു പുറകേ ഒന്നായി നിൽക്കാവുന്നതാണ്. എന്നാൽ പടിഞ്ഞാറോട്ട് അഭിമുഖമായി

(ത്രോണോസിന്റെ കിഴക്കുവശത്തുനിന്ന് പടിഞ്ഞാറോട്ട ഭിമുഖമായി) നിൽക്കരുത്.

ii ധൂപം വയ്ക്കുക, ധൂപകലശം വാഴ്ത്തുക, സമാധാനം കൊടുക്കുക, ആശീർവദിക്കുക മുതലായ കർമ്മങ്ങൾ നടത്തുകയും, അവയോടനുബന്ധിച്ചു വാക്യങ്ങൾ ചൊല്ലുകയും ചെയ്യേണ്ടത് പ്രധാന കാർമ്മികനാണ്.

iii കർമ്മാദികൾ നടത്തുമ്പോൾ, മറ്റു പ്രത്യേക നിർദ്ദേശമില്ലെങ്കിൽ, സഹകാർമ്മികർ അവരവർ നിൽക്കുന്ന സ്ഥാനത്ത് ഭക്തിയോടെ നിൽക്കുന്നു. രഹസ്യപ്രാർത്ഥനകൾ ചൊല്ലുമ്പോൾ കൈകൾ നെഞ്ചത്തടക്കിപ്പിടിക്കേണ്ടതാണ്.

iv പ്രധാന കാർമ്മികൻ ചൊല്ലേണ്ട പ്രാർത്ഥന ചൊല്ലുമ്പോൾ മറ്റുള്ളവർ അതോട് യോജിച്ച് രഹസ്യത്തിൽ ചൊല്ലേണ്ടതാണ്.

v പ്രധാന കാർമ്മികൻ ചൊല്ലേണ്ട പ്രാർത്ഥനകൾ ഒഴിച്ച് ബാക്കിയുള്ളവ സഹകാർമ്മികർ ഇടതും വലതുമായി മാറിമാറി ചൊല്ലാവുന്നതാണ്.

vi ഒന്നാം ശുശ്രൂഷയിൽ 51-ാം സങ്കീർത്തനം, പ്രുമിയോൻ-സെദറാ, കോലോ ഇത്യാദി (ഹൂത്തോമോ ഉൾപ്പെടെയുള്ള പ്രാർത്ഥനകൾ) തനിച്ച് രഹസ്യത്തിൽ നേരത്തേ ചൊല്ലിയിരിക്കണം. സമൂഹബലിയിൽ പങ്കെടുക്കുന്ന ഒരു വൈദികൻ നേരത്തേ മദ്ബഹായിൽ പ്രവേശിച്ച് മേശയൊരുക്കശുശ്രൂഷ നടത്തിയിരിക്കണം. ഒരു സഹകാർമ്മികന് ഒരു ഹമ്മീറായുടെ നാലിലൊന്ന് എന്ന കണക്കിന് ആവശ്യമുള്ള ഹമ്മീറകൾ വയ്ക്കേണ്ടതാണ്.

vii പ്രാർത്ഥനാസഹായം ചോദിച്ചതിനുശേഷം ത്രൊണോസിനു മുമ്പാകെ വണങ്ങി എല്ലാവരും ത്രോണോസ് മുത്തുന്നു.

viii പ്രധാന കാർമ്മികൻ കാസായും പീലാസായും എടുത്ത് പൊതുവായ അനുസ്മരണ "ഞങ്ങളുടെ കർത്താവും, ദൈവവും..." ഇത്യാദി ചൊല്ലുന്നു. ഓരോരുത്തർക്കും അവരവരുടെ നിയോഗം വയ്ക്കാവുന്നതാണ്. എല്ലാവരും ഈ പ്രാർത്ഥന താഴ്ന്ന സ്വരത്തിൽ ചൊല്ലേണ്ടതാണ്. കാർമ്മികൻ ഉയർന്ന സ്വരത്തിൽ ചൊല്ലുന്നു.

ix പ്രധാന കാർമ്മികൻ "മറിയാം ദീലേത്തോക്ക്..." ഇത്യാദി ചൊല്ലി മുറപ്രകാരം ധൂപം വീശുന്നു. വിശേഷദിവസങ്ങളിൽ ത്രോണോസിനുചുറ്റും പ്രദക്ഷിണം വയ്ക്കേണ്ടതാണ്. എല്ലാവരും വലത്തുവശം തിരിഞ്ഞ് ത്രോണോസിനു ചുറ്റുന്നു. ത്രോണോസിനു ചുറ്റിയശേഷം പ്രധാന കാർമ്മികൻ മുറപ്രകാരം ജനങ്ങളുടെ നേർക്ക് ധൂപം വീശുന്നു.



x "ദൈവമേ, നീ പരിശുദ്ധനാകുന്നു" എന്ന സ്തുതി പ്രധാന കാർമ്മികൻ ചൊല്ലുന്നു; ഏവൻഗേലിയോൻ വായിക്കുന്നതും അദ്ദേഹം തന്നെയാണ്; ഇരുവശങ്ങളിൽ നിൽക്കുന്നവർ അദ്ദേഹത്തിന്റെകൂടെ ഏവൻഗേലിയോൻമേശയിലേക്ക് പോയി നിൽക്കാവുന്നതാണ്. മറ്റുള്ളവർ ഏവൻഗേലിയോനിലേക്ക് തിരിഞ്ഞു നിൽക്കുന്നു.

xi പ്രുമിയോനും, ഹൂത്തോമോയും "മെൻ ആലോഹോ" (ദൈവത്തിൽനിന്ന് കടങ്ങൾക്കു പരിഹാരവും...) പ്രധാന കാർമ്മികൻ ചൊല്ലുന്നു. പ്രാർത്ഥനാസഹായം ചോദിച്ചശേഷം എല്ലാവരും "ത്‌ളീസ്സോ യൂസ്സോ" (പരിശുദ്ധ ത്രിത്വമേ...) ഇത്യാദി പ്രാർത്ഥന രഹസ്യമായി ചൊല്ലുന്നു.

xii സ്ഥാപനവചനങ്ങളും റൂഹാക്ഷണപ്രാർത്ഥനയും എല്ലാവരും ഒന്നിച്ച് ചൊല്ലേണ്ടതാണ്. എന്നാൽ സഹകാർമ്മികരുടെ ശബ്ദം പ്രധാന കാർമ്മികന്റെ ശബ്ദത്തേക്കാൾ താഴെയായിരിക്കണം. "ബാറെക് ഉ കാദേശ്" (വാഴ്ത്തി, ശുദ്ധീകരിച്ച്) എന്നു പറയുമ്പോൾ എല്ലാവരും മുറപ്രകാരം റൂശ്മാ ചെയ്യണം. അതിനുശേഷം വലതുകൈ ഉയർത്തി കമഴ്ത്തിപ്പിടിക്കണം. റൂഹാക്ഷണപ്രാർത്ഥന (പരിശുദ്ധാത്മാവ് ഈ അപ്പത്തെ...) ഉച്ചരിക്കുമ്പോഴും വലതുകൈ ഉയർത്തി കമഴ്ത്തിപ്പിടിക്കേണ്ടതാണ്. സഹകാർമികരും പരിശുദ്ധാത്മാവിന്റെ ആവാസസമയത്ത് കൈകൾ ഉയർത്തി ആശീർവദിക്കുകയും റൂശ്മാ ചെയ്യുകയും ചെയ്യേണ്ടതാണ്. കർത്തൃപ്രാർത്ഥന ആരംഭിക്കുന്നത് പ്രധാന കാർമ്മികനാണ്.

xiii പ്രധാന കാർമ്മികൻ കുർബാനയനുഭവിച്ചശേഷം ദർഗായിൽ നിന്നിറങ്ങി അല്പം പുറകോട്ടുമാറി നിൽക്കുന്നു. പ്രാർത്ഥനകൾ ചൊല്ലിയ മുറയനുസരിച്ച് ഓരോരുത്തർ ത്രോണോസ് മുത്തി ദർഗായിൽ കയറി തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നതാണ് അഭികാമ്യം. തിരുശരീരം തിരുരക്തത്തിൽ മുക്കി സ്വസ്ഥാനത്തുനിന്ന് അനുഭവിച്ചാലും മതിയാകുന്നതാണ്. വി. കുർബാന അനുഭവിക്കുന്നതിനുമുമ്പ് അതിനുള്ള പ്രാർത്ഥനകൾ സ്വസ്ഥാനങ്ങളിൽനിന്ന് ചൊല്ലേണ്ടതാണ്. വി.രഹസ്യ

ങ്ങൾ പടിഞ്ഞാറോട്ട് എഴുന്നെള്ളിക്കുമ്പോൾ പ്രധാന കാർമ്മികന്റെ ഇരുവശങ്ങളിൽ നിൽക്കുന്നവർ കത്തിച്ച തിരികൾ പിടിക്കുന്നത് മലങ്കര പാരമ്പര്യമാണ്. തുടർന്ന് വി.കുർബാന കൊടുക്കുന്നതിന് സഹായിക്കുകയും വേണം.

NB.1. അന്നാഫുറായിലെ രഹസ്യപ്രാർത്ഥനകൾ കാർമ്മികരെല്ലാം ചൊല്ലേണ്ടതാണ്.

2. പ്രധാന കാർമ്മികനോ, കാർമ്മികനോ, അവർ ചൊല്ലുന്ന പ്രാർത്ഥനകളിലെ ഏകവചനം ബഹുവചനമാക്കി ചൊല്ലരുത്. ഉദാ: ഹൂസോയോ പ്രാർത്ഥനയിലെ 'എന്റെ അസംഖ്യപാപങ്ങളും... റൂഹാക്ഷണപ്രാർത്ഥനയിലെ "കർത്താവേ എന്നോടുത്തരമരുളണമേ...". എന്നാൽ ആരംഭത്തിൽ പ്രാർത്ഥനാസഹായം അപേക്ഷിക്കുമ്പോൾ "അർപ്പിക്കുന്നതിനു ഞാൻ..." എന്നത് ഞങ്ങൾ എന്നാക്കി ചൊല്ലുന്നു. അതുപോലെ യാത്രപറച്ചിലിൽ... എന്നും എനിക്കുവേണ്ടി എന്നതിനുപകരം ഞങ്ങൾക്കുവേണ്ടി എന്നു പറയണം.

**37. ഹമ്മീറാ ഉണ്ടാക്കുന്ന വിധം**

"പുളിപ്പ്" വെള്ളത്തിൽ അലിയിച്ച് നല്ല ഗോതമ്പുമാവിനോടുകൂടി ചേർക്കണം. അനന്തരം അല്പം ഉപ്പുകൂടി ചേർത്ത് കുഴയ്ക്കണം. ഇതു പുളിക്കുവാൻ എട്ട് മണിക്കൂർ സമയമെങ്കിലും സൂക്ഷിക്കണം. അതിനുശേഷം കുറെ മാവെടുത്ത് മാറ്റി വയ്ക്കണം. ഇത് ഉണക്കി ഒരു കുപ്പിയിൽ ഭദ്രമായി സൂക്ഷിച്ചാൽ പിന്നീടു ഹമ്മീറാ ഉണ്ടാക്കേണ്ട അവസരത്തിൽ 'പുളിപ്പ്' ആയി ഉപയോഗിക്കാം.

പന്ത്രണ്ടു കുരിശടയാളമുള്ള അച്ചിന്മേൽ സൈത്തു പുരട്ടി അതിന്മേൽ പുളിമാവു പരത്തി തീക്കനലിന്മേൽവച്ച് ചുടണം. ഹമ്മീറാ തീരെ ലോലമായിരിക്കരുത്. അതിനു സാമാന്യം കനമുണ്ടായിരിക്കണം. മാവു കുഴച്ച് വയ്ക്കുന്ന അവസരത്തിലും ഹമ്മീറാ ചുടുന്ന സമയത്തും, ദൈവമാതാവിന്റെ കോലോകളോ സ്ളീബായുടെ കോലോകളോ പാടാവുന്നതാണ്.

**38. ഗായകസംഘം**

i. വി. കൂദാശകളിലെയും ശുശ്രൂഷകളിലെയും പ്രാർത്ഥനകൾ (ഗദ്യങ്ങളും പദ്യങ്ങളും) ഭക്തിയായും ചിട്ടയായും അനുഭവവേദ്യമായും നിർവഹിക്കുന്നതിന്, പരിശീലനവും ദൈവഭക്തിയുമുള്ള സംഘത്തിന്റെ സാന്നിദ്ധ്യം സഹായകരമാണ്. ആരാധനാസംഗീതാലാപനം



പ്രാർത്ഥനതന്നെയാണ് എന്ന് ഗായകസംഘാംഗങ്ങൾ നിർബന്ധമായും ഓർത്തിരിക്കണം. ഗാനരൂപത്തിലുള്ള പ്രാർത്ഥനകളും ഗദ്യരൂപത്തിലുള്ള പ്രാർത്ഥനകളും ഗായകസംഘാംഗങ്ങൾ ഭക്തിയായി ചൊല്ലേണ്ടതാണ്. ആരാധനയിൽ സംബന്ധിക്കുന്ന വിശ്വാസികളെ മുഴുവൻ സജീവമായി പ്രാർത്ഥിക്കുന്നതിന് സഹായകരമായിവേണം ഗായകസംഘം പ്രവർത്തിക്കുവാൻ.

ii. സംഗീതത്തിൽ വിദഗ്ധരാണെങ്കിലും അല്ലെങ്കിലും പ്രാർത്ഥന (ഗദ്യവും പദ്യവും) ആരംഭിക്കുന്നത് കാർമികനാണ്. കാർമികൻ ആരംഭിക്കുന്നതിനുപകരം, ഗായകസംഘനേതാവ് പ്രാർത്ഥന ആരംഭിക്കുന്നതിന് അനുവാദമില്ലാത്തതാകുന്നു. സംഗീതോപകരണങ്ങളുടെ നാദം പ്രാർത്ഥനയുടെ ശബ്ദത്തിന് മുകളിൽ പോകുവാൻ പാടില്ലാത്തതാകുന്നു. ഗായകസംഘാംഗങ്ങൾ ദൈവാലയശുശ്രൂഷകരുടെ വായനകളും പ്രഖ്യാപനങ്ങളും നടത്തേണ്ടതില്ല. ശുശ്രൂഷകൾക്ക് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ഔദ്യോഗിക പുസ്തകങ്ങളായിരിക്കണം ഉപയോഗിക്കേണ്ടത്. ഗദ്യരൂപത്തിൽ കാർമികൻ പ്രാർത്ഥന നടത്തുമ്പോൾ keyboard വായിക്കുവാൻ പാടില്ലാത്തതാകുന്നു. സംഗീതോപകരണങ്ങൾ വായിക്കുന്നവർ, വി. കുർബാനയുടെയും കൂദാശകളുടെയും പ്രധാന ഭാഗങ്ങളിൽ എഴുന്നേറ്റുനിന്ന് സംബന്ധിക്കേണ്ടതാണ്. Stanzaകൾ തമ്മിലുള്ള gap-ലും, ഗീതങ്ങൾ ആരംഭിക്കുന്നതിനുമുമ്പും, ഹ്രസ്വമായ music മാത്രമേ ചേർക്കുവാൻ പാടുള്ളൂ. സഭയുടെ പരമ്പരാഗതരീതിയനുസരിച്ച് ഓരോ Stanzaയും പുരുഷന്മാരും സ്ത്രീകളും മാറിമാറി ചൊല്ലുന്ന പതിവാണുള്ളത്. അതിന് വിരുദ്ധമായുള്ള ക്രമീകരണങ്ങൾ പാടുള്ളതല്ല.

iii. വി. കുർബാനയുടെ സമയത്ത് മദ്ബഹായെ നോക്കിയും, ശുശ്രൂഷകളുടെ സമയത്ത് അതിന് അഭിമുഖമായും നിന്നുകൊണ്ടാണ് ഗായകസംഘാംഗങ്ങൾ സംബന്ധിക്കേണ്ടത്. പരസ്പരം അഭിമുഖമായോ മദ്ബഹായ്ക്ക് പുറംതിരിഞ്ഞോനിന്ന് ശുശ്രൂഷയിൽ സംബന്ധിക്കുവാൻ പാടില്ലാത്തതാകുന്നു.

**39. കാഴ്ചയർപ്പണം**

ദൈവാലയത്തിൽ തങ്ങളുടെ നേർച്ചകാഴ്ചകൾ സമർപ്പിക്കുന്ന പാരമ്പര്യം നമുക്കുണ്ട്. എന്നാൽ വി. കുർബാനയ്ക്ക് കാഴ്ചയർപ്പണം എന്നത്, മറ്റു സഭകളിലേതുപോലെ നമുക്കില്ല. എന്നിരുന്നാലും, വിശേഷദിവസങ്ങളിൽ ചിലയിടങ്ങളിൽ കാഴ്ചയർപ്പണം സജീവമായി കാണുന്നു. അങ്ങനെയുള്ള അവസരങ്ങളിൽ നമസ്കാരം കഴിഞ്ഞ് വൈദികൻ വി. കുർബാനയുടെ ഒരുക്കത്തിനായി മദ്ബഹായിലേക്ക് പ്രവേശിക്കുമ്പോൾത്തന്നെ നേർച്ചകാഴ്ചകൾ സ്വീകരിക്കേണ്ടതാണ്.

## മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ശ്ഹീമോ നമസ്കാരത്തിൽനിന്നുള്ള (പേജ് ii -viii) പൊതുനിർദ്ദേശങ്ങൾ

**1. യാമങ്ങളുടെ ക്രമീകരണം**

മലങ്കര ആരാധനക്രമമനുസരിച്ച് ദിവസം ആരംഭിക്കുന്നത് സന്ധ്യയ്ക്കായതിനാൽ ഒരു ദിവസത്തിന്റെ പ്രാർത്ഥന തലേദിവസം സന്ധ്യമുതൽ ആരംഭിക്കുന്നു. ഒരു ദിവസമെന്ന് പറയുന്നത് സന്ധ്യ മുതൽ പിറ്റേ ദിവസം സന്ധ്യവരെയുള്ള 24 മണിക്കൂർ സമയമാകുന്നു. ഒരു ദിവസത്തെ 7 യാമങ്ങളായി വിഭജിച്ചിരിക്കുന്നു.

1. റംശോ (സന്ധ്യ, Vespers, 6 p.m.)
2. സൂത്തോറോ (സൂത്താറാ, Compline, 9 p.m.))
3. ലിലിയോ (രാത്രി, Matins & Lauds, 3 a.m.)
4. സപ്രോ (പ്രഭാതം, Prime, 6 a.m.)
5. ത്‌ലോസ് ശോഈൗൻ (മൂന്നാം മണി, Terce, 9 a.m.)
6. ശേത് ശോഈൗൻ (ആറാംമണി, Sext, 12 a.m.)
7. ത്ശാ ശോഈൗൻ (ഒമ്പതാം മണി, None, 3 p.m.)

നമ്മുടെ കർത്താവിന്റെ പീഢാസഹനങ്ങളെ അടിസ്ഥാനമാക്കിയും ദിവസത്തിലെ 7 യാമങ്ങളെക്കുറിച്ച് പറയാറുണ്ട്.

| | | |
|---|---|---|
| 1. സന്ധ്യ | - | സെഹിയോൻ മാളികയിലെ വി. കുർബ്ബാന സ്ഥാപനം |
| 2. സൂത്താറാ | - | ഗത്സെമൻ തോട്ടത്തിലെ പ്രാർത്ഥന |
| 3. രാത്രി | - | കയ്യാപ്പാസിന്റെയും, ഹന്നാസിന്റെയും, ഹേറോദോസിന്റെയും വിസ്താരം |
| 4. പ്രഭാതം | - | പീലാത്തോസിന്റെ വിസ്താരം |
| 5. മൂന്നാം മണി | - | കുരിശുചുമന്നുകൊണ്ട് ഗോഗുൽത്തായിലേക്കുള്ള യാത്ര |
| 6. ആറാം മണി | - | ക്രൂശാരോഹണം |
| 7. ഒൻപതാം മണി | - | മരണം |

**2. പ്രത്യേക അനുസ്മരണാ വിഷയങ്ങൾ**

ആഴ്ചയിലെ ഏഴ് ദിവസങ്ങൾക്കും പ്രത്യേക അനുസ്മരണാ വിഷയങ്ങളുണ്ട്

| | | |
|---|---|---|
| ഞായർ | - | കർത്താവിന്റെ ഉയിർത്തെഴുന്നേല്പ് |
| തിങ്കൾ, ചൊവ്വ | - | അനുതാപം |
| ബുധൻ | - | വി. ദൈവമാതാവ് |
| വ്യാഴം | - | വി. ശ്ലീഹന്മാരും, സഭയിലെ മല്പാന്മാരും |
| വെള്ളി | - | സ്ളീബായും, വി. സഹദേന്മാരും |
| ശനി | - | പരേതർ |



ഒരു ദിവസത്തെ പ്രാർത്ഥനയുടെ പ്രമേയം അറിയുന്നതിന് ആ ദിവസത്തെ സന്ധ്യയുടെയോ, പ്രഭാതത്തിന്റെയോ കുക്കിലിയോൻ നോക്കിയാൽ മതി. സൂത്താറാ പ്രാർത്ഥനയുടെ പ്രമേയം എപ്പോഴും അനുതാപവും, ആറാംമണി പ്രാർത്ഥനയുടെ പ്രമേയം എപ്പോഴും ദൈവമാതാവിനെ സംബന്ധിച്ചുള്ളതും, ഒൻപതാം മണി പ്രാർത്ഥനയുടെ പ്രമേയം എപ്പോഴും പരേതരെ സംബന്ധിച്ചുള്ളതും ആയിരിക്കും.

**3. പ്രാർത്ഥനയുടെ ഘടന**

യാമ നമസ്കാരപ്രാർത്ഥനകളുടെ അടിസ്ഥാന ഘടന താഴെ പറയും വിധമാണ്.

1. കൗമാ
2. പ്രാരംഭപ്രാർത്ഥന
3. മസ്മൂറാകൾ
4. എക്ബോ അല്ലെങ്കിൽ എനിയോനോ
5. പ്രുമിയോൻ – സെദറ
6. കോലോ
7. എത്രോ
8. കോലോ
9. കുക്കിലിയോൻ
10. ബോവൂസോ

ഇതാണ് പൊതുഘടനയെങ്കിലും ചെറിയ യാമങ്ങളിലെ പ്രാർത്ഥനകളിൽ ഇതിലെ എല്ലാ ഘടകങ്ങളും ഉണ്ടെന്ന് വരികയില്ല.

**4. രാഗങ്ങളുടെ ക്രമീകരണം (എക്കാറാ)**

ശ്ഹീമോ നമസ്ക്കാരത്തിലെ ഓരോ ഗീതവും 8 വിധത്തിൽ പാടാവുന്നതാണ്. 8 രാഗങ്ങളും 4 ആഴ്ചവട്ടം കൊണ്ട് ഒരു പ്രാവശ്യം ചൊല്ലുകയാണ് പതിവ്. അതിന്റെ ക്രമീകരണം താഴെ പറയും വിധമാണ്.

| **ആഴ്ച** | **രാഗം** |
|---|---|
| ഞായർ | ഒന്ന് |
| തിങ്കൾ | അഞ്ച് |
| ചൊവ്വ | ഒന്ന് |

| | |
|---|---|
| ബുധൻ | അഞ്ച് |
| വ്യാഴം | ഒന്ന് |
| വെള്ളി | അഞ്ച് |
| ശനി | ഒന്ന് |

അടുത്ത ഞായർ 2-ാം രാഗം, തിങ്കൾ 6-ാം രാഗം. ഇപ്രകാരം 4 ആഴ്ചവട്ടം കഴിയുമ്പോൾ അഞ്ചാമത്തെ ഞായർ 5-ാം രാഗം, തിങ്കൾ 1-ാം രാഗം ഇപ്രകാരം മാറി മാറി വരുന്നതാണ്.

**5. അനുഷ്ഠാനക്രമം**

i) **ധൂപാർപ്പണം**

പ്രുമിയോൻ-സെദ്റ, എത്രോ, ഏവൻഗേലിയോൻ, കുക്കിലിയോനുകൾ ഇവയ്ക്കെല്ലാം ധൂപാർപ്പണം നടത്തണം.

ii) **കുമ്പിടീൽ**

ദൈവമെ നീ പരിശുദ്ധനാകുന്നു..., കർത്താവിന്റെ ബഹുമാനം...ഇത്യാദി കൗമാകൾ ചൊല്ലുമ്പോഴും വിശ്വാസപ്രമാണത്തിനിടയിലും കുമ്പിട്ട് കുരിശുവരയ്ക്കേണ്ടതാണ്. എന്നാൽ ഞായറാഴ്ചകളിലും, മാറാനായ പെരുന്നാളുകളിലും, കൃംതാ മുതൽ പെന്തിക്കോസ്തി വരെയുള്ള ദിവസങ്ങളിലും പ്രാർത്ഥനകൾ നടത്തുമ്പോൾ കുമ്പിടീൽ പാടില്ല.

iii) **കുരിശുവരയ്ക്കൽ**

‘ ‘ശുബ്ഹോ...”ചൊല്ലുമ്പോഴും, സ്ളീബാ, വി. ത്രിത്വം ഇവയുടെ നാമങ്ങൾ ഉച്ചരിക്കുമ്പോഴും കുരിശുവരയ്ക്കേണ്ടതാണ്.

iv) **തിരി കത്തിക്കൽ**

സന്ധ്യാപ്രാർത്ഥന, പ്രഭാതപ്രാർത്ഥന ഇവ ആരംഭിക്കുമ്പോൾ ത്രോണോസിൽ ഒരു തിരി കത്തിച്ച് തിരശീല വലിച്ച് മദ്ബഹാ തുറക്കണം. സൂത്താറായിൽ 91-ാം മസ്മൂറാ തുടങ്ങുമ്പോൾ ത്രോണോസിൽ 2 തിരി കത്തിക്കുകയും വേണം. രാത്രി പ്രാർത്ഥനയിൽ നാലാം കൗമാ തുടങ്ങുമ്പോൾ ത്രോണോസിൽ ഒരു തിരി കത്തിച്ച് തിരശ്ശീല നീക്കി മദ്ബഹാ തുറന്നിടണം. നമ്മുടെ കർത്താവിന്റെ ക്രൂശാരോഹണത്തെയും മരണത്തെയും അനുസ്മരിക്കുന്ന സമയം ആയതുകൊണ്ടും, ആ സമയത്ത് ഭൂമിയിൽ അന്ധകാരം ഉണ്ടായതുകൊണ്ടും ആറാംമണി, ഒൻപതാം മണി പ്രാർത്ഥനകളുടെ സമയത്ത് മറ വലിക്കുകയോ തിരി കത്തിക്കുകയോ ചെയ്യുന്നില്ല.



**6. ചില പ്രായോഗിക നിർദ്ദേശങ്ങൾ**

i) ***പല യാമങ്ങളിലെ പ്രാർത്ഥനകൾ ഒന്നിച്ചു നടത്തുമ്പോൾ***

യാമപ്രാർത്ഥനകൾ അതാതു യാമങ്ങളിലാണ് നടത്തേണ്ടതെങ്കിലും അപ്രകാരം സൗകര്യപ്പെടാത്തവർക്ക് ചില യാമങ്ങളിലെ പ്രാർത്ഥനകൾ ഒരുമിച്ചുചേർത്തു നടത്താവുന്നതാണ്.

**നാലു പ്രാവശ്യമായിട്ടാണ് നടത്തുന്നതെങ്കിൽ**

| സന്ധ്യയ്ക്ക് | രാത്രിയിൽ | രാവിലെ | ഉച്ചയ്ക്ക് |
|---|---|---|---|
| സന്ധ്യ | രാത്രി | പ്രഭാതം | ആറാംമണി |
| സൂത്താറാ | | മൂന്നാംമണി | ഒൻപതാംമണി |

**മൂന്ന് പ്രാവശ്യമായിട്ടാണ് നടത്തുന്നതെങ്കിൽ**

| സന്ധ്യയ്ക്ക് | രാവിലെ | ഉച്ചയ്ക്ക് |
|---|---|---|
| സന്ധ്യാ | രാത്രി, പ്രഭാതം | ആറാംമണി |
| സൂത്താറാ | മൂന്നാംമണി | ഒൻപതാംമണി |

**രണ്ട് പ്രാവശ്യമായിട്ടാണ് നടത്തുന്നതെങ്കിൽ**

| സന്ധ്യക്ക് | രാവിലെ |
|---|---|
| 9-ാം മണി, സന്ധ്യ, | രാത്രി, പ്രഭാതം, |
| സൂത്താറാ | മൂന്നാംമണി, |
| | ആറാംമണി |

ഒരോ യാമത്തിലെ പ്രാർത്ഥനയുടെ ആരംഭത്തിലും, അന്ത്യത്തിലും കൗമായുണ്ട്. പല യാമങ്ങളിലെ പ്രാർത്ഥനകൾ ഒന്നിച്ചു നടത്തുമ്പോൾ രണ്ട് യാമങ്ങൾക്കിടയിൽ ഒരു കൗമായെങ്കിലും ചൊല്ലേണ്ടതാണ്. എന്നാൽ, വിശ്വാസപ്രമാണം അവസാന യാമത്തിന്റെ അവസാന കൗമാ കഴിഞ്ഞുമാത്രം ചൊല്ലിയാൽ മതി. യാമപ്രാർത്ഥനയെ തുടർന്ന് വി. കുർബ്ബാന ഉണ്ടെങ്കിൽ വിശ്വാസപ്രമാണം ചൊല്ലേണ്ട ആവശ്യമില്ല. കാരണം യാമപ്രാർത്ഥനകളുടെ തുടർച്ചയായിട്ടാണല്ലോ വി. കുർബ്ബാന ക്രമീകരിക്കപ്പെട്ടിരിക്കുന്നത്.

ii) **തിരുന്നാൾ ദിവസങ്ങളിൽ**

തിരുന്നാൾ ദിവസങ്ങളിലെ കാനോനിക നമസ്കാരമായ ‘പെങ്കീസ’ നമസ്ക്കാരം മലയാളത്തിൽ ഇല്ലാത്തതുകൊണ്ട് തിരുന്നാൾ ദിവസങ്ങളിൽ സ്ലീബാക്കാലത്തെയോ, കൃംതാക്കാലത്തെയോ ഞായറാഴ്ച നമസ്ക്കാരം ചൊല്ലാവുന്നതാണ്.

ഒന്നാം ഭാഗം

# വി. കുർബാന



ഒന്നാം ഭാഗം

# വി. കുർബാന

## I. പള്ളിയുടെ ക്രമീകരണങ്ങൾ

### 1. പള്ളി

i കിഴക്കുപടിഞ്ഞാറായിവേണം പള്ളി സ്ഥാപിക്കേണ്ടത്.

ii മദ്ബഹാ, കെസ്ത്രൂമാ, (ബീമാ* അഥവാ അഴിയ്ക്കകം) ഹൈക്കലാ, മോണ്ടളം എന്നിങ്ങനെ നാലു ഭാഗങ്ങൾ ദൈവാലയത്തിനുണ്ടായിരിക്കണം.

iii കെസ്ത്രൂമാ ഹൈക്കലായേക്കാൾ ഒരു നട ഉയർന്നിരിക്കണം. അഴികൾകൊണ്ട് കെസ്ത്രൂമായെ ഹൈക്കലായിൽനിന്നു വേർതിരിക്കേണ്ടതാണ്.

പട്ടക്കാർ കൂടുതൽ ഉള്ളപ്പോൾ അവരും, ശെമ്മാശന്മാരും, ഗായകസംഘവും കെസ്ത്രൂമായിൽ നിൽക്കുന്നു.

iv മാമോദീസാ സ്വീകരിക്കാൻ ഒരുങ്ങുന്ന വിശ്വാസാർത്ഥികൾ നിന്നിരുന്ന സ്ഥലമാണ് മോണ്ടളം. ഇത് ഹൈക്കലാ യ്ക്കു പടിഞ്ഞാറു ഭാഗത്തായിട്ടാണ് സ്ഥിതി ചെയ്യുന്നത്.

### 2. മദ്ബഹാ

i കെസ്ത്രൂമായിൽനിന്ന് മൂന്നു പടികളെങ്കിലും ഉയർന്നായിരിക്കണം മദ്ബഹാ (കെസ്ത്രൂമായ്ക്കും മദ്ബഹായ്ക്കും ഇടയിൽ രണ്ടു പടികൾ). മദ്ബഹായുടെ വാതിൽ ചുവപ്പു നിറമുള്ള തിരശ്ശീലകൊണ്ടു മറച്ചിരിക്കണം. തിരശ്ശീലയുടെ നേർമദ്ധ്യത്തിൽ ഒരു കുരിശുണ്ടായിരിക്കണം (മഞ്ഞയോ നീലയോ). തിരശ്ശീല വടക്കോട്ടു വലിച്ചാണ് മദ്ബഹാവാതിൽ തുറക്കേണ്ടത്.

---

* മുൻകാലങ്ങളിൽ ഹൈക്കലായുടെ മദ്ധ്യത്തിൽ ചുറ്റുപാടും അഴികളോടുകൂടി ഒരു പീഠം ഉണ്ടായിരുന്നു. ഇതാണു ബീമാ എന്നറിയപ്പെട്ടിരുന്നത്. എന്നാൽ, ബീമായിൽ നിന്നു നടത്തിയിരുന്ന ക്രമങ്ങളെല്ലാം ഇക്കാലത്തു കെസ്ത്രൂമായിൽ നിന്നു നടത്തുന്നതുകൊണ്ട് ബീമായും കെസ്ത്രൂമായും ഒന്നായി പരിഗണിക്കപ്പെടുന്നു.

ii പരസ്യശുശ്രൂഷയ്ക്കു മദ്ബഹായുടെ തിരശീല തുറന്നു കഴിഞ്ഞാൽ, ക്ദുശ്കുദിശീന് (ത്രോണോസിനെ ഉൾക്കൊള്ളുന്ന കൂടാരം) തിരശീല ഉണ്ടെങ്കിൽ, മദ്ബഹായുടെ തിരശീല വി. കുർബാന കഴിഞ്ഞു മറച്ചാൽ മതിയാകും. ഇടയ്ക്ക് തിരശീല ഇടേണ്ട അവസരങ്ങളിൽ ക്ദുശ്കുദിശീന്റെ വാതിൽമാത്രം തിരശീലകൊണ്ട് മറച്ചാൽ മതി.

iii കാർമ്മികന് അംശവസ്ത്രങ്ങൾ ധരിക്കുന്നതിനും, പള്ളിയിലെ ഉപയോഗത്തിനുള്ള സാധനസാമഗ്രികൾ സൂക്ഷിക്കുന്നതിനും, ധൂപകലശം സജ്ജമാക്കുന്നതിനും മറ്റുമായി മദ്ബഹായോടു ചേർന്ന് ഒരു ചമയമുറി (സാക്രിസ്ററി) ഉണ്ടായിരിക്കേണ്ടതാണ്. ചമയമുറിയിലാകണം തിരുവസ്ത്രങ്ങൾ ഒരുക്കേണ്ടത്. കാപ്പ മടക്കുവാനോ മറ്റു കാര്യങ്ങൾക്കോ ത്രോണോസ് ഉപയോഗിക്കുവാൻ പാടില്ല.

### 3. ത്രോണോസ്

i മദ്ബഹായുടെ മദ്ധ്യത്തിൽ കിഴക്കേ ഭിത്തിയുടെ സമീപത്തായി ത്രോണോസ് (സിംഹാസനം/ബലിപീഠം/ ജീവന്റെ മേശ) സ്ഥാപിക്കേണ്ടതാണ്. കല്ലുകൊണ്ടോ തടികൊണ്ടോ വെള്ളപൂശി ത്രോണോസ് ഉണ്ടാക്കാം. ത്രോണോസിനെ ചുറ്റുന്നതിനുള്ള സ്ഥലം (4 അടി) ഭിത്തിക്കും ത്രോണാസിനും മദ്ധ്യേ ഉണ്ടായിരിക്കണം. ത്രോണോസ് കർത്താവിന്റെ കബറിനെ സൂചിപ്പിക്കുന്നു. ത്രോണോസിന്റെ മദ്ധ്യത്തിലായി ഒരു കുരിശും അതിനുമുമ്പിൽ ഒരു തിരിയും ഉണ്ടായിരിക്കണം. അതുകൂടാതെ, കുരിശിന്റെ ഇരുവശങ്ങളിലായി മറ്റു തിരികൾ (2, 6, 12) ആകാവുന്നതാണ്. അല്ലെങ്കിൽ ത്രോണോസിനോട് ചേർന്നോ ഭിത്തിയിന്മേലോ തിരികളും പൂക്കളും വയ്ക്കുവാനുള്ള പടികൾ നിർമിക്കാവുന്നതാണ്.

ii പ്രധാന ത്രോണോസിന്റെ ഇരുവശങ്ങളിലും ഓരോ ചെറിയ ത്രോണോസ് ഉണ്ടായിരിക്കാവുന്നതാണ്. ഇവ സാധാരണയായി പ്രധാന ത്രോണോസിനേക്കാൾ അല്പം പടിഞ്ഞാറോട്ടു മാറ്റി സ്ഥാപിക്കുന്നു. (ഇപ്രകാരം ചെറിയ ത്രോണോസുകൾ സ്ഥാപിക്കാൻ മദ്ബഹായിൽ സ്ഥലമില്ലാതെ വന്നാൽ അവ കെസ്ത്രൂമായിൽ സ്ഥാപിക്കാവുന്നതാണ്). എന്നാൽ, മറ്റെല്ലാ ത്രോണോസുകളുടെയും



ദർശനം പ്രധാന ത്രോണോസിന്റേതുപോലെയായിരിക്കണം.

iii പ്രധാന ത്രോണോസിന്റെ കിഴക്കുവശത്ത് ദു:ഖവെള്ളിയാഴ്ചയിലെ കബറടക്ക ശുശ്രൂഷയ്ക്കാവശ്യമായ 'കബർമുറി' ഉണ്ടാക്കിയിരിക്കണം. ഈ മുറിയ്ക്ക് കതകും പൂട്ടും ഉണ്ടായിരിക്കണം. കർത്താവിന്റെ ശൂന്യമായ കല്ലറയുടെ പ്രതീകമായ കബർമുറി പാവനമായി സൂക്ഷിക്കേണ്ടതാണ്.

iv. ഏവൻഗേലിയോൻ മേശ: രണ്ടു തിരികൾ വയ്ക്കത്തക്കവണ്ണം വേണം ഈ പീഠം ഉണ്ടാക്കേണ്ടത്. ത്രോണോസ് അലങ്കരിക്കുന്നതുപോലെ ചെറിയ ചിത്തോലകൊണ്ട് ഏവൻഗേലിയോൻമേശ അലങ്കരിച്ചു വയ്ക്കേണ്ടതാണ്.

v. ബെസ്ഗാസ്സോ: ത്രോണോസിന്റെ കിഴക്കുവശത്തുള്ള ഭിത്തിയിലോ, അതിനടുത്തോ, വടക്കേ ഭിത്തിയിലോ ഈ അലമാരി അഥവാ പേടകം വയ്ക്കുന്നു. ഇതിൽ വി. മൂറോൻ മുതലായ തൈലങ്ങളും പരിശുദ്ധന്മാരുടെ തിരുശേഷിപ്പുകളും സൂക്ഷിക്കപ്പെടുന്നു.

N.B. സാധാരണ ഒരു ത്രോണോസിന്റെ അളവ്: നീളം 5 അടി, വീതി 2½ അടി. ഉയരം (തറയിൽനിന്നും) 3½ അടി. തബ്ലീത്താ വയ്ക്കുമ്പോൾ ത്രോണോസിന്റെ ഉപരിതലം നിരപ്പായിരിക്കത്തക്കവണ്ണം ക്രമീകരിക്കുന്നു.

### 4. ദർഗാ (പദവി)

ദർഗാ ത്രോണോസിന്റെ ഭാഗമാകുന്നു. ത്രോണോസിന്റെ മുമ്പിൽ ദർഗാ ക്രമീകരിക്കുന്നു. മ്ശംശോനൊ പട്ടമെങ്കിലുമില്ലാത്തവർ ഇതിന്മേൽ ചവിട്ടുവാൻ പാടില്ല.

ദർഗായുടെ അളവ് : നീളം - ത്രോണോസിന്റെ നീളം, വീതി - 1½ അടി, ഉയരം - 3 ഇഞ്ച്.

### 5. ചിത്തോല

ത്രോണോസിന്റെ മുൻവശവും ഇരുപാർശ്വങ്ങളും മറഞ്ഞുകിടക്കത്തക്കവണ്ണം വേണം ചിത്തോല ഉണ്ടാക്കേണ്ടത്. മുൻവശത്ത് ചുവപ്പുനിറത്തിലുള്ള മൂന്നു ഖണ്ഡങ്ങളും അവയുടെ ചുറ്റും പച്ചനിറത്തിലുള്ള പടികളും വേണം. പടികളുടെ ഇരുവശങ്ങളിലും സ്വർണ/മഞ്ഞ നിറത്തിലുള്ള വീതികുറഞ്ഞ ബോർഡർ

ഉണ്ടായിരിക്കണം. മദ്ധ്യഖണ്ഡത്തിലെങ്കിലും സ്വർണ നിറത്തിലുള്ള ഒരു കുരിശ് വേണ്ടതാണ്.

**6. മശ്കൻസബ്നാ (സക്രാരി)**

i സക്രാരിയുടെ ഉള്ളിൽ വാതിൽക്കൽ വെള്ളനിറത്തിലുള്ള ഒരു വിരി (veil)യുണ്ടായിരിക്കണം. സക്രാരി കിഴക്കെ ഭിത്തിമേൽ മദ്ധ്യഭാഗത്തായി അൽപ്പം ഉയർത്തി ക്രമീകരിക്കേണ്ടതാണ്.

ii വി.കുർബാന എഴുന്നെള്ളിച്ചു വച്ചിട്ടുള്ള ദൈവാലയങ്ങളിൽ കെടാവിളക്കുണ്ടായിരിക്കണം. വി. കുർബാനയുടെ സാന്നിദ്ധ്യം പ്രത്യേകം കാണിക്കേണ്ടതാകയാൽ, ഇലക്ട്രിക് വിളക്ക് വച്ചിട്ടുള്ള പള്ളികളിൽ കറന്റ് പോകുമ്പോൾ വിളക്ക് കത്തിച്ച് വയ്ക്കേണ്ടതാണ്. വി.കുർബാന പ്രത്യേകമായ ലോഹചെപ്പിൽ (കുസ്തോദി) സൂക്ഷിക്കേണ്ടതാണ്. രണ്ടാഴ്ചയിൽ ഒരിക്കലെങ്കിലും വി. കുർബാന മാറ്റിവയ്ക്കേണ്ടതാണ്. തിരുരക്തത്താൽ നനഞ്ഞ വി.കുർബാന സക്രാരിയിൽ സൂക്ഷിക്കരുത്. വൈദികർ താമസമില്ലാത്ത പള്ളികളിൽ വി. കുർബാന സൂക്ഷിച്ചു വയ്ക്കരുത്.

**7. സ്ലീബാ (കുരിശ്)**

ത്രോണോസിന്റെ കിഴക്കേ അരികിൽ മദ്ധ്യഭാഗത്തു എല്ലാവർക്കും കാണത്തക്കവണ്ണം തടികൊണ്ട് നിർമ്മിച്ച എഴുത്തുപലകയോടു കൂടിയ മലങ്കര കുരിശു സ്ഥാപിച്ചിരിക്കണം. ഇത് ചുവന്ന ഊറാറകൊണ്ട് അലങ്കരിച്ചു വയ്ക്കുക പതിവുണ്ട്. മെഴുകുതിരികളേക്കാൾ കുരിശ് ഉയർന്നിരിക്കണം. കുരിശിന്റെ മുമ്പിൽ ഒരു തിരിവയ്ക്കണം. തിരി കത്തിക്കേണ്ട എല്ലാ അവസരങ്ങളിലും ഇതു കത്തിക്കുന്നു. എന്നാൽ, രണ്ടു തിരികൾ കത്തിക്കേണ്ട അവസരങ്ങളിൽ അവയിലൊന്നായി കുരിശിന്റെ മുമ്പിലെ തിരി കണക്കാക്കരുത്. മലങ്കര സുറിയാനി പാരമ്പര്യത്തിൽ ഉത്ഥിതനായ കർത്താവിന് കൂടുതൽ പ്രാധാന്യം നൽകുന്നതിനാൽ ക്രൂശിതരൂപം വയ്ക്കുവാൻ പാടില്ല.

**8. മെഴുകുതിരികൾ**

കുരിശിന്റെ മുന്നിലുള്ള തിരിക്കു പുറമെ, കുരിശിന്റെ ഇരുവശങ്ങളിലുമായി 2, 6, 12 എന്നീ ക്രമത്തിനു തിരികൾ വയ്ക്കേണ്ടതാണ്. കുരിശിന്റെ മുമ്പിൽ വയ്ക്കുന്ന തിരിയുൾപ്പെടെ തിരികളുടെ എണ്ണം പതിമൂന്നിൽ കൂടരുത്. സാധാരണ കുർബാനയ്ക്കു ഓരോ വശത്തും ഓരോ തിരിയെങ്കിലും കത്തിക്കണം. ദിവസത്തിന്റെയും പെരുന്നാളുകളുടെയും പ്രാധാന്യം പരിഗണിച്ചു മേല്പറഞ്ഞ ക്രമപ്രകാരം കൂടുതൽ തിരികൾ കത്തിക്കാവുന്നതാണ്. പ്രധാന പെരുന്നാളുകളിലും മേല്പ്പട്ടക്കാരൻ സന്നിഹിതനായിരിക്കുമ്പോഴും എല്ലാ തിരികളും കത്തിക്കേണ്ടതാണ്. ത്രോണോസിൽ എണ്ണത്തിരികൾ ഉപയോഗിക്കുന്ന പതിവില്ല.



**9. തബ്ലീത്താ**

ഇത് 18" X 12" X ¾" എന്ന വലിപ്പത്തിൽ നല്ലയിനം തടികൊണ്ട് (പ്ലാവ്/ ആഞ്ഞിലി) ഉണ്ടാക്കിയശേഷം മൂറോൻ കൊണ്ടു മേല്പ്പട്ടക്കാരനാൽ കൂദാശ ചെയ്യപ്പെടേണ്ടതാകുന്നു. തുണികൊണ്ടുള്ള ഉറയിലിട്ട് തബ്ലീത്താ സൂക്ഷിക്കേണ്ടതാണ്. അതിന്റെ മുകൾവശത്ത്, പടിഞ്ഞാറെ വക്കിൽ ഒരു ചെറിയ കുരിശു തുന്നിപ്പിടിപ്പിച്ചിരിക്കണം.

ത്രോണോസിന്റെ മദ്ധ്യത്തിൽ കിഴക്കുപടിഞ്ഞാറായി തബ്ലീത്താ വയ്ക്കുന്നു. മൂറോൻ പൂശിയ വശം മുകളിലായും, സുറിയാനിയിൽ അത് ആരാൽ, എന്ന്, കൂദാശ ചെയ്യപ്പെട്ടു എന്ന് എഴുതിയ വശം അടിയിലായും, എഴുത്തുകൾ കിഴക്കുനിന്ന് പടിഞ്ഞാറോട്ടും, തെക്കുനിന്നു വടക്കോട്ടും വായിക്കത്തക്കവിധത്തിലും വേണം അതു വയ്ക്കേണ്ടത്. ത്രോണോസിന്റെയും തബ്ലീത്തായുടെയും വക്കുകൾ ഏകദേശം സമമായിരിക്കണം. ത്രോണോസിന്മേലുള്ള വെള്ള വിരിയിന്മേലാണു തബ്ലീത്താ വയ്ക്കുന്നത്. വി. മൂറോൻകൊണ്ട് അഭിഷേകം ചെയ്ത ത്രോണോസിന്മേൽ തബ്ലീത്താ വയ്ക്കേണ്ട ആവശ്യമില്ല.

**10. തൽബെശ്ത്തോ (വിരിക്കൂട്ടം)**

വിരിക്കൂട്ടത്തിൽ വലുപ്പവ്യത്യാസമുള്ള പട്ടുതുണികൾ ഒന്നിനുമേൽ ഒന്നായി തുന്നിപ്പിടിപ്പിച്ചിരിക്കുന്നു. ഓരോ ഖണ്ഡത്തിന്റെ ചുറ്റും സ്വർണ്ണ (മഞ്ഞ) നിറത്തിലുള്ള ബോർഡർ ഉണ്ടായിരിക്കണം. ഏറ്റം അടിയിൽ ചുവപ്പും, അതിനു മുകളിൽ പച്ചയും ഏറ്റം മുകളിൽ വെള്ളയും ആയിരിക്കണം.

| | | |
|---|---|---|
| അളവ്: | ചുവപ്പ് | 30" X 24" |
| | പച്ച | 24" X 18" |
| | വെള്ള | 18" X 12" |

വെള്ള ഖണ്ഡത്തിന്റെ കുറച്ചുഭാഗം (അരയിഞ്ച്) മുമ്പിൽ നിൽക്കുന്നവർക്കു കാണത്തക്കവണ്ണം കീഴ്പ്പോട്ടിറങ്ങിക്കിടക്കണം. ചുവപ്പും പച്ചയും നാല് വശങ്ങളിലും കാണത്തക്കവണ്ണം വേണം ഇതു തയ്പ്പിക്കേണ്ടത്. മുൻവശത്തു ചുവപ്പ് ഖണ്ഡത്തിന്റെ മദ്ധ്യത്തിലെങ്കിലും ഒരു ചെറിയ കുരിശ് ഉണ്ടായിരിക്കണം. വിരിക്കൂട്ടത്തിന്മേൽ മുന്തിരിയുടെയോ ഗോതമ്പുമണിയുടെയോ ചിത്രങ്ങൾ തുന്നിച്ചേർക്കാവുന്നതാണ്.

**11. ശോശപ്പാ**

അളവ്: 24" X 20". ഇതിന്റെ നിറം വെള്ളയായിരിക്കണം. ഇത് മൂന്നായി മടക്കുമ്പോൾ മദ്ധ്യഖണ്ഡത്തിൽ ഒതുങ്ങി നില്ക്കത്തക്കവണ്ണം ഒരു കുരിശ് ഉണ്ടായിരിക്കണം. കുരിശിനു പകരം പ്രാവിന്റെ രൂപവും ആകാം.

**12. ഹൂഫോയോ (കബ്ലാനാ)**

ഏകദേശം 7" സമചതുരത്തിലാണ് കബ്ലാനാ ഉണ്ടാക്കേണ്ടത്. ഇതിന്റെ മദ്ധ്യത്തിൽ ഒരു ചെറിയ കുരിശ് വേണം. കാസായ്ക്കുള്ള കബ്ലാനായുടെ നാലു കോണുകളിലും അല്പം ഘനമുള്ള തകിടുകൾ തുന്നിപ്പിടിപ്പിച്ചിരിക്കണം. പീലാസാമേലുള്ള കബ്ലാനായിൽ ഗോതമ്പുകതിരുകളുടെയും, കാസായിന്മേലുള്ള കബ്ലാനാമേൽ മുന്തിരിക്കുലയും തുന്നിച്ചേർക്കാവുന്നതാണ്. കബ്ലാനയുടെ നിറം ചുവപ്പാകുന്നതാണ് അഭികാമ്യം.

**13. എസ്ഫൂഗോ (സങ്കീഞ്ഞ്)**

സ്പോഞ്ചിനുപകരം വി. പൂജാപാത്രങ്ങളും കൈവിരലുകളും തുടയ്ക്കുന്നതിനുള്ള തൂവാലയാണിത്. 16" നീളവും 11" വീതിയുമുള്ള കോട്ടൺ തുണികൊണ്ടുണ്ടാക്കിയതായിരിക്കണം. ഇതിൽ ഒരു കുരിശ് തുന്നി പിടിപ്പിച്ചിരിക്കണം.

**14. ഗോമൂറോ**

ചുവന്ന സിൽക്കുകൊണ്ടുള്ള കുഷൻ ആകുന്നു ഗോമൂറോ. ഇതിന്റെ അളവ്: 2½" x 1½" ആകുന്നു.

**15. പിൻകോ (പീലാസാ)**

ഏകദേശം 6 ഇഞ്ച് വ്യാസവും 1 ഇഞ്ച് താഴ്ചയുമത്രേ പീലാസായ്ക്ക് ഉണ്ടായിരിക്കേണ്ട അളവ്. ചുറ്റും മലർന്ന വക്കും, ചുവട്ടിൽ മൂന്നു കാലുകളും (മൊട്ടുകളും) ഇതിനാവശ്യമാണ്. വി. കുർബാനയ്ക്ക് കൂടുതൽ ഹമ്മീറാ വയ്ക്കുമ്പോൾ കുസ്തോദിയിൽത്തന്നെ വയ്ക്കുവാൻ ശ്രദ്ധിക്കണം. കാസാ, പീലാസാ മുതലായവ, ശുദ്ധീകരണ പ്രാർത്ഥന നടത്തിയ ശേഷമാണ് ഉപയോഗിക്കേണ്ടത്. കാസാ, പീലാസകളായി ഉപയോഗിച്ച പാത്രം യാതൊരു കാരണവശാലും മറ്റ് ഉപയോഗങ്ങൾക്ക് എടുക്കരുത്. കാസാ, പീലാസകൾ കഴുകി തുടച്ച് വെടിപ്പും വിശുദ്ധവുമായി സൂക്ഷിക്കണം.



**16. കാസാ**

കാസാ ഏകദേശം ഒൻപതു ഇഞ്ചെങ്കിലും ഉയരമുള്ളതായിരിക്കണം. കാസായുടെ ഉൾവശം സ്വർണം/വെള്ളികൊണ്ട് പൂശിയിരിക്കണം.

**17. കൗക്ക്ബൊ** (Star)

പീലാസായിൽ ഉറച്ചിരിക്കത്തക്കവണ്ണം വളഞ്ഞ രണ്ടു കവരങ്ങൾ നടുവിൽ ബന്ധിപ്പിച്ചതാണ് കൗക്ക്ബൊ.

**18. തർവോദൊ**

ഒരു ടീ സ്പൂൺ പോലെയാണ് തർവോദൊ. ഇതിന്റെ തണ്ടിനു അല്പം വളവുണ്ടായിരിക്കുന്നത് നല്ലതാണ്.

**19. മ്ശംശോനീസ്സോ**

വി. കുർബാനസമയത്തും മറ്റവസരങ്ങളിലും വി. വസ്തുക്കൾ സ്പർശിച്ചതിനുശേഷം വിരലുകൾ കഴുകുന്നതിന് വെള്ളം വയ്ക്കുന്ന ചെറിയ പാത്രത്തെ മ്ശംശോനീസോ എന്ന് വിളിക്കുന്നു.

**20. മറ്റു സാധനസാമഗ്രികൾ**

i. ചെറിയ മേശ: കൈ കഴുകാനുള്ള വെള്ളവും തൂവാലയും കുന്തുരുക്കം തുടങ്ങിയവയും വയ്ക്കുന്നതിന് ഒരു ചെറിയ മേശ അലങ്കരിച്ച് ത്രോണോസിന്റെ തെക്കുവശത്ത് വയ്ക്കേണ്ടതാണ്.

ii. ധൂപകലശം: ഇതിനു നാലു ചങ്ങലകളുണ്ട്. ഓരോ ചങ്ങലയിലും 72 കണ്ണികൾ ഉണ്ടായിരിക്കേണ്ടതാണ്. കൂടാതെ ഓരോ ചങ്ങലയിലും 3 മണികളും ഉണ്ടായിരിക്കണം.

iii. മർബഹാസാ: ചുറ്റും മണികൾ കൊളുത്തിയിരിക്കുന്ന വൃത്താകൃതിയിലുള്ള ലോഹത്തകിടാകുന്നു മർബഹാസാ. ഒരു തണ്ടിൽ ഇതു ഉറപ്പിച്ചിരിക്കുന്നു. ഇവ മദ്ബഹായുടെ കിഴക്കേ ഭിത്തിയിൽ ഇരുവശങ്ങളിലായി ചാരി വയ്ക്കാവുന്നതാണ്.

iv. കിലുക്കുമണി: മർബഹാസായുടെകൂടെ കിലുക്കുമണിയും ഉപയോഗിക്കാം. ഇടദിവസങ്ങളിലും ശുശ്രൂഷകർ കുറവായിരിക്കുന്ന അവസരങ്ങളിലും മർബഹാസായിക്കു പകരം കിലുക്കുമണി ഉപയോഗിച്ചാലും മതി.

v. നമസ്ക്കാരമേശ: കെസ്ത്രൂമായുടെ മുൻഭാഗത്തു നടുവിലായി നമസ്ക്കാരമേശ ഇട്ടിരിക്കണം. ഇതിന്മേൽ ചെറിയ ഒരു കുരിശും രണ്ടു തിരികളും വി. ഗ്രന്ഥവും പ്രാർത്ഥന പുസ്തകങ്ങളും വച്ചിരിക്കണം. നമസ്ക്കാരമേശ, ത്രോണോസുപോലെ ചിത്തോല ഉപയോഗിച്ച് അലങ്കരിക്കരുത്. വെള്ള വിരി ഉപയോഗിക്കാവുന്നതാണ്.

**21. ത്രോണോസിന്റെ ക്രമീകരണം**

ചിത്തോലകൊണ്ടു മൂടിയതിനുശേഷം ത്രോണോസിന്മേൽ ഒരു വെള്ളവിരി വിരിക്കണം. അതിനുമുകളിൽ തബ്ലീത്താ വയ്ക്കണം (No 9 കാണുക). തബ്ലീത്തായുടെ മുകളിലാണ് വിരിക്കൂട്ടം വിരിച്ചിടേണ്ടത്. വിരിക്കൂട്ടത്തിലെ വെള്ള പട്ടുതുണി മലിനമാകാതിരിക്കാൻ അതിന്റെ മുകളിൽ വെള്ള നിറത്തിലുള്ള ഒരു കെത്താന (കോട്ടൺതുണി) വിരിക്കേണ്ടതാണ്. ചിത്തോലയുടെ മീതെ Ante pendion (Altar front) ഉപയോഗിക്കേണ്ട ആവശ്യമില്ല.

22. തബ്ലീത്തായുടെ കിഴക്കുഭാഗത്ത് കാസായും അതിനു മുമ്പിൽ പീലാസായും വയ്ക്കുന്നു. തബ്ലീത്തായുടെ വടക്കുവശത്ത് പടിഞ്ഞാറെ അരികിലാണ് ശോശപ്പായുടെ സ്ഥാനം. കാസായുടെ കബ്ലാനാ ശോശപ്പായുടെ മീതെയും, പീലാസായുടെ കബ്ലാനാ തബ്ലീത്തായുടെ തെക്കുപടിഞ്ഞാറെ അരികിലും വയ്ക്കുന്നു.

23. തബ്ലീത്തായുടെ വടക്കുവശത്തു കിഴക്കേ അരികിൽ ഗോമൂറോ വച്ച് അതിനു മുകളിൽ തർവോദൊ മലർത്തി ചാരി വയ്ക്കുന്നു. തർവോദൊയുടെ തവിയാണ് ഗോമൂറോമേൽ വയ്ക്കേണ്ടത്. ഇതിനു മുമ്പിലായി എസ്ഫൂഗോ (സങ്കീർണ്ണ്) വയ്ക്കുന്നു. വടക്കുവശത്തു തന്നെ കൈ എത്തുന്ന അകലത്തിൽ മ്ശംശോനീസോ വിരിക്കൂട്ടത്തിന് വെളിയിൽ വയ്ക്കണം.



24. തബ്ലീത്തായുടെ തെക്കുവശത്ത് കിഴക്കേ അരികിൽ കൗക്ക്ബൊ (Star) വയ്ക്കുന്നു. ഇപ്രകാരം ക്രമപ്പെടുത്തിയശേഷം കാസായും പീലാസായും തുടച്ച് കബ്ലാനാ കൊണ്ടു മൂടുന്നു.

**25. അംശവസ്ത്രങ്ങൾ**

i **ശുശ്രൂഷകർ**

വെള്ളക്കുപ്പായവും വെള്ള ഇടക്കെട്ടും ധരിച്ചിരിക്കണം.

ii **മ്സമ്റോനോ (പാട്ടുകാരൻ)**

വെള്ളക്കുപ്പായം (കുത്തീനോ/ആൽബ്) ധരിച്ചിരിക്കണം.

iii **കോറൂയോ (വായനക്കാരൻ)**

വെള്ളക്കുപ്പായത്തിനു (കുത്തീനോ/ആൽബ്) മുകളിൽ ഊറാറാ പുറത്തും നെഞ്ചത്തുമായി കുരിശാകൃതിയിൽ ധരിച്ചിരിക്കണം.

iv **ഹെവ്പ്പദ്യക്ക്നോ**

വെള്ളക്കുപ്പായത്തിനു (കുത്തീനോ/ആൽബ്) മുകളിൽ ഊറാറാ വലത്തു കക്ഷത്തിൽകൂടി ചുറ്റി ഇടത്തേ തോളിൽ മുമ്പോട്ടും പുറകോട്ടുമായി ധരിച്ചിരിക്കണം.

v **മ്ശംശോനോ**

വെള്ളക്കുപ്പായത്തിനു (കുത്തീനോ/ആൽബ്) മുകളിൽ ഊറാറാ ഇടത്തേ തോളിൽ മുമ്പോട്ടും പുറകോട്ടുമായി ധരിക്കണം.

ശെമ്മാശന്മാരുടെ ഊറാറയിൽ പ്രാവിന്റെ രൂപം വയ്ക്കുവാൻ പാടില്ല.

vi **കശീശ്ശോ**

വെള്ളകുപ്പായം (ളോഹ).

പുറംകുപ്പായം. ഇതു കറുത്ത നിറമായിരിക്കണം. സാധാരണയായി പുറംകുപ്പായം ളോഹയുടെമേൽ ധരിക്കുന്നു.

കുത്തീനോ (ആൽബ്) – വെള്ള നിറമായിരിക്കണം.

ഹമ്മ്നീക്കോ – കഴുത്തിൽനിന്ന് മുമ്പോട്ടു ഒറ്റക്കഷണമായി കിടക്കണം.

സൂനോറോ (ഇടക്കെട്ട്)

പ്ദീത്തോ/സിൻദോ (കൈയ്യുറകൾ)

കാപ്പ – സിൽക്കുകൊണ്ടോ സിൽക്കുപോലെയുള്ള തുണി കൊണ്ടോ കാപ്പ, പ്ദീത്തോ (കൈയ്യുറ), ഹമ്മ്നീക്കോ, ഇടക്കെട്ട്, വിരിക്കൂട്ടം, ഹൂഫോയോ മുതലായവ ഉണ്ടാക്കാം.

വി. കുർബാനയ്ക്ക് പ്രത്യേകം തയ്യാറാക്കിയ ചെരിപ്പ് വേണം ഉപയോഗിക്കേണ്ടത്.

vii **കോറെപ്പിസ്ക്കോപ്പാമാർ**

വൈദിക അംശവസ്ത്രത്തിന് മുകളിലായി തൊങ്ങലോടുകൂടിയ ചെറിയ കാപ്പ ധരിച്ചിരിക്കണം. (Ref: The Code of Particular Canons of the SMCC Can.304, No.2 )

viii **റമ്പാന്മാർ**

(Ref: The Code of Particular Canons of the SMCC Can.305, No.4 )

ix **എപ്പിസ്ക്കോപ്പാ**

വൈദിക അംശവസ്ത്രത്തിന് പുറമെ, പത്രസീൻ (വലിയ ഊറാറ), ശീലമുടി, കുരിശുമാല, സ്ലീബാ എന്നിവ ധരിക്കുകയും അംശവടി പിടിക്കുകയും ചെയ്യുന്നു.

**26. വി. കുർബാനയുടെ പ്രാരംഭ ഒരുക്കം**

നമസ്ക്കാരത്തിനുമുമ്പ് പൂജാപാത്രങ്ങൾ ത്രോണോസിന്മേൽ ഒരുക്കിവച്ചിരിക്കണം. ത്രോണോസിലെ കുരിശിനു മുമ്പിലുള്ള തിരി കത്തിച്ച് പ്രഭാതനമസ്ക്കാരം ആരംഭിക്കുന്നു. പ്രഭാതനമസ്ക്കാരം കഴിയുമ്പോൾ, കാർമ്മികൻ മദ്ബഹായിൽ പ്രവേശിച്ച് പ്രാർത്ഥനാസഹായം അപേക്ഷിച്ചതിനുശേഷം വി. കുർബാനയുടെ ഒന്നാം ശുശ്രൂഷ ആരംഭിക്കുകയും ബാക്കിയുള്ളവർ തുടർന്നു മൂന്നാംമണിയുടെ



നമസ്ക്കാരം നടത്തുകയും ചെയ്യുന്നു. തുടർന്ന് വി. കുർബാനയുണ്ടെങ്കിൽ, പ്രാർത്ഥനയുടെ അവസാനത്തിൽ വിശ്വാസപ്രമാണം ചൊല്ലേണ്ടതില്ല.

N.B. ശെമ്മാശനോ ശുശ്രൂഷകനോ പൂജാപാത്രങ്ങൾ ത്രോണോസിൽ ക്രമീകരിച്ചു വയ്ക്കാവുന്നതാണ്. ശുശ്രൂഷകൻ എസ്ഫൂഗോ (സങ്കീഞ്ഞ്) ഉപയോഗിച്ചുവേണം പൂജാപാത്രങ്ങൾ സ്പർശിക്കേണ്ടത്.

27. i. നമസ്ക്കാരം കഴിയുമ്പോൾ, വായനക്കാരൻ നമസ്ക്കാര മേശയുടെ വടക്കുകിഴക്കേ മൂലയ്ക്ക് പടിഞ്ഞാറോട്ട് തിരിഞ്ഞ് “നീതിമാന്മാരുടെ കൂടാരത്തിൽ...” എന്നാരംഭിക്കുന്നു. മറുപടി പറഞ്ഞതിനുശേഷം ജനം ഇരിക്കുന്നു. വായനക്കാരൻ പഴയനിയമത്തിൽനിന്നുള്ള വായനകൾ വായിക്കുന്നു. വായന കഴിയുമ്പോൾ വി.കുർബാനയ്ക്കു മുമ്പുള്ള ഗീതം ആരംഭിക്കുന്നു.

ii സാധാരണയായി പാടുന്ന “കർത്താവേ, പ്രാർത്ഥന കേട്ടരുൾ ഹാലേലൂയ്യാ...” ഇത്യാദി ഗീതം 13 പാദങ്ങളായി തിരിച്ചിരിക്കുന്നു. ദൈവമാതാവിന്റെ പെരുന്നാളുകളിൽ 5-ഉം 6-ഉം പാദങ്ങളും, വിശുദ്ധന്മാരുടെ പെരുന്നാളുകളിൽ 7-ഉം 8-ഉം പാദങ്ങളും ചൊല്ലണം. എല്ലാ വി. കുർബാനയിലും മരിച്ചവരെക്കുറിച്ചുള്ള പാദം (“കർത്താവേ നിൻ രക്തശരീരങ്ങൾ...”) ചൊല്ലേണ്ടതാണ്. മറ്റു പാദങ്ങൾ സൗകര്യവും സന്ദർഭവുമനുസരിച്ചു ചൊല്ലാവുന്നതാണ്.

iii പഴയനിയമവായന ഇല്ലാത്ത ദിവസങ്ങളിൽ, കാർമ്മികൻ കാപ്പയിട്ട് ത്രോണോസിങ്കൽ വന്നതിനുശേഷംമാത്രമേ ഗീതം ആരംഭിക്കുവാൻ പാടുള്ളൂ.

## III. വി. കുർബാനയുടെ ശുശ്രൂഷകൾ

**മൽക്കിസദേക്കിന്റെ ക്രമം**

28. കാർമ്മികൻ മദ്ബഹായുടെ മുമ്പിൽ, വാതിലിന്റെ തെക്കുവശത്തേക്കു നീങ്ങിനിന്ന് ശുശ്രൂഷ ആരംഭിക്കുന്നു. തലവണങ്ങി കുരിശുവരച്ചുകൊണ്ടു; “ശുബ്ഹോ...” “ബലഹീനരും...” കൈകൾ നെഞ്ചത്തടക്കി, തലവണങ്ങി, പ്രാരംഭ പ്രാർത്ഥന ചൊല്ലുന്നു, നിവർന്നുനിന്ന് കൈകൾ നെഞ്ചത്തടക്കി, 51-ാം സങ്കീർത്തനം ചൊല്ലുന്നു.

N.B. പരസ്യാരംഭംവരെയുള്ള പ്രാർത്ഥനകൾ താണ സ്വരത്തിൽ ചൊല്ലണം.

29. മേല്പ്പട്ടക്കാരൻ സന്നിഹിതനാണെങ്കിൽ, "ബാറെക്മോർ അൽ ശുബ്ക്കോനോ" എന്നു പറഞ്ഞ് പട്ടക്കാരൻ സ്ളീബാ മുത്തി കുരിശ് വരയ്ക്കുന്നു. മറ്റു പട്ടക്കാർക്ക് സമാധാനം കൊടുക്കണം. അനന്തരം കാർമ്മികൻ മദ്ബഹാവാതിലിന്റെ മദ്ധ്യത്തിലേക്കു നീങ്ങി കൈകൾ വിരിച്ച് ഇടതുവശം തിരിഞ്ഞ് ജനത്തെ അഭിമുഖീകരിച്ചുനിന്ന്, "സഹോദരങ്ങളേ, ജീവപ്രദമായ ബലി..." ഇത്യാദി ഉച്ചത്തിൽ പറഞ്ഞുകൊണ്ട് തല വണങ്ങുന്നു, ജനം: "കർത്താവ് അങ്ങയുടെ പ്രാർത്ഥന കേട്ട്..." മറുപടി പറയുന്നു.

30. കാർമ്മികൻ കിഴക്കോട്ട് തിരിയുമ്പോൾ ശുശ്രൂഷകൻ മറ വലിച്ച് വാതിൽ മറയ്ക്കുന്നു. തുടർന്ന് കാർമ്മികൻ "ദൈവത്തിന്റെ ബലി പീഠത്തിങ്കലേക്കും..." ഇത്യാദി ചൊല്ലിക്കൊണ്ട് ത്രോണോസിങ്കലേക്കു പോകുന്നു.

31. ത്രോണോസിന്റെ മുമ്പിൽ മദ്ധ്യത്തിൽനിന്ന് തല വണങ്ങി, "ദൈവമേ, നിന്റെ ഭവനത്തിൽ..." ഇത്യാദി ചൊല്ലിക്കൊണ്ട് ത്രോണോസിന്റെ മദ്ധ്യത്തിൽ മുത്തുന്നു. "കർത്താവേ ഞങ്ങളുടെ പെരുന്നാളുകളെ..." ഇത്യാദി ചൊല്ലിക്കൊണ്ട് ത്രോണോസിന്റെ നാല് കോണുകൾ മുത്തുന്നു.

N.B. ത്രോണോസ് ചുറ്റുവാൻ സൗകര്യമില്ലെങ്കിൽ തെക്കേ കോണും വടക്കേ കോണും മുത്തിയാൽ മതിയാകും. അല്ലെങ്കിൽ വിരിക്കൂട്ടത്തിന്റെ തെക്കും വടക്കും മുത്തിയാലും മതിയാകും.

32. തുടർന്ന് മേശയൊരുക്കം നടത്തുന്നു. അപ്പോൾ ശുശ്രൂഷകൻ താണ സ്വരത്തിൽ "വെളിവു നിറഞ്ഞോരീശോ..." ഇത്യാദി ചൊല്ലി ത്രോണോസിന്റെ മദ്ധ്യഭാഗത്ത് കത്തിച്ചിരിക്കുന്ന മെഴുകുതിരിയിൽനിന്ന് വടക്കുവശത്തെ തിരി കത്തിക്കുന്നു. "വെളിവിൻ തട്ടിൽ..." ഇത്യാദി ചൊല്ലിക്കൊണ്ട് തെക്കുവശത്തെ തിരി കത്തിക്കുന്നു.

ഇരുകൈകളുംകൊണ്ട് പീലാസായുടെ ഹൂഫോയോ എടുത്തു കാസായുടെ മുകളിൽ വച്ചിട്ട്, രണ്ടുംകൂടി ഒരുമിച്ചെടുത്തു മുത്തി, കാസായുടെ ഹൂഫോയോ (കബ്ലാന) വടക്കുവശത്തും പീലാസായുടെ ഹൂഫോയോ തെക്കുവശത്തും വയ്ക്കുന്നു.



പൂജാപാത്രങ്ങൾ നേരത്തെ തുടച്ചതല്ലെങ്കിൽ അവ എസ്ഫുഗോ (സങ്കീഞ്ഞ്) കൊണ്ടു തുടയ്ക്കണം.

33. "കൊലയ്ക്കുള്ള ആട്ടിൻകുട്ടിയെപ്പോലെ..." ഇത്യാദി ചൊല്ലിക്കൊണ്ട് ഹമ്മീറാമേൽ ഖണ്ഡന ശുശ്രൂഷയ്ക്കാവശ്യമായ വിധത്തിൽ പീലാസായുടെ വക്കുകൊണ്ടു വരയ്ക്കണം. അതിനുശേഷം അന്നത്തേക്കാവശ്യമുള്ള ഹമ്മീറാ എടുത്ത് പീലാസായിലോ കുസ്തോദിയിലോ അടുക്കി വയ്ക്കണം. ഹമ്മീറായുടെ കീഴ്ഭാഗത്ത് ഇരുകൈകളുടെയും മുമ്മൂന്നുവിരലുകൾകൊണ്ടു പിടിച്ചു പീലാസായുടെ മുകളിൽ, അതിനു ഏതാണ്ടു സമാന്തരമായി പിടിച്ച്, "സ്വർഗീയ പിതാവിന്റെ..." ഇത്യാദി ചൊല്ലി ഒരു കുരിശ് വരച്ച് പീലാസായിൽ വയ്ക്കുന്നു. (ഹമ്മീറാ മുമ്പോട്ടും പുറകോട്ടും, ഇടത്തോട്ടും വലത്തോട്ടും എടുത്താകുന്നു കുരിശുവരയ്ക്കുന്നത്). തുടർന്ന് "നമ്മുടെ കർത്താവായ യേശുമിശിഹാ..." ഇത്യാദി ചൊല്ലിക്കൊണ്ട് കാസായിൽ വീഞ്ഞൊഴിക്കുന്നു. "ദൈവമായ കർത്താവേ..." ചൊല്ലിക്കൊണ്ട് വീഞ്ഞിൽ അല്പം വെള്ളം ചേർക്കുന്നു. (മ്ശംശോനീസ്സായിൽനിന്ന് തർവോദൊകൊണ്ട് വെള്ളം എടുത്തൊഴിക്കണം.) തർവോദൊ തുടച്ച് പൂർവ്വസ്ഥാനത്തു വയ്ക്കണം. കാസായുടെ വക്കിൽ വീഞ്ഞിന്റെയോ വെള്ളത്തിന്റെയോ തുള്ളികളുണ്ടെങ്കിൽ അവ എസ്ഫൂഗൊ (സങ്കീഞ്ഞ്) കൊണ്ടു തുടച്ചുകളയണം.

അനന്തരം "എനിക്കു ചെയ്തിട്ടുള്ള..." ഇത്യാദി ചൊല്ലിക്കൊണ്ട് കാസാ രണ്ട് കൈകൾകൊണ്ടുമെടുത്ത് കപ്പുമാത്രം കിഴക്കോട്ടും പടിഞ്ഞാറോട്ടും വടക്കോട്ടും തെക്കോട്ടും കുരിശാകൃതിയിൽ ചരിക്കണം. അതിനുശേഷം കാസാ പീലാസായുടെ കിഴക്കു തബ്ലീത്താമേൽ വയ്ക്കുകയും, ഹൂഫോയോ കൊണ്ട് കാസായും പീലാസായും മൂടുകയും ചെയ്യുന്നു.

ത്രോണോസ് മുത്തി താഴെ ഇറങ്ങിനിന്ന് ആദ്യത്തെ ശുശ്രൂഷയുടെ ബാക്കി ഭാഗങ്ങൾ ചൊല്ലുന്നു. സെദറാ കൈകൾ വിടർത്തിയും, കർത്തൃപ്രാർത്ഥന കൈകൾ ഉയർത്തിയും, ബാക്കിയുള്ളവ കൈകൾ നെഞ്ചത്തടക്കിയും ചൊല്ലണം.

**34. അഹറോന്റെ ക്രമം**

ത്രോണോസിന്റെ മുമ്പിൽത്തന്നെ നിന്നുകൊണ്ട്, പ്രാരംഭ പ്രാർത്ഥന "ദൈവമായ കർത്താവേ..." മുറപ്രകാരം ചൊല്ലിയ തിനുശേഷം "ദൈവമായ കർത്താവേ ഞാൻ ഉദാസീനമായി..." എന്ന പ്രാർത്ഥന ചൊല്ലിക്കൊണ്ട് കൈകൾ കഴുകുകയും പുറംകുപ്പായം മാറ്റുകയും ചെയ്യുന്നു.

**N.B.** ത്രോണോസിന്റെ തെക്കുവശത്തുനിന്നാണ് കൈകൾ കഴുകുന്നത്. അംശവസ്ത്രങ്ങൾ ധരിക്കുന്നത് അവിടെനിന്നുകൊണ്ടോ ചമയമുറിയിൽനിന്നുകൊണ്ടോ (സാക്രിസ്റ്റി) ആകാവുന്നതാണ്. സാക്രിസ്റ്റിയോ മറ്റ് സൗകര്യമോ ഉണ്ടെങ്കിൽ ത്രോണോസിൽ അംശവസ്ത്രങ്ങൾ ഒരുക്കിവയ്ക്കരുത്. മേല്പ്പട്ടക്കാർക്ക് വടക്കുവശത്തുവേണം ഒരുക്കി വയ്ക്കേണ്ടത്. കാർമ്മികന്റെ വലതുവശത്തുനിന്നുവേണം അംശവസ്ത്രധാരണത്തിന് ശുശ്രൂഷകൻ സഹായിക്കേണ്ടത്.

i "ദൈവമായ കർത്താവേ സർപ്പങ്ങളെയും...." ചൊല്ലിക്കൊണ്ട് ഇടതുകാലിലും, "ദൈവമേ നിന്റെ ജ്ഞാനത്തിനെതിരായി..." ചൊല്ലിക്കൊണ്ട് വലതുകാലിലും ചെരിപ്പ് ധരിക്കുന്നു. (ഈ പ്രാർത്ഥനകൾ ചൊല്ലി നേരത്തെ തന്നെ ചെരിപ്പു ധരിക്കാവുന്നതാണ്...)

ii കുത്തീനാമേൽ (വെള്ളയങ്കി) മൂന്നു റൂശ്മാ ചെയ്തു മുത്തി, "ദൈവമായ കർത്താവേ പരിശുദ്ധാത്മാവിന്റെ..." ചൊല്ലി ധരിക്കുന്നു. ആദ്യം ഇടതുകൈവേണം ഇടേണ്ടത്.

iii ഹമ്മ്നിക്കോമേൽ (ഊറാറാ) രണ്ടു റൂശ്മാ ചെയ്ത്, "യുദ്ധത്തിൽ എന്നെ..." ചൊല്ലി ധരിക്കുന്നു. സൂനോറോ (ഇടക്കെട്ടു) ഒരു റൂശ്മാ ചെയ്ത്, "പരാക്രമശാലി..." ചൊല്ലി കെട്ടുന്നു. ഇവ രണ്ടുംകൂടി പിടിച്ച് മൂന്നു റൂശ്മാ ചെയ്ത് ഓരോന്നിന്റെ പ്രാർത്ഥന ചൊല്ലി ധരിക്കാവുന്നതാണ്.

iv "കർത്താവേ എന്റെ അവയവങ്ങളെ..." ചൊല്ലിക്കൊണ്ട് പ്ദ്ദീത്തോകൾ/ സിൻദോ (കൈയുറകൾ)മേൽ മൂന്നു റൂശ്മാ ചെയ്യുന്നു. "എന്റെ കൈകളെ യുദ്ധത്തിനു..." ചൊല്ലി ഇടതുകൈയുറ ധരിക്കുന്നു. "നിന്റെ വലത്തുകൈ..." ചൊല്ലി വലതുകൈയുറ ധരിക്കുന്നു.

v "നിന്റെ പുരോഹിതന്മാർ നീതിയും..." ചൊല്ലിക്കൊണ്ട് കാപ്പമേൽ മൂന്നു റൂശ്മാ ചെയ്ത് "നിന്റെ പുരോഹിതന്മാരെ



രക്ഷയും..." ചൊല്ലി ധരിക്കുന്നു. മേല്പ്പട്ടക്കാരൻ മദ്ബഹായിൽ സന്നിഹിതനാണെങ്കിൽ, അദ്ദേഹം റൂശ്മാ ചെയ്യേണ്ടതിന്, കാർമ്മികൻ അദ്ദേഹത്തിന്റെ അടുക്കൽ ചെന്ന് കാപ്പ പിടിച്ചുകൊടുക്കണം.

vi കാർമ്മികൻ മേല്പ്പട്ടക്കാരനെങ്കിൽ, കാപ്പ ധരിക്കുന്നതിനു മുമ്പ് മസ്നപ്സാ (ശീലമുടി) മേൽ മൂന്നു റൂശ്മാചെയ്ത് "ഔദാര്യമുള്ളവനെ..." ചൊല്ലി ധരിക്കുന്നു.

vii കാപ്പ ധരിച്ചതിനുശേഷം പത്രസീൻ (വലിയ ഊറാറാ) മേൽ മൂന്നു റൂശ്മാ ചെയ്ത് "ദുർദിനത്തിൽ..." ചൊല്ലിക്കൊണ്ട് ധരിക്കുന്നു.

viii കുരിശുമുത്തി "അവനെ ഉറ്റുനോക്കി..." ചൊല്ലിക്കൊണ്ട് കുരിശുമാല കഴുത്തിൽ ധരിക്കുന്നു.

ix "കർത്താവ് സീയോനിൽനിന്ന്..." ചൊല്ലിക്കൊണ്ട് അംശവടി ഇടതുകൈയിൽ എടുക്കുന്നു.

x "നിന്നാൽ ഞങ്ങളുടെ പ്രതിയോഗികളെ..." ചൊല്ലിക്കൊണ്ട് വലതുകൈയിൽ സ്ളീബാ എടുക്കുന്നു.

**35. നിയോഗപ്രതിഷ്ഠ**

അംശവസ്ത്രധാരണം കഴിഞ്ഞ് കാർമ്മികൻ ദർഗായ്ക്കു താഴെ സാഷ്ടാംഗപ്രണാമം ചെയ്ത് തക്സായിൽ കൊടുത്തിരിക്കുന്ന പ്രാർത്ഥന "സർവ്വാധിപതിയും..." ചൊല്ലുന്നു.

പ്രാർത്ഥന കഴിഞ്ഞ് ത്രോണോസ് മുത്തി ദർഗായിൽ കയറി "കർത്താവു ഭരിച്ചു..." ഇത്യാദി പ്രാർത്ഥന ചൊല്ലിക്കൊണ്ട് ഹൂഫോയോകൾ എടുത്ത് യഥാസ്ഥാനങ്ങളിൽ വയ്ക്കുന്നു.

**36. പൊതുവായ അനുസ്മരണ**

വലതുകൈയിൽ പീലാസായും, ഇടതുകൈയിൽ കാസായും എടുത്ത് വലതുകൈ ഇടതുകൈയുടെ മീതെ കുരിശാകൃതിയിൽ വച്ച് കൈകൾ അല്പം മുമ്പോട്ടുനീട്ടി തബ്ലീത്തായുടെ മുകളിൽ പിടിക്കണം. നിയോഗപ്രതിഷ്ഠ കഴിഞ്ഞ് പൂജാപാത്രങ്ങൾ താഴെ വയ്ക്കുന്നതുവരെ ഇപ്രകാരം പിടിക്കേണ്ടതാണ്.

37. "ഞങ്ങളുടെ കർത്താവും ദൈവവുമായ..." ഇത്യാദി പൊതുവായ അനുസ്മരണ ചൊല്ലിക്കഴിയുമ്പോൾ, തക്സായിൽ കൊടുത്തിരിക്കുന്ന പ്രത്യേക നിയോഗങ്ങളിലേതെങ്കിലും

ഒന്നിനുവേണ്ടിയാണു ചൊല്ലുന്നതെങ്കിൽ ആ പ്രത്യേക പ്രാർത്ഥന ചൊല്ലണം.

ചെറിയ ക്രമമാണ് ഉപയോഗിക്കുന്നതെങ്കിൽ, പ്രത്യേക നിയോഗത്തിനുള്ള പ്രാർത്ഥന കഴിഞ്ഞ്, അവസാനം കൊടുത്തിരിക്കുന്ന, "ദൈവമേ നീ കുർബാനയാകുന്നു..." എന്നതു ചൊല്ലണം.

i തക്സായിൽ ചേർത്തിട്ടില്ലാത്ത നിയോഗത്തിനുവേണ്ടിയാണു ചൊല്ലുന്നതെങ്കിൽ പ്രത്യേക നിയോഗമോർത്ത് "ദൈവമേ നീ കുർബാനയാകുന്നു..." ഇത്യാദി മൂന്ന് പ്രാവശ്യം ചൊല്ലണം.

കുർബാനയിൽ ഓർക്കേണ്ടവരെ ഓർത്ത് ഈ സമയത്തു പ്രാർത്ഥിക്കാം. രഹസ്യപ്രാർത്ഥന നടത്തി തന്നെത്തന്നെയും ജനത്തെയും ദൈവത്തിനു സമർപ്പിക്കുന്നു.

അനന്തരം പീലാസ എടുത്ത് കാസായുടെ മുമ്പിൽ കൊണ്ടുവന്നശേഷം കാസായുടെ മുകളിൽ പിടിക്കുകയും അവിടെനിന്ന് കാസായുടെ പുറകിൽകൂടി താഴോട്ടെടുത്ത് അടിയിൽക്കൂടി മുൻവശത്ത് കൊണ്ടുവന്ന്, കാസായുടെ ചുവട്ടിൽ പീലാസാ മുട്ടിച്ച്, കാസാ കിഴക്കും പീലാസാ പടിഞ്ഞാറുമായി വയ്ക്കുകയും ചെയ്യുന്നു.

ii ശോശപ്പാ എടുത്ത് നടുവിൽ മുത്തി, "മഹത്വമുള്ളവന്റെ തേജസുകൊണ്ട്..." ഇത്യാദി ചൊല്ലിക്കൊണ്ട് പൂജാപാത്രങ്ങൾ മൂടുന്നു.

**N.B.** ശോശപ്പാ പടിഞ്ഞാറുനിന്ന് കിഴക്കോട്ടിടണം. മുകളിലത്തെ വക്കിൽ രണ്ടു കൈകൾകൊണ്ടുപിടിച്ച്, താഴത്തെ വെളുമ്പ് ഒരു ഇഞ്ച് ത്രോണോസിൽനിന്നു താഴോട്ടിറങ്ങി കിടക്കത്തക്കവണ്ണം കാസായുടെ മുകളിൽ ഇടണം. ശോശപ്പയുടെ മൂന്നിലൊരു ഭാഗം കാസായുടെ പുറകിൽ കവിഞ്ഞു കിടക്കണം. ത്രോണോസ് മുത്തി താഴെ ഇറങ്ങി ശോശപ്പായിക്ക് ചരിവോ ചുളിവോ ഉണ്ടെങ്കിൽ അതു ശരിയാക്കി ക്രമപ്പെടുത്തണം.

### ധൂപാർപ്പണം

38. ദർഗായ്ക്കു താഴെ നിന്നുകൊണ്ട്, "കന്യകയുടെ ഉദരത്തിൽനിന്ന്..." ഇത്യാദി പ്രുമിയോൻ ചൊല്ലുന്നു. അനന്തരം "മഹനീയമായ പരിശുദ്ധ ത്രിത്വത്തിന്റെ..." ഇത്യാദി ചൊല്ലിക്കൊണ്ട് മൂന്നു പ്രാവശ്യം റൂശ്മാ ചെയ്ത് കുന്തുരുക്കം വാഴ്ത്തി ധൂപകലശത്തിൽ ഇട്ടതിനുശേഷം ധൂപകലശം കാർമ്മികൻ വാങ്ങുന്നു.



സാവധാനത്തിൽ ഇടത്തോട്ടും വലത്തോട്ടും ധൂപം വീശിക്കൊണ്ട് സെദറാ ചൊല്ലുന്നു. "കർത്താവേ, നിന്നെ ഞങ്ങൾ വന്ദിക്കുന്നു, സ്തുതിക്കുന്നു, സ്തോത്രം ചെയ്യുന്നു" എന്നീ വാക്കുകൾ പറയുമ്പോൾ ധൂപം മുന്നോട്ട് വീശി മൂന്നു പ്രാവശ്യം തല വണങ്ങണം. ധൂപം വീശിക്കൊണ്ട് സെദറാ ചൊല്ലുന്നതിനാൽ ഇടതുകൈ മാത്രം മലർത്തി മുമ്പോട്ടു പിടിച്ചിരിക്കണം.

39. സെദറാ കഴിയുമ്പോൾ ധൂപകലശത്തിന്റെ ചങ്ങലകൾ ചുരുക്കി പിടിച്ചുകൊണ്ട് ദർഗായിൽ കയറി (ഇപ്പോൾ ത്രോണോസു മുത്തേണ്ട ആവശ്യമില്ല.) വലതുകൈ ചെറുതായി ചലിപ്പിച്ചുകൊണ്ട് താഴെപ്പറയുന്നപ്രകാരം ധൂപകലശം ആഘോഷിക്കുന്നു:

i "നീതിമാന്മാരേ..." ചൊല്ലിക്കൊണ്ട് കാസായുടെ മുകളിലും കിഴക്കുവശത്തും.

ii "സകല ജാതികളുമേ..." ചൊല്ലിക്കൊണ്ട് കാസായുടെ മുകളിൽകൂടി പടിഞ്ഞാറുവശത്തും.

iii "പിതാവിനും..." ചൊല്ലിക്കൊണ്ട് കാസായുടെ വടക്കും.

iv "ആദിമുതൽ..." ചൊല്ലിക്കൊണ്ട് കാസായുടെ തെക്കും ആഘോഷിക്കുന്നു. ആഘോഷിക്കുന്നത് ധൂപകലശം കുരിശാകൃതിയിൽ ചലിപ്പിച്ചാകുന്നു.

N.B. ഓരോ വശത്തേക്കെടുക്കുമ്പോഴും കാസായുടെ മുകളിൽകൂടി വേണം എടുക്കേണ്ടത്.

v അനന്തരം "കർത്താവേ നിന്റെ ദാസരുടെ..." ചൊല്ലിക്കൊണ്ട് രണ്ട് പ്രാവശ്യം ഇടത്തോട്ടും, ഒരു പ്രാവശ്യം വലത്തോട്ടും സാവധാനത്തിൽ ചുറ്റിക്കണം.

N.B. തെക്കുവശത്തുനിന്ന് കിഴക്കോട്ടെടുത്ത് ചുറ്റി വീണ്ടും കിഴക്ക് വരുമ്പോൾ ഒരു പ്രാവശ്യം; വീണ്ടും ചുറ്റി കിഴക്ക് വരുമ്പോൾ രണ്ട് പ്രാവശ്യം (Anti-clockwise); അതിനുശേഷം തെക്കുവശത്തുകൂടി ചുറ്റിച്ച് (clockwise) കാസായുടെ മുമ്പിൽ വരുമ്പോൾ മൂന്നു പ്രാവശ്യം ചുറ്റിച്ചതായി കണക്കാക്കാവുന്നതാണ്.

40. ധൂപകലശം അതുപോലെതന്നെ പിടിച്ചുകൊണ്ട് ദർഗാ യിൽ നിന്നിറങ്ങി, "കാരുണ്യവാനായ പിതാവിനു വന്ദനം" എന്ന് ചൊല്ലിക്കൊണ്ട് മൂന്നു പ്രാവശ്യം വീശി മദ്ധ്യത്തിൽ മുത്തുന്നു. "കാരുണ്യവാനായ പുത്രനു..." ഇത്യാദി ചൊല്ലി ക്കൊണ്ട് ശോശപ്പായുടെ വടക്കേ മൂലയ്ക്കു മൂന്നു പ്രാവശ്യം വീശി മുത്തിയശേഷം പാരമ്പര്യമനുസരിച്ച് "അവൻ സ്കീപ്പായിൽ മരിച്ചു..." എന്നു പറഞ്ഞ്, ശോശ പ്പായുടെ വടക്കെ മൂല മുകളിലേക്കു മടക്കി വയ്ക്കുന്നു. "ജീവപ്രദനായ പരിശുദ്ധാത്മാവിനും..." ഇത്യാദി ചൊല്ലി ക്കൊണ്ട് ശോശപ്പായുടെ തെക്കേ മൂലയ്ക്ക് മൂന്ന് പ്രാവശ്യം വീശി മുത്തിയശേഷം ധൂപകലശത്തിന്റെ ചങ്ങലകൾ നിവർത്തി, കാർമ്മികൻ ധൂപകലശം ശുശ്രൂഷകനെ ഏല്പി ക്കുന്നു. ശുശ്രൂഷകൻ കാർമ്മികന്റെ കൈ മുത്തി ധൂപക ലശം വാങ്ങുന്നു.

കാർമ്മികൻ കൈകൾ വിടർത്തി ഹൂത്തോമോ ചൊല്ലുന്നു. ഇതോടെ ഈ ഭാഗം അവസാനിക്കുന്നു.

### 41. പരസ്യശുശ്രൂഷ

ഗാനത്തിന്റെ അവസാനപാദം തീരാറാകുമ്പോൾ ധൂപകലശ ത്തിൽ കുന്തുരുക്കം ഇട്ടുകൊണ്ട് കാർമ്മികൻ ധൂപകലശം തിരികെ വാങ്ങുന്നു. ഒരു തിരി പിടിച്ചുകൊണ്ട് കാർമ്മികന്റെ വലതുവശത്ത് (തെക്കുവശത്ത്) പ്രധാന ശുശ്രൂഷകൻ നില്ക്കണം. മർബഹാസാകൾ പിടിക്കുന്ന മറ്റു ശുശ്രൂഷകർ കാർമ്മികന്റെ ഇരുവശങ്ങളിലായി, കിഴക്കോട്ട് അഭിമുഖമായി നിര യായി നിൽക്കണം.

N.B. ത്രോണോസിന് ചുറ്റും പ്രദക്ഷിണമുണ്ടെങ്കിൽ പ്രധാന ശു ശ്രൂഷകൻ തിരി പിടിച്ചുകൊണ്ട് കാർമ്മികന്റെ മുമ്പിലും, മർബ ഹാസാ, മണികൾ വഹിക്കുന്ന മറ്റ് ശുശ്രൂഷകർ, കാർമ്മികന്റെ മുമ്പിലായും പ്രദക്ഷിണത്തിൽ പങ്കെടുക്കണം.

പ്രദക്ഷിണസമയത്ത് മണികളെല്ലാം അടിക്കണം. "കർത്താവേ, നിന്നെ പ്രസവിച്ച..." ഇത്യാദി പ്രസ്താവന തീരുമ്പോഴാണ് പ്രദ ക്ഷിണം ആരംഭിക്കുക. വി. കുർബാനയുടെ മറ്റ് അവസരങ്ങളിൽ വലിയ മണി അടിക്കേണ്ട ആവശ്യമില്ല.



ത്രോണോസിനുചുറ്റും പ്രദക്ഷിണം ചെയ്യാൻ സൗകര്യമില്ലെ ങ്കിൽ, ബലിപീഠത്തിന്റെ മദ്ധ്യത്തിലും തെക്കും വടക്കും കോണു കളിലും വീശിയതിനുശേഷം തിരിഞ്ഞു മുറപ്രകാരം വീശണം. അപ്പോൾ ശുശ്രൂഷകർ അവരവരുടെ സ്ഥാനങ്ങളിൽ നിന്നാൽ മതി.

ഏവൻഗേലിയോൻ വായിച്ച് തീരുന്നതുവരെ പ്രധാന ശുശ്രൂ ഷകൻ തിരി പിടിച്ചിരിക്കണം (കുന്തിരിക്കം ഇടുവിക്കുന്ന സമയം ഒഴികെ).

ധൂപകലശം വഹിക്കുന്ന പ്രധാന ശുശ്രൂഷകൻ തന്നെയാണ് "സ്തൗമെൻകാലോസ്" എന്ന് ഉച്ചത്തിൽ ചൊല്ലേണ്ടത്. സന്ദർഭ ത്തിൽനിന്ന് വ്യക്തമാകുന്ന അവസരങ്ങളിൽ പ്രധാന ശുശ്രൂഷ കനെ ഉദ്ദേശിച്ച് 'ശുശ്രൂഷകൻ' എന്നു മാത്രമാണ് ഈ പുസ്ത കത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്.

"കർത്താവേ നിന്നെ പ്രസവിച്ച..." ഇത്യാദി കാർമ്മികൻ ചൊല്ലു മ്പോൾ, തിരശീല വലിച്ചു മാറ്റണം. കാർമ്മികന്റെ പ്രസ്താവന കഴിയുമ്പോൾ, എല്ലാവരുംകൂടി "മാതാ പരിശുദ്ധന്മാർ..." ഇത്യാദി പദ്യമായോ "സ്വഭാവപ്രകാരം..." ഇത്യാദി ഗദ്യമായോ ചൊല്ലുന്നു. ഈ സമയത്ത് ശുശ്രൂഷകർ മണികൾ അടിക്കുകയും മറുബ ഹാസാ കിലുക്കുകയും ചെയ്യുന്നു.

42. "കർത്താവേ നിന്നെ പ്രസവിച്ച..." ഇത്യാദി ചൊല്ലി ക്കൊണ്ടു കാർമ്മികൻ മൂന്ന് പ്രാവശ്യം ധൂപം വീശി ബലി പീഠത്തെ വണങ്ങിയതിനുശേഷം വീണ്ടും മൂന്ന് പ്രാവശ്യം വീശി തെക്കോട്ട് നീങ്ങി ത്രോണോസ് ചുറ്റി (ത്രോണോ സിന്റെ നാലുകോണുകളും വീശി മുത്തി) വീണ്ടും മദ്ധ്യ ത്തിൽവന്ന് ഇടതുവശം തിരിഞ്ഞ് ക്രമപ്രകാരം ജനത്തി നുനേരെ വീശിയതിനുശേഷം ത്രോണോസിങ്കൽ തിരിച്ചു വന്നു മുത്തി ധൂപകലശം ശുശ്രൂഷകനെ ഏല്പിക്കുന്നു. ശുശ്രൂഷകൻ കാർമ്മികന്റെ പുറകിൽ അൽപം ഇടത്തോട്ട് മാറിനിന്ന് ധൂപം വീശുന്നു.

"ദൈവമേ നീ പരിശുദ്ധനാകുന്നു..." എന്നതിനു പകരം "കാദീശാത് ആലോഹോ" എന്ന സുറിയാനി ചൊല്ലാവു ന്നതാണ്.

അനാഫുറ ആരംഭിക്കുന്നതുവരെ കാർമ്മികൻ ദർഗായ്ക്കു താഴെ നില്ക്കുന്നു.

**43. ത്രൈശുദ്ധകീർത്തനം (Trisagion)**

കാർമ്മികൻ ഇടതുകൈ ശോശപ്പായുടെ വടക്കേ കോണിൽ കമഴ്ത്തി വയ്ക്കുന്നു. "ദൈവമേ നീ പരിശുദ്ധനാകുന്നു..." മൂന്നു പ്രാവശ്യം ചൊല്ലിക്കഴിയുന്നതുവരെ കൈ ഇപ്രകാരം ഇരിക്കണം.

റൂശ്മാ ചെയ്യുന്നതുപോലെ വലതുകൈ പിടിച്ച് തബ്ലീത്തായുടെ പടിഞ്ഞാറെ വക്കിൽ മദ്ധ്യഭാഗത്തു തൊട്ടുകൊണ്ട് "ദൈവമേ, നീ പരിശുദ്ധനാകുന്നു" എന്ന് ചൊല്ലുന്നു. എല്ലാവരുംകൂടി ബാക്കി തുടർന്നുചൊല്ലുന്നു. "ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ, ഞങ്ങളോടു കരുണ ചെയ്യണമേ" എന്നു പറയുമ്പോൾ വലതുകൈ എടുത്ത് കുരിശ് വരയ്ക്കണം. അപ്പോൾ മർബഹാസായും മണിയും കിലുക്കുന്നു.

രണ്ടാം പ്രാവശ്യം "ദൈവമേ, നീ പരിശുദ്ധനാകുന്നു" എന്നു ചൊല്ലുന്നത് പീലാസായുടെ പടിഞ്ഞാറെ വക്കിൽ തൊട്ടുകൊണ്ടായിരിക്കണം. തുടർന്നു ബാക്കി ചൊല്ലുമ്പോൾ കൈ മുമ്പു വച്ചിരുന്നപോലെ തബ്ലീത്താമേൽ വയ്ക്കണം. ശേഷം ആദ്യത്തെപ്പോലെതന്നെ ചെയ്യണം.

മൂന്നാം പ്രാവശ്യം "ദൈവമേ, നീ പരിശുദ്ധനാകുന്നു" എന്നു ചൊല്ലുന്നത് കൈ കാസായുടെ പടിഞ്ഞാറെ വക്കിനു തൊട്ടുകൊണ്ടായിരിക്കണം. ചൊല്ലിക്കഴിയുമ്പോൾ, കൈ എടുത്ത് പീലാസായുടെ വക്കിൽ തൊട്ടശേഷം തബ്ലീത്താമേൽ വയ്ക്കണം. ശേഷം ആദ്യത്തെപ്പോലെതന്നെ ചെയ്യണം.

N.B: കഷ്ടാനുഭവ ആഴ്ചയിൽ അതാതു ദിവസത്തെ സന്ധ്യയുടെ കൗമായാണ് ചൊല്ലേണ്ടത്.

അതിനുശേഷം എല്ലാവരുംകൂടി 'കുറിയേലായിസ്സോൻ' എന്ന് മൂന്ന് പ്രാവശ്യം ചൊല്ലുന്നു.

**വചനശുശ്രൂഷ**

**44. പുതിയനിയമത്തിൽനിന്നുള്ള വായനകൾ**

അനന്തരം ഒന്നാം വായനയ്ക്കുമുമ്പുള്ള "ഭൂവിലശേഷം..." എന്ന ഗീതം ചൊല്ലുന്നു. ഗീതം ചൊല്ലിക്കൊണ്ടിരിക്കുമ്പോൾ, കാർമ്മികൻ "കർത്താവേ ഈ സമയത്ത്..." ഇത്യാദി പ്രാർത്ഥന രഹസ്യത്തിൽ ചൊല്ലുന്നു.

ഒന്നാം വായന: "ഭൂവിലശേഷം..." ഇത്യാദി ഗീതം തീരാറാകുമ്പോൾ, വായനക്കാരൻ ത്രോണോസിന്റെ വടക്കേ കോൺ മുത്തി



(മേൽപ്പട്ടക്കാരൻ സന്നിഹിതനാണെങ്കിൽ സ്ലീബായും മുത്തണം) മദ്ബഹാ വാതിൽക്കൽ വടക്കുഭാഗത്ത് ഒരു പടി താഴെയിറങ്ങി നിന്ന് ജനത്തിന് അഭിമുഖമായി വായിക്കുന്നു. പ്രധാന ശുശ്രൂഷകൻ വായനക്കാരന്റെ ഇടതുവശത്ത് ഒരു പടി മുകളിൽനിന്ന് വി. ഗ്രന്ഥത്തിന് നേരെ ധൂപം വീശുന്നു. വായന കഴിഞ്ഞ് ഇടതുവശം തിരിഞ്ഞ് ത്രോണോസിന്റെ വടക്കേ കോൺ വീണ്ടും മുത്തുന്നു.

രണ്ടാം വായന: ഒന്നാം വായന തീരുമ്പോൾ രണ്ടാം വായനക്ക് മുമ്പുള്ള "പൗലോസ് ശ്ലീഹാ..." ഇത്യാദി ഗീതം പാടുന്നു. ഗീതം തീരാറാകുമ്പോൾ വായനക്കാരൻ ത്രോണോസിന്റെ തെക്കേ കോൺ മുത്തി (മേൽപ്പട്ടക്കാരൻ സന്നിഹിതനാണെങ്കിൽ സ്ലീബായും മുത്തണം) മദ്ബഹാ വാതിൽക്കൽ തെക്കുഭാഗത്ത് ഒരു പടി താഴെയിറങ്ങിനിന്ന് ജനത്തിന് അഭിമുഖമായി വായിക്കുന്നു. പ്രധാന ശുശ്രൂഷകൻ വായനക്കാരന്റെ വലതുവശത്ത് ഒരു പടി മുകളിൽനിന്ന് വി. ഗ്രന്ഥത്തിന് നേരെ ധൂപം വീശുന്നു. വായന തീരുമ്പോൾ ഇടതുവശം തിരിഞ്ഞ് ത്രോണോസിന്റെ തെക്കേ കോൺ വീണ്ടും മുത്തുന്നു.

"പൗലോസ് ശ്ലീഹാ..." ഇത്യാദി പാടിക്കൊണ്ടിരിക്കുമ്പോൾ കാർമ്മികൻ "ദൈവമായ കർത്താവേ..." ഇത്യാദി പ്രാർത്ഥന രഹസ്യത്തിൽ ചൊല്ലുന്നു.

**N.B.** ഒന്നാം ലേഖനവായന ഞായറാഴ്ചകളിലും തിരുനാളുകളിലും നിർബന്ധമായും നടത്തേണ്ടതാണ്.

**45. ഏവൻഗേലിയോൻ**

രണ്ടാം വായന തീരുമ്പോൾ, "ഹാലേലുയ്യാ..." ഇത്യാദി പെസ്ഗോമോ (ഹൂലോലോ) ചൊല്ലണം. ഈ അവസരത്തിൽ മർബഹാസായും മണിയും കിലുക്കുകയും ഏവൻഗേലിയോൻമേശ എടുത്ത് മദ്ബഹായുടെ മദ്ധ്യത്തിൽ-വാതില്ക്കൽ -വയ്ക്കുകയും ചെയ്യണം. കാർമ്മികൻ ത്രോണോസ് മുത്തി ഇടതുവശം തിരിഞ്ഞ് ഏവൻഗേലിയോൻമേശയിലേക്കുപോയി ജനങ്ങളെ അഭിമുഖീകരിച്ചു നില്ക്കുന്നു. ശുശ്രൂഷകൻ കുന്തുരുക്കം ഇടുവിച്ചതിന്റെശേഷം പീഠത്തിന്റെ വടക്കുപടിഞ്ഞാറായി (ഒരു നട ഇറങ്ങി) നിന്ന് ഏവൻഗേലിയോൻ പുസ്തകത്തിന് ധൂപം വീശുന്നു. ഏവൻഗേലിയോൻ വായിച്ചുതീരുന്നതുവരെ പ്രധാന ശുശ്രൂഷകൻ തിരി പിടിച്ചിരിക്കണം. മറ്റു രണ്ടുപേർ തിരിപിടി

ച്ചുകൊണ്ട് ഇരുവശങ്ങളിലായി നില്ക്കണം. ശുശ്രൂഷകർ കുറവാണെങ്കിൽ, ഏവൻഗേലിയോൻപീഠത്തിന്മേൽത്തന്നെ തിരികൾ വയ്ക്കാവുന്നതാണ്. മേല്പ്പട്ടക്കാർ സന്നിഹിതരെങ്കിൽ അവരും കത്തിച്ച തിരികൾ പിടിക്കുന്നു.

**N.B.** പട്ടക്കാരന്റെ പ്രസ്താവനകൾക്ക് ജനം പ്രത്യുത്തരം പറയുമ്പോഴെല്ലാം മറുബഹാസാ കിലുക്കണം.

ശുശ്രൂഷകന്റെ പ്രസ്താവനയും പ്രത്യുത്തരവും കഴിയുമ്പോൾ കാർമ്മികൻ, "ശ്ലോമ്മോ..." (നിങ്ങൾക്കെല്ലാവർക്കും...) ഇത്യാദി പറഞ്ഞുകൊണ്ട് ജനത്തെ റൂശ്മാ ചെയ്യുന്നു. പ്രത്യുത്തരം കഴിയുമ്പോൾ കാർമ്മികൻ, "ഏവൻഗേലിയോൻ കാദീശോ..." (ജീവൻ നല്കുന്ന...) ഇത്യാദി പറയുന്നു. ഏവൻഗേലിയോന്റെ പേര് മാറുന്നതനുസരിച്ചു വരുത്തേണ്ട മാറ്റം തക്സായിൽ കൊടുത്തിരിക്കുന്നതു ശ്രദ്ധിക്കണം. പ്രത്യുത്തരം കഴിഞ്ഞ് "ബ്സബ്നോ ഹോക്കീൽ..." (വിശുദ്ധ കന്യകമറിയാമിൽനിന്നും...) ഇത്യാദി പറയുന്നു. ഇതിൽ പല പെരുന്നാളുകളുടെ പേരു പറയുന്നുണ്ട്. സുവിശേഷഭാഗം നമ്മുടെ കർത്താവിന്റെ ഏതു ജീവിതകാലത്താണു നടന്നതെന്ന അർത്ഥത്തിൽ വേണം പെരുന്നാളുകളുടെ പേരുകൾ തെരഞ്ഞെടുക്കേണ്ടത്. സാധാരണയായി "മ്ദബറോനൂസ്സേ" (ഇഹലോകവാസകാലത്ത്...) എന്നത് ഉപയോഗിച്ചാൽ മതിയാകും. ഈ പ്രസ്താവനയെ തുടർന്ന്, "യേശുമിശിഹോ... ദെസ്സ്ബാസ്സാർ" (ശരീരമെടുത്തവനും...) എന്നു പറയുമ്പോഴാണ് വലതുവശത്തേക്കു തിരിഞ്ഞു ത്രോണോസിന്റെനേരെ തലവണങ്ങി കുരിശു വരയ്ക്കേണ്ടത്. "ഹോലെൻ ദേൻ..." (ഇപ്രകാരം സംഭവിച്ചു) എന്ന് പറഞ്ഞുകൊണ്ട് ജനത്തെ റൂശ്മാ ചെയ്യണം. തുടർന്ന് കുനിഞ്ഞ് ഏവൻഗേലിയോൻ പുസ്തകം മുത്തുകയും ചെയ്യണം.

**N.B.** "ഏവൻഗേലിയോൻ കാദീശോ..." (ജീവൻ നല്കുന്ന വചനമായ നമ്മുടെ കർത്താവേശുമിശിഹായുടെ വി. ഏവൻഗേലിയോൻ....) ഇത്യാദി ചൊല്ലുമ്പോൾ ഏവൻഗേലിയോൻ ഉയർത്തി കാണിക്കേണ്ട ആവശ്യമില്ല.

തുടർന്ന് ഏവൻഗേലിയോൻ വായിക്കുന്നു. വായന കഴിഞ്ഞ് "ഉശൈനോ ല്കുൽകൂൻ" (നിങ്ങൾക്കെല്ലാവർക്കും ശാന്തി...) എന്നുപറഞ്ഞ് ജനത്തെ റൂശ്മാ ചെയ്യുകയും കുനിഞ്ഞ് ഏവൻഗേലിയോൻപുസ്തകം മുത്തുകയും ചെയ്തിട്ട്, ഇടതു



വശം തിരിഞ്ഞ് ത്രോണോസിലേക്ക് പോകുന്നു. തുടർന്ന് അന്നത്തേക്കു നിശ്ചയിച്ചിരിക്കുന്ന ഗീതം പാടുന്നു. കാർമ്മികൻ ത്രോണോസിന്റെ മുമ്പിൽനിന്ന് "ഞങ്ങൾക്കു നല്കിയ ജീവദായകമായ..." ഇത്യാദി രഹസ്യത്തിൽ ചൊല്ലുന്നു.

ഗീതം കഴിയുമ്പോൾ കാർമ്മികൻ തിരുവചനസന്ദേശം (Homily) നൽകുന്നു.

**N.B.** വി. കുർബാനയ്ക്കിടയിൽ വൈദികൻ തിരുവചനസന്ദേശം നൽകുമ്പോൾ, ആരംഭത്തിലും അവസാനത്തിലും "പിതാവിനും പുത്രനും..." പറയേണ്ട ആവശ്യമില്ല. സുവിശേഷവായനയ്ക്കുശേഷം അല്ലെങ്കിൽ പ്രസംഗത്തിനുശേഷം ധ്യാനാത്മകമായ ചെറിയ നിശബ്ദത പാലിക്കുന്നത് നല്ലതാണ്.

അതിനുശേഷം പ്രധാന ശുശ്രൂഷകൻ "സ്തൗമെൻകാലോസ്" എന്നു പ്രഖ്യാപിക്കുകയും, ജനം "കുറിയേലായിസ്സോൻ" എന്നു പ്രത്യുത്തരം നൽകുകയും ചെയ്യുന്നു. Homily ഇല്ലെങ്കിൽ ഗീതം തീരുമ്പോൾ ഇപ്രകാരം ആഹ്വാനം ചെയ്യുന്നു.

**46. ഹൂസ്സോയോ പ്രാർത്ഥനകൾ**

പ്രുമിയോൻ, ഹൂസ്സോയോ (പാപപരിഹാരപ്രാർത്ഥന) സെദറാ, ഹൂത്തോമോ എന്നിവ ഒന്നിന് പുറകെ ഒന്നായി ചൊല്ലുന്നു. ഇവയ്ക്കെല്ലാംകൂടി "ഹൂസ്സോയോ" പ്രാർത്ഥനകൾ എന്നോ, 'പ്രുമിയോൻ', 'സെദറാ' എന്നു മാത്രമായോ പറയുക പതിവുണ്ട്. ഇതിന്റെ ഘടന താഴെപ്പറയുന്നതുപോലെയാണ്.

i ശുശ്രൂഷകന്റെ പ്രസ്താവന: സ്തൗമെൻകാലോസ്

ജനം: കുറിയേലായിസ്സോൻ.

പട്ടക്കാരൻ: "നാമെല്ലാവരും പ്രാർത്ഥിച്ച്......." ഇത്യാദി.

ജനം: കാരുണ്യവാനായ കർത്താവേ,...

പട്ടക്കാരൻ: സ്തുതിയും സ്തോത്രവും...

ii പ്രുമിയോൻ (ആമുഖം): ഈ പ്രാർത്ഥന, "ബ്കുൽഹൂൻ യൗമ്മോസോ ദ് ഹായായിൻ ല് ഒൽമീൻ" എന്ന് പറഞ്ഞ് അവസാനിപ്പിക്കുന്നു.

ജനം: ആമ്മീൻ.

പ്രുമിയോന്റെ അവസാനം "അവൻ കബറിൽനിന്ന് ഉയിർത്തു..."

എന്ന് ശബ്ദം താഴ്ത്തി പറഞ്ഞുകൊണ്ട് ശോശപ്പായുടെ ഇട ത്തേവശം നിവർത്തിയിട്ട് മുത്തുന്നു. അനന്തരം കുന്തുരുക്കം ഇടുന്നു. ശുശ്രൂഷകന്റെ പ്രസ്താവനയും പ്രത്യുത്തരവും കഴി യുമ്പോൾ "പാപപരിഹാരം ചെയ്യുന്നവനും..." ഇത്യാദി ചൊല്ലുന്നു. അനന്തരം സെദറാ ചൊല്ലുന്നു. സെദറാ കഴിയു മ്പോൾ ജനം,"ആമ്മീൻ, കർത്താവ് അങ്ങയുടെ ശുശ്രൂഷ..." ഇത്യാദി പറയുന്നു. കാർമ്മികൻ, "മെൻ ആലോഹോ...(ദൈവ ത്തിൽനിന്ന് കടങ്ങൾക്ക്...") ഇത്യാദി ഹൂത്തോമോ ചൊല്ലിക്കൊണ്ട് കുന്തുരുക്കം ഇടുന്നു.

iii ഹൂസ്സോയോ (പാപപരിഹാരപ്രാർത്ഥന): വി. കുർബാന ഒഴികെ മറ്റ് ചില സന്ദർഭങ്ങളിൽ ഇതു വിട്ടുകളയാറുണ്ട്.

N.B. i. പ്രുമിയോനും സെദറായും, ഓരോ പ്രത്യേക സന്ദർഭ ത്തിനനുസരിച്ച് പ്രത്യേകമായുണ്ട്. ഒരു പ്രുമിയോൻ തെര ഞ്ഞെടുത്താൽ അതിനോടു ബന്ധിച്ചിരിക്കുന്ന സെദറാ മാത്രമെ ഉപയോഗിക്കാവു.

ii സഭാവർഷത്തിലെ ഓരോ കാലത്തിലേക്കും, പ്രത്യേക പെരുന്നാളുകൾക്കും, ശുശ്രൂഷകൾക്കും, മറ്റ് ഓരോ സന്ദർഭത്തിനും ഉപയോഗിക്കാവുന്ന സെദറാകൾ വി. കുർബാനയ്ക്ക് ഉപയോഗിക്കുന്നില്ല. വി.കുർബാന യ്ക്കായുള്ള പ്രത്യേക സെദറാകൾ തക്സായിൽ ഉണ്ട്.

iii ലിംഗം, വചനം മുതലായവ സന്ദർഭോചിതം മാറ്റേണ്ട സ്ഥാ നങ്ങളുണ്ട്.

iv മേൽപ്പട്ടക്കാരൻ സന്നിഹിതനാണെങ്കിൽ കോറുസ്സൂ സ്സോയും (നാമെല്ലാവരും...) ഹൂത്തോമോയും (ദൈവ ത്തിൽനിന്ന്...) അദ്ദേഹം ചൊല്ലുന്നു. പ്രുമിയോൻ വേറൊരാൾ വായിക്കുന്നതിനു മുമ്പ്, 'ബാറെക്മോർ' എന്നു പറയണം. കൈകൾ നെഞ്ചത്തടക്കിപ്പിടിച്ചുവേണം പ്രുമിയോൻ ചൊല്ലുവാൻ.

v പ്രുമിയോൻ കഴിയുമ്പോൾ ധൂപാർപ്പണം നടത്തണം.

vi ഹൂസോയോപ്രാർത്ഥന (പാപപരിഹാരം...) ചൊല്ലുമ്പോൾ കൈകൾ നെഞ്ചത്തടക്കിപ്പിടിച്ചിരിക്കണം.

vii സെദറാ ചൊല്ലുമ്പോൾ കൈകൾ വിരിച്ചു പിടിക്കണം.



47. സാധാരണയായി എത്രോയും, പ്രാരംഭപ്രാർത്ഥനയും "മോറാൻ വാലോഹാൻ ല് ഒൽമീൻ" എന്ന് പറഞ്ഞാണ് അവസാനിപ്പിക്കുന്നത്; എന്നാൽ, ചില പ്രാർത്ഥനകൾ സ്തുതിയിൽ അവസാനിക്കുന്നുണ്ട്; സ്തുതിയിൽ അവ സാനിക്കുന്ന അവസരങ്ങളിൽ "ഹോശോ വബ് കൂല സ്ബാൻ..." എന്ന് ചൊല്ലണം.

**48. ധൂപകലശം വാഴ്ത്തൽ**

ധൂപകലശം വാഴ്ത്തുന്ന സമയത്ത് കാർമ്മികനോ ശുശ്രൂഷ കനോ പൂജാപാത്രങ്ങളുടെ നേർമുമ്പിൽ നില്ക്കരുത്. ധൂപക ലശം പൂജാപാത്രങ്ങളുടെ നേർമുമ്പിൽ വരത്തക്കവണ്ണം കാർമ്മി കൻ അല്പം വടക്കോട്ടുമാറി തെക്കോട്ട് തിരിഞ്ഞു നില്ക്കണം. ശുശ്രൂഷകൻ അല്പം തെക്കോട്ടുമാറി വടക്കോട്ടു തിരിഞ്ഞു നില്ക്കണം.

പ്രധാന ശുശ്രൂഷകൻ ധൂപകലശത്തിന്റെ കൊളുത്തും വള യവും വിരലുകളിൽനിന്ന് ഊരി സൗകര്യപ്രദമായ രീതിയിൽ ഉയർത്തിപ്പിടിക്കണം. ശുശ്രൂഷകന്റെ ഇടതുകൈ നെഞ്ചത്ത് വച്ചി രിക്കണം. മർബഹാസാ കിലുക്കുന്നു. കാർമ്മികൻ "ഏനോ അബ്ദോ..." (ബലഹീനനും പാപിയുമായ...) ഇത്യാദി ചൊല്ലി ക്കൊണ്ട് വലതുകൈയുടെ രണ്ടു വിരലുകൾകൊണ്ട് ഒരു പുറംചങ്ങല പിടിച്ച് ഇടതുകൈയിൽ ഏല്പിക്കുന്നു. സാധാര ണയായി തള്ളവിരലും ചൂണ്ടുവിരലുംകൊണ്ടാണ് ഈ ചങ്ങല പിടിക്കുന്നത്.

**ഒന്നാം റൂശ്മാ:** അനന്തരം "കാദീശ്..." (പരിശുദ്ധനായ...) എന്ന് തുടങ്ങുന്നു. അപ്പോൾ മർബഹാസാ കിലുക്കുന്നതു നിർത്തണം. റൂശ്മാ ചെയ്യുന്നപോലെ വലതുകൈ പിടിച്ച് ധൂപകലശത്തിന്റെ മുകളിലെ വൃത്തത്തകിടിന്റെ വക്കിൽ തൊട്ടുകൊണ്ട് വലതുകൈ എടുത്ത് ചങ്ങലയുടെ നേരെ റൂശ്മാ ചെയ്യുകയും, ഇടതുകൈ യിലിരിക്കുന്ന ചങ്ങലയുടെ മദ്ധ്യത്തിൽനിന്നും അല്പം മുകളി ലായി തൊടുകയും ചെയ്യണം.

ജനം: ആമ്മീൻ. മർബഹാസാ കിലുക്കുന്നു.

**രണ്ടാം റൂശ്മാ:** മുമ്പു ചെയ്തതുപോലെ വേറൊരു പുറം ചങ്ങ ലയും നടുവിലത്തെ ചങ്ങലയുംകൂടി ഒരുമിച്ചുപിടിച്ച് ഇടതുകൈ യിൽ കൊടുക്കണം. ഇതു സാധാരണയായി രണ്ടും മൂന്നും വിര ലുകളുടെ ഇടയിലാണ് പിടിക്കുന്നത്.

ഒന്നാം റൂശ്മായിൽ ചെയ്തതുപോലെ, തകിടിൽതൊട്ടുകൊണ്ട് ചങ്ങലയുടെ നേർക്കു റൂശ്മാ ചെയ്യുകയും, മുമ്പുതൊട്ട സ്ഥാനത്തും അതിനു അല്പം താഴെയും തൊടുകയും ചെയ്യുന്നു.

ജനം: ആമ്മീൻ. മർബഹാസാ കിലുക്കുന്നു.

**മൂന്നാം റൂശ്മാ:** മുമ്പു ചെയ്തതുപോലെ നാലാമത്തെ ചങ്ങല പിടിച്ച് ഇടതുകൈയിൽ ഏല്പിക്കുന്നു. ഇതു മൂന്നും നാലും വിരലുകളുടെ ഇടയിലാണ് പിടിക്കുക പതിവ്.

ഒന്നും രണ്ടും റൂശ്മായിൽ ചെയ്തതുപോലെ, റൂശ്മാ ചെയ്യുകയും, മുമ്പു തൊട്ട സ്ഥാനങ്ങളിലും അതിനു അല്പം താഴെയും തൊടുകയും ചെയ്യുന്നു. ഇപ്പോൾമുതൽ കാർമ്മികൻ ധൂപകലശം തിരിച്ചേല്പിക്കുന്നതുവരെ മർബഹാസാ കിലുക്കണം. തുടർന്നു പ്രാർത്ഥന ചൊല്ലിക്കൊണ്ട്, ധൂപകലശത്തിന്റെ അടിയിൽകൂടി കൈ എടുത്ത് ചങ്ങലയിൽ മൂന്നിടത്തു തൊടുവിച്ച് കൈ മുകളിലേക്കു കൊണ്ടുവന്ന് ധൂപകലശം കൈയിൽ വാങ്ങണം. അനന്തരം ത്രോണോസിനും ജനത്തിനും മുറപ്രകാരം വീശുകയും ധൂപകലശം തിരിച്ചേൽപ്പിക്കുകയും ചെയ്യുന്നു. ഈ സമയംകൊണ്ട് തീരത്തക്കവിധത്തിൽ സാവധാനംവേണം ബാക്കിഭാഗം ചൊല്ലേണ്ടത്. കാർമ്മികൻ ധൂപക്കുറ്റിമേൽ റൂശ്മാ ചെയ്യുമ്പോൾ, ജനം കുരിശുവരയ്ക്കേണ്ട ആവശ്യമില്ല. ജനത്തിനുനേരെ ധൂപം വീശുമ്പോൾ തല വണങ്ങി കുരിശു വരയ്ക്കണം. ശുശ്രൂഷകൻ നിന്നിടത്തുതന്നെ നിന്നാൽ മതി. കൈമുത്തി ശുശ്രൂഷകൻ ധൂപകലശം വാങ്ങുന്നു.

### 49. വിശ്വാസപ്രമാണം

"ബാറെക്മോർ, ദിവ്യജ്ഞാനം ഉദ്ഘോഷിക്കപ്പെടുന്നു..." ഇത്യാദി പ്രസ്താവന കഴിയുമ്പോൾ, കാർമ്മികൻ വിശ്വാസപ്രമാണം ആരംഭിക്കുകയും, എല്ലാവരുംകൂടി വിശ്വാസപ്രമാണം സാവധാനത്തിൽ ഒരുമിച്ചു ചൊല്ലുകയും ചെയ്യുന്നു.

കാർമ്മികൻ ത്രോണോസിന്റെ തെക്കേ കോണിലേക്കു നീങ്ങി "ദൈവമായ കർത്താവേ..." ഇത്യാദി ചൊല്ലി കൈകൾ കഴുകി തുടയ്ക്കുന്നു. അനന്തരം മദ്ധ്യത്തിൽ വന്ന് വണങ്ങി, വടക്കുവശത്തും തെക്കുവശത്തും നില്ക്കുന്ന പട്ടക്കാരോട് പ്രാർത്ഥനാസഹായം യാചിച്ച്, ജനങ്ങളുടെ നേരെ തിരിഞ്ഞ് പ്രാർത്ഥനാസഹായം യാചിക്കുന്നു. തുടർന്ന്, ദർഗായ്ക്കുതാഴെ



സാഷ്ടാംഗപ്രണാമം ചെയ്ത് "പരിശുദ്ധവും മഹിതവുമായ ത്രിത്വമേ..." ഇത്യാദി രഹസ്യപ്രാർത്ഥന ചൊല്ലി കുർബാന നിയോഗം പുതുക്കുന്നു.

N.B. i കാർമ്മികൻ ശുബ്ക്കോനോ ചോദിക്കുമ്പോൾ, ശുശ്രൂഷകൻ ഇടതുകൈകൊണ്ട് ധൂപകലശത്തിന്റെ ചങ്ങലയുടെ അടിഭാഗത്തു പിടിച്ച് ഇരുകൈകളും മുമ്പോട്ടു നീട്ടി തല വണങ്ങണം.

ii മദ്ബഹായിൽ ധൂപം വീശിയശേഷം ശുശ്രൂഷകൻ ഹൈക്കലായിലേക്കിറങ്ങി മദ്ധ്യത്തിൽകൂടി പടിഞ്ഞാറോട്ടു പോകണം. അപ്പോൾ വടക്കുവശത്തു നില്ക്കുന്നവരുടെ നേർക്കു വീശണം. തിരിച്ച് കിഴക്കോട്ട് വരുമ്പോൾ, തെക്കുവശത്തുള്ളവരുടെ നേർക്ക് വീശിക്കൊണ്ടിരിക്കണം. ധൂപം വീശുമ്പോൾ ജനം തലവണങ്ങി കുരിശ് വരയ്ക്കണം.

iii കാർമ്മികന്റെ രഹസ്യപ്രാർത്ഥന കഴിയുന്നതുവരെ ശുശ്രൂകൻ ചങ്ങലകൾ ഇരുകൈകളിലായി പിടിച്ചുകൊണ്ട്, മദ്ബഹായുടെ ഒരു നട താഴെ, അല്പം തെക്കോട്ടുമാറി നില്ക്കണം.

iv കാർമ്മികൻ രഹസ്യപ്രാർത്ഥന കഴിഞ്ഞ് എഴുന്നേല്ക്കുമ്പോൾ കുർബാന നിയോഗമോർത്ത് ത്രോണോസിന്മേൽ കുരിശ് വരയ്ക്കേണ്ടതാണ്. തുടർന്ന് പ്രധാന ശുശ്രൂഷകൻ "ബാറെക്മോർ, സ്തൗമെൻ കാലോസ്" എന്നു പ്രഖ്യാപിക്കുകയും ജനം "കുറിയേലായിസ്സോൻ" എന്ന് പ്രത്യുത്തരം നൽകുകയും ചെയ്യുന്നു. തുടർന്ന് കാർമ്മികൻ ത്രോണോസു മുത്തി ദർഗായിൽ കയറിനിന്ന് അന്നാഫുറ തുടങ്ങുന്നു.

**N.B.** വിശ്വാസപ്രമാണം കഴിഞ്ഞ് "യാചിക്കേണ്ടും സമയമിതാ..." ഇത്യാദി ഗീതം ചൊല്ലാവുന്നതാണ്.

### 50. അന്നാഫുറ

ദർഗായിൽ നിന്നുകൊണ്ട് അന്നാഫുറാ ആരംഭിക്കുന്നു. ആദ്യത്തെ മൂന്ന് പ്രാർത്ഥനകൾ കൈകൾ കുരിശാകൃതിയിൽ നെഞ്ചത്തടക്കിപ്പിടിച്ച് ചൊല്ലണം.

സമാധാനത്തിനുമുമ്പുള്ള പ്രാർത്ഥന കഴിയുമ്പോൾ, വലതുകൈ വെള്ളം കോരിയെടുക്കുന്നതുപോലെ കുഴിച്ചുപിടിച്ച്, പൂജാപാത്രങ്ങളുടെ മുകളിൽ വലത്തുനിന്നു ഇടത്തോട്ടുചുറ്റി

ദൈവികശക്തി കോരിയെടുക്കുന്നു. അനന്തരം കൈ ഉയർത്തി, പടിഞ്ഞാറോട്ടെടുത്ത് "ശ്ലോമ്മോല് കൂൽകൂൻ..." (നിങ്ങൾക്കെല്ലാവർക്കും...) എന്നുപറഞ്ഞ് ജനങ്ങളുടെ നേർക്ക് കൈപ്പത്തി നിവർത്തണം. ഇടതുകൈ തബ്ലീത്തായുടെ വടക്കേ കോണിൽ വച്ചിരിക്കണം.

ശുശ്രൂഷകൻ പ്രസ്താവനകൾ നടത്തുന്നു. കാർമ്മികൻ ശോശപ്പായുടെ തെക്കുപടിഞ്ഞാറെ കോൺമുത്തി അതു മുകളിലേക്കു മടക്കിവയ്ക്കണം. അപ്പോൾ പ്രധാന ശുശ്രൂഷകൻ അവിടെ മുത്തുകയും, ഉടനെതന്നെ കാർമ്മികൻ ശോശപ്പായുടെ കോൺ നിവർത്തിയിടുകയും ചെയ്യുന്നു. ശുശ്രൂഷകൻ ധൂപകലശത്തിന്റെ ചങ്ങലകൾ ഇരുകൈകളിലായി പിടിച്ച് കാർമ്മികന്റെ നേർക്കു നീട്ടിക്കൊടുക്കുന്നു. അദ്ദേഹം അതിന്റെ മദ്ധ്യത്തിൽ പിടിച്ചു മുത്തുന്നു. അനന്തരം ചങ്ങല ശുശ്രൂഷകന്റെ നേർക്കുനീട്ടുന്നു. ശുശ്രൂഷകൻ തല വണങ്ങി കാർമ്മികന്റെ കൈയും ചങ്ങലയും കൂടി ഒരുമിച്ച് നെറ്റി മുട്ടിച്ച് മുത്തുന്നു. അനന്തരം കാർമ്മികൻ കൈവിടുന്നു. ശുശ്രൂഷകൻ കാർമ്മികന്റെ വലത്തുവശത്തും ഇടത്തുവശത്തും, ത്രോണോസും കാപ്പയും മുത്തിയതിനുശേഷം, വടക്കുവശത്തും തെക്കുവശത്തും നിൽക്കുന്ന പട്ടക്കാരിൽനിന്നും സമാധാനം വാങ്ങുന്നു. (കാർമ്മികനിൽനിന്നു വാങ്ങിയപോലെ തന്നെ). അനന്തരം അവിടെ നിൽക്കുന്ന ശുശ്രൂഷകർക്കും, കെസ്ത്രൂമായിലേക്കിറങ്ങി പുരുഷന്മാരിൽ ഒന്നുരണ്ടുപേർക്കും, സ്ത്രീകളിൽ ഒന്നുരണ്ടുപേർക്കും "കൈകസ്സൂരി" (സമാധാനം) കൊടുക്കുകയും ചെയ്തശേഷം തിരികെ വന്ന് സ്വസ്ഥാനത്ത് നിൽക്കുന്നു. ശുശ്രൂഷകർക്ക് ഓരോരുത്തർക്കും വെവ്വേറെ "കൈകസ്സൂരി" (സമാധാനം) കൊടുക്കണമെന്നില്ല. ശുശ്രൂഷകൻ ഒരാൾക്ക് കൊടുക്കുകയും, അയാൾ മറ്റുള്ളവർക്കു കൊടുക്കുകയും ചെയ്താൽ മതിയാകുന്നതാണ്. മേല്പ്പട്ടക്കാരൻ സന്നിഹിതനെങ്കിൽ മദ്ബഹായിലുള്ള വൈദികരും ശുശ്രൂഷകരും സ്ഥാനക്രമമനുസരിച്ച് വന്ന് സ്ലീബാ മുത്തി സമാധാനം സ്വീകരിക്കേണ്ടതാണ്.

51. മൂന്നാമത്തെ പ്രാർത്ഥനയുടെ അവസാനത്തിൽ, കാർമ്മികൻ രണ്ടു കൈകൾകൊണ്ടും ശോശപ്പായുടെ ഇടത്തും വലത്തും അരികിൽ പിടിച്ചുകൊണ്ട് ശോശപ്പാ ഉയർത്തിയെടുക്കണം. ''ഇസ്രായേലിന്റെ പന്ത്രണ്ടു ഗോത്രങ്ങൾക്ക്..." ഇത്യാദി ചൊല്ലിക്കൊണ്ട് കാസായുടെ പിമ്പിൽ



ഉയർത്തി പീലാസായുടെ മുമ്പിൽ താഴ്ത്തി മൂന്നുപ്രാവശ്യം (കൂടുതൽ ആഘോഷത്തിന് ഏഴ് പ്രാവശ്യം) ആഘോഷിക്കുന്നു. സാവധാനത്തിൽ വിരലുകൾ ചലിപ്പിച്ചുകൊണ്ടുവേണം ശോശപ്പാ ഉയർത്തുകയും താഴ്ത്തുകയും ചെയ്യേണ്ടത്.

അതിനുശേഷം നെറ്റിക്കു മുട്ടിച്ച്, ഉയർത്തി രണ്ടു കൈകളും അടുപ്പിച്ചു ശോശപ്പാ ചുരുക്കി വലതുകൈയിലാക്കണം. (ശോശപ്പായുടെ ഏകദേശം മദ്ധ്യത്തിലായി പിടിക്കണം.) ഇടതുകൈ കാസാത്തണ്ടിൽ പിടിച്ചുകൊണ്ട് ശോശപ്പാ കാസായുടെ മുകളിൽ രണ്ടു പ്രാവശ്യം വലത്തുനിന്ന് ഇടത്തോട്ടും (തെക്കുനിന്നു കാസായുടെ പുറകിൽകൂടി എടുത്ത്) ഒരു പ്രാവശ്യം അതിനെതിരായും ചുറ്റിച്ചതിനുശേഷം, മുത്തി ഇടതുകൈയിൽ വാങ്ങി, വടക്കുവശത്ത് വിരിക്കൂട്ടത്തിനു വെളിയിൽ വയ്ക്കുന്നു.

ഈ സമയത്ത് ശുശ്രൂഷകന്റെ പ്രസ്താവനയും ജനങ്ങളുടെ പ്രതിവാക്യവും നടത്തുന്നു. ശോശപ്പാ ആഘോഷസമയത്ത് മറുബഹാസാ കിലുക്കേണ്ടതാണ്.

**52. ഒന്നാമത്തെ റൂശ്മാ**

ശോശപ്പാ ആഘോഷം കഴിഞ്ഞ് "ഹൂബോ ദാലോഹോ ആബോ..." (പിതാവായ ദൈവത്തിന്റെ...) എന്നു നീട്ടിച്ചൊല്ലിക്കൊണ്ട് തബ്ലീത്തായുടെ പടിഞ്ഞാറെ വക്കിൽ തൊടുകയും തന്നെത്താൻ കുരിശ് വരയ്ക്കുകയും ചെയ്യുന്നു. അനന്തരം വടക്കും തെക്കും നില്ക്കുന്നവരുടെ നേരെ തിരിഞ്ഞു ഓരോ റൂശ്മാ ചെയ്തതിനുശേഷം പടിഞ്ഞാറോട്ടു വലതുവശം തിരിഞ്ഞ്, ജനങ്ങളുടെ നേരെ മൂന്ന് പ്രാവശ്യം റൂശ്മാ ചെയ്യുന്നു.

N.B. i ഇടതുകൈ തബ്ലീത്താമേൽ ഇരിക്കണം.

ii പടിഞ്ഞാറോട്ടു തിരിഞ്ഞു നില്ക്കുമ്പോൾ പൂജാപാത്രങ്ങൾ മറയത്തക്കവണ്ണം നേർമുമ്പിൽ നില്ക്കരുത്.

iii റൂശ്മാ തീരുമ്പോൾ മാത്രമെ അതിന്റെ വാക്യം ചൊല്ലിത്തീരാവൂ.

iv മേല്പ്പട്ടക്കാരൻ സന്നിഹിതനാണെങ്കിൽ അദ്ദേഹം ഇരിക്കുന്ന വശത്തു റൂശ്മാ ചെയ്യുകയില്ല, പിന്നെയോ, അദ്ദേഹത്തിന്റെ നേർക്കു വണങ്ങി തന്നെത്താൻ കുരിശു വരയ്ക്കണം.

### 53. കൃതജ്ഞതാസ്തോത്രം

അനന്തരം കിഴക്കോട്ടു തിരിഞ്ഞുനിന്ന് രണ്ടു കൈകളും ഉയർത്തി "ഈ സമയത്ത് നാമെല്ലാവരുടെയും..." ഇത്യാദി ചൊല്ലുന്നു. ജനം പ്രത്യുത്തരം പറയുമ്പോൾ കൈകൾ അപ്രകാരംതന്നെ ഇരിക്കണം. "ഭയഭക്തിയോടുകൂടെ..." ഇത്യാദി ചൊല്ലുന്നു. ജനം പ്രത്യുത്തരം പറയുമ്പോൾ, കാർമ്മികൻ കൈകൾ നെഞ്ചത്തടക്കിപ്പിടിച്ചുകൊണ്ട് രഹസ്യപ്രാർത്ഥന ചൊല്ലുന്നു. കൈകൾ വീണ്ടും ഉയർത്തി മാലാഖമാരോടുകൂടെയുള്ള സ്തുതിപ്പ് ചൊല്ലുന്നു.

മാലാഖമാരോടുകൂടെയുള്ള സ്തുതിപ്പിന്റെ അവസാനത്തെ വാക്കു പറയുമ്പോൾ കൈകൾ കുറേക്കൂടി ഉയർത്തുകയും ജനങ്ങളുടെ പ്രത്യുത്തരസമയത്ത് രഹസ്യപ്രാർത്ഥന ചൊല്ലിക്കൊണ്ട് മൂന്ന് പ്രാവശ്യം കൈകൾ ആഘോഷിക്കുകയും ചെയ്യുന്നു. അപ്പോൾ മർബഹാസാ കിലുക്കുന്നു. ആഘോഷിച്ചുകഴിയുമ്പോൾ കൈകൾ കാസായുടെയും പീലാസായുടെയും മുകളിൽ നിന്നെടുത്ത് നെഞ്ചത്തടക്കിപ്പിടിക്കണം.

കൈകൾ ആഘോഷിക്കുന്നതു മുകളിൽനിന്നു താഴേക്കാണ്. കൈകൾ സാവധാനത്തിൽ താഴേക്ക് കൊണ്ടുവരുമ്പോൾ, വിരലുകളും കൈപ്പത്തികളും സാവധാനത്തിൽ ചലിപ്പിക്കണം. ഇടതുകൈ കാസായുടെ മുകളിലേക്കും, വലതുകൈ പീലാസായുടെ മുകളിലേക്കും താഴ്ത്തിക്കൊണ്ടുവന്നിട്ട്, അവയിൽ തൊടാതെ ഇരുവശങ്ങളിലേക്കുമെടുക്കുകയും, വീണ്ടും ഉയർത്തി മുൻ പറഞ്ഞതുപോലെ താഴ്ത്തുകയും ചെയ്യണം.

### 54. സ്ഥാപനവചനങ്ങൾ

#### ഹമ്മീറായുടെ റൂശ്മാ

i "അപ്പമെടുത്തു..." എന്നു പറയുമ്പോൾ ഇരുകൈകൾകൊണ്ട് ഹമ്മീറാ എടുത്ത് ദൃഷ്ടികൾ ഉയർത്തി മുകളിലേക്ക് അല്പം ഉയർത്തുന്നു.

ഹമ്മീറാ ഇടത്തെ ഉള്ളം കൈയ്യിൽ പിടിച്ചുകൊണ്ട് "ബാറേക്" (വാഴ്ത്തി) എന്ന് പറയുമ്പോൾ വലത്തുകൈയുടെ മൂന്ന് വിരൽ കൂട്ടിപ്പിടിച്ച് ഹമ്മീറാമേൽ രണ്ട് പ്രാവശ്യം റൂശ്മാ ചെയ്യുന്നു. വീണ്ടും "ഉകാദേശ്" (ശുദ്ധീകരിച്ചു) എന്നു ചൊല്ലിക്കൊണ്ട് മൂന്നാമത്തെ പ്രാവശ്യം റൂശ്മാ ചെയ്യുന്നു.



ii "മുറിച്ചു..." എന്നു പറഞ്ഞുകൊണ്ട് ഹമ്മീറായുടെ മദ്ധ്യഭാഗത്ത് മുകളിലും താഴെയും അല്പം മുറിച്ചതിനുശേഷം നടുവരയിൽകൂടി തള്ളവിരൽകൊണ്ടമർത്തി ചെറുതായി ഉള്ളിലേക്കു വളയ്ക്കണം. (മുറിഞ്ഞു വേർപെട്ടുപോകാതിരിക്കുവാൻ ശ്രദ്ധിക്കണം.)

iii "മുറിക്കപ്പെടുകയും..." എന്ന് പറയുമ്പോൾ ഹമ്മീറാ ഇടത്തോട്ടു ഒരു വൃത്തത്തിന്റെ നാലിലൊന്നു തിരിച്ച് താഴെ ഭാഗം അല്പം മുറിച്ചതിനുശേഷം വലത്തോട്ടു തിരിച്ചു പൂർവ്വസ്ഥിതിയിൽ കൊണ്ടുവരികയും, പീലാസായിൽ വച്ച് തല വണങ്ങുകയും ചെയ്യുന്നു. വിരലുകൾ മ്ശംശോനീസ്സായിൽ കഴുകി തുടയ്ക്കണം.

N.B. i. ഹമ്മീറാ വഹിച്ചിരിക്കുമ്പോൾ കൈകൾ ത്രോണോസിന്മേൽ താങ്ങിവച്ചുകൂടാ; കൈകൾ അല്പം ഉയർന്നിരിക്കണം.

ii "ബാറേക് ഉകാദേശ്" (വാഴ്ത്തി, ശുദ്ധീകരിച്ച്) മുതൽ അവസാനംവരെ മറുബഹാസാ കിലുക്കുകയും മണികൾ അടിക്കുകയും വേണം. എന്നാൽ 'ഇത് എന്റെ ശരീരമാകുന്നു', 'ഇത് എന്റെ രക്തമാകുന്നു' എന്ന് പറയുന്ന അവസരങ്ങളിൽ മറുബഹാസാ കിലുക്കുകയോ മണികൾ അടിക്കുകയോ ചെയ്യുന്നില്ല.

### 55. കാസായുടെ റൂശ്മാ

i ഇടതുകൈകൊണ്ട് കാസാത്തണ്ടിൽ പിടിച്ച് വലതുകൈയുടെ ചൂണ്ടുവിരൽ കാസായുടെ പടിഞ്ഞാറെ വക്കിൽ വയ്ക്കണം. കാസാ അല്പം ഉയർത്തിപ്പിടിച്ചിരിക്കണം.

ii "സ്തോത്രം ചെയ്ത്..." എന്നുപറഞ്ഞ് കാസാ നെറ്റിവരെ ഉയർത്തുകയും ദൃഷ്ടികൾ മേല്പോട്ടുയർത്തുകയും ചെയ്യണം.

iii "ബാറേക്" (വാഴ്ത്തി) എന്നു ചൊല്ലിക്കൊണ്ട് രണ്ടു റൂശ്മായും "ഉകാദേശ്" (ശുദ്ധീകരിച്ച്) എന്നുചൊല്ലി ഒരു റൂശ്മായും ചെയ്യണം. റൂശ്മാ ചെയ്യുമ്പോൾ കാസാ കാർമ്മികന്റെ നേർക്ക് അല്പം ചരിച്ചു പിടിക്കണം. കൈകൾ ത്രോണോസിൽ തൊട്ടിരിക്കരുത്. വലതുകൈയുടെ ചൂണ്ടുവിരൽ വീണ്ടും കാസായുടെ വക്കിൽ വയ്ക്കണം. ഇപ്രകാരം പിടിച്ചുകൊണ്ട് തുടർന്നുള്ള വാക്യങ്ങൾ ചൊല്ലുന്നു.

iv തുടർന്നുള്ള വാക്യങ്ങൾ ചൊല്ലുന്നതിനിടയ്ക്ക് "ചിന്തപ്പെടുകയും..." എന്നു പറയുമ്പോൾ കാസായുടെ കപ്പുമാത്രം കുരിശാകൃതിയിൽ – കിഴക്കോട്ടും പടിഞ്ഞാറോട്ടും, വടക്കോട്ടും തെക്കോട്ടും ചരിക്കണം. "നിത്യജീവനുവേണ്ടി..." എന്നു പറഞ്ഞുകൊണ്ട് തലവണങ്ങി കാസാ തബ്‌ലീത്താമേൽ വയ്ക്കുന്നു.

### 56. ഓർമയാചരണം (Anamnesis)

അനന്തരം കൈകൾ നെഞ്ചത്തടക്കിപ്പിടിച്ചുകൊണ്ട് അടുത്ത പ്രാർത്ഥന ⇉Anamnesis⇉ ചൊല്ലുന്നു. ഇതുചൊല്ലുമ്പോൾ തർവോദൊ ഗോമൂറോയോടുകൂടി പിടിച്ച് ഇടതുകൈകൊണ്ടെടുത്തു വലതുകൈയിൽ പിടിക്കണം. അനന്തരം, കാസായുടെയും പീലാസായുടെയും തബ്‌ലീത്തായുടെയും വക്കിൽ തൊട്ടശേഷം നെറ്റിയിൽ മുത്തിക്കുകയും "ഞാൻ വരുന്നതുവരെ ഓർമ്മിക്കുവിൻ" എന്ന് പറയുമ്പോൾ തലയ്ക്കുമീതെ ഉയർത്തിക്കാണിച്ച്, തെക്കുവശത്ത് കിഴക്കോട്ടു മാറ്റി വയ്ക്കുകയും ചെയ്യുന്നു. അവിടെയിരിക്കുന്ന കൗക്ക്ബൊ വലതുകൈകൊണ്ട് എടുത്ത് വടക്കുവശത്ത് കിഴക്കോട്ടുമാറ്റി വയ്ക്കുകയും ചെയ്യുന്നു.

**N.B.** 'മരണത്തെ' എന്നു പറയുമ്പോൾ കാസായുടെയും പീലാസായുടെയും വക്കിൽ തൊടണം. "കബറടക്കത്തെ" എന്നു പറയുമ്പോൾ തബ്‌ലീത്താമേൽ തൊടണം. 'ഉയിർത്തെഴുന്നേല്പിനെ' എന്നു പറയുമ്പോൾ നെറ്റിയിൽ മുത്തിക്കണം. "രണ്ടാമത്തെ വരവിനെ" എന്നു പറയുമ്പോൾ കൗക്കുബോ ഉയർത്തിക്കാണിച്ചിട്ട് താഴ്ത്തണം.

ഇതിനുശേഷം ശുശ്രൂഷകൻ കുന്തുരുക്കം ഇടുവിക്കുകയും സ്വസ്ഥാനത്തുനിന്നുകൊണ്ട് വീശുകയും ചെയ്യുന്നു. ജനങ്ങളുടെ പ്രതിവാക്യം കഴിയുമ്പോഴുള്ള പ്രാർത്ഥന കൈകൾ താഴ്ത്തി മലർത്തിപ്പിടിച്ചുകൊണ്ട് കാർമ്മികൻ ചൊല്ലിത്തുടങ്ങുന്നു. അതിന്റെ അവസാനം "നിന്റെ ജനവും അവകാശവും..." എന്നു പറയുമ്പോൾ കൈകൾ ഉയർത്തണം.

57. "സർവ്വശക്തിയുള്ള പിതാവായ ദൈവമേ, ഞങ്ങളോടു കരുണ ചെയ്യണമേ" എന്ന് ജനം പ്രത്യുത്തരമായി പറയുന്നു. ഈ സമയത്ത് കാർമ്മികൻ കൈകൾ ഉയർത്തിപ്പിടിച്ചുകൊണ്ടിരിക്കണം.

പ്രത്യുത്തരം കഴിയുമ്പോൾ, "കർത്താവേ നിന്റെ കൃപ..."



ഇത്യാദി കാർമ്മികൻ ഉച്ചത്തിൽ ചൊല്ലുന്നു. "ദൈവമായ കർത്താവേ, നിന്നെ ഞങ്ങൾ സ്തുതിക്കുകയും..." ഇത്യാദി പ്രതിവാക്യം ജനം ചൊല്ലുന്നു. ഇതു ജനം ചൊല്ലുമ്പോൾ കാർമ്മികൻ കൈകൾ ഉയർത്തിപ്പിടിച്ചുകൊണ്ടിരിക്കണം. ജനങ്ങളുടെകൂടെ കാർമ്മികനും ഈ പ്രാർത്ഥന ചൊല്ലുന്നു.

### 58. റൂഹാക്ഷണപ്രാർത്ഥന (Epiklesis)

"ദൈവമായ കർത്താവേ, നിന്നെ ഞങ്ങൾ സ്തുതിക്കുകയും..." എന്ന പ്രാർത്ഥന കഴിയുമ്പോൾ പരിശുദ്ധാത്മാവിനെ അയച്ചു തരുന്നതിനായുള്ള പ്രാർത്ഥന രഹസ്യത്തിൽ ചൊല്ലിക്കൊണ്ട് കൈകൾ പൂജാപാത്രങ്ങളുടെമേൽ ആഘോഷിക്കുന്നു. ഈ സമയത്ത് മർബഹാസാകൾ കിലുക്കുകയും ശുശ്രൂഷകൻ പ്രസ്താവന നടത്തുകയും, ജനം അതിനുള്ള പ്രത്യുത്തരം നൽകുകയും ചെയ്യുന്നു. പ്രത്യുത്തരം തീരുന്നതോടുകൂടിമാത്രം ആവസിപ്പു കഴിയത്തക്കവണ്ണം സാവധാനത്തിലായിരിക്കണം ആവസിപ്പ് നടത്തേണ്ടത്.

ആവസിപ്പുകഴിയുമ്പോൾ കൈകൾ ഇരുവശത്തേക്കും ഉയർത്തിപ്പിടിക്കുകയും ദൃഷ്ടികൾ മേല്പോട്ട് ഉയർത്തുകയും ചെയ്തുകൊണ്ട് "അനിൻ മൊറിയോ..." (കർത്താവേ എന്നോടു...) ഇത്യാദി ഉച്ചത്തിൽ ചൊല്ലുന്നു. സമൂഹബലിയാണെങ്കിലും "കർത്താവേ, എന്നോട് ഉത്തരമരുളണമേ" എന്നുതന്നെയാണ് ചൊല്ലേണ്ടത്. ജനം, ഉത്തരമായി 'കുറിയേലായിസ്സോൻ' എന്ന് മൂന്ന് പ്രാവശ്യം ചൊല്ലുന്നു. ഈ സമയത്ത് കാർമ്മികന്റെ കൈകൾ ഉയർത്തിപ്പിടിച്ചിരിക്കണം. കുറിയേലായിസ്സോൻ ചൊല്ലിക്കഴിയുമ്പോൾ മറുബഹാസാകൾ കിലുക്കണം. കാർമ്മികൻ ഇടതുകൈ അല്പം താഴ്ത്തി മുമ്പോട്ടു നീട്ടിപ്പിടിച്ച്, റൂഹാക്ഷണപ്രാർത്ഥന ചൊല്ലി, വലതുകൈ പീലാസായുടെ മുകളിലേക്കു ആഘോഷിച്ച് താഴ്ത്തുന്നു. ഇപ്രകാരം രണ്ട് പ്രാവശ്യം ആവസിപ്പിച്ചതിന്റെ ശേഷം "ഫഗ്റോ" (ശരീരം) എന്നുപറഞ്ഞ് മൂന്നു റൂശ്മാ ചെയ്യുകയും വീണ്ടും ഒരു പ്രാവശ്യംകൂടി ആവസിപ്പിച്ചു നിർത്തുകയും ചെയ്യുന്നു. സഹകാർമ്മികരുണ്ടെങ്കിൽ അവരും, പരിശുദ്ധാത്മാവിന്റെ ആവാസ സമയത്ത് കൈകൾ ഉയർത്തി ആശീർവദിക്കുകയും റൂശ്മാ ചെയ്യുകയും ചെയ്യണം.

ജനം : ആമ്മീൻ.

ഇടതുകൈ അതേനിലയിൽ അല്പംകൂടി ഉയർത്തുകയും പീലാസാമേൽ ആഘോഷിച്ചതുപോലെ പ്രാർത്ഥന ചൊല്ലി കാസായുടെ മീതെ രണ്ട് പ്രാവശ്യം ആഘോഷിക്കുകയും "ദ്മോ" (രക്തം) എന്നു പറഞ്ഞ് മൂന്നു റൂശ്മാ ചെയ്യുകയും ചെയ്തിട്ട് ഒരു പ്രാവശ്യംകൂടി ആവസിപ്പിച്ചു നിർത്തുന്നു.

ജനം : ആമ്മീൻ.

ശുശ്രൂഷകൻ ത്രോണോസ് മുത്തി ധൂപകലശം മാറ്റിവച്ചിട്ട് സ്വസ്ഥാനത്ത് നില്ക്കുന്നു. പ്രധാന ശുശ്രൂഷകനും മറ്റ് ശുശ്രൂഷകരും റൂഹാ ആവാസസമയത്ത് സ്വസ്ഥാനങ്ങളിൽ ഭക്തിയോടെ നിൽക്കണം. ആ സമയത്ത് മറ്റ് കാര്യങ്ങൾക്കുവേണ്ടി പോകുവാൻ പാടില്ല.

59. കൈകൾ ഉയർത്തി കാർമ്മികൻ അടുത്ത പ്രാർത്ഥന ചൊല്ലുന്നു. ദിവ്യരഹസ്യങ്ങൾ തുറന്നിരിക്കുമ്പോൾ ചൊല്ലുന്ന പരസ്യപ്രാർത്ഥനയുടെ അവസാനഭാഗമായ "ഹോശോ..." (ഇപ്പോഴും...) പറഞ്ഞുകൊണ്ട് താഴെ പറയുന്നതുപോലെ ദിവ്യരഹസ്യങ്ങളിൽനിന്ന് അനുഗ്രഹം പ്രാപിക്കണം.

    "ഹോശോ..." (ഇപ്പോഴും) എന്നു പറയുമ്പോൾ കാർമ്മികൻ ഉള്ളംകൈകൾ കമഴ്ത്തി കീഴ്പോട്ട് കൊണ്ടുവരുന്നു. വലതുകൈ പീലാസായുടെ മുകളിലും ഇടതുകൈ കാസായുടെ മുകളിലും കമഴ്ത്തിപ്പിടിച്ചിട്ട് (തൊടരുത്) രണ്ട് കൈകളും മലർത്തി കാസായുടെ മുകളിൽ തൊടാതെ കൊണ്ടുവരികയും കാസായിൽനിന്ന് കോരിയെടുക്കുന്നതുപോലെ, ഇരുകൈകൾകൊണ്ടും ചെയ്യുകയും, അനന്തരം ഇരുകൈകളുംകൊണ്ട് പീലാസായുടെ മീതെനിന്നും കോരിയെടുക്കുന്നപോലെ ചെയ്തിട്ട്, ഇരുകൈകളും ഒരുമിച്ച് നെഞ്ചോടടുപ്പിക്കുന്നു. തുടർന്ന് കാർമ്മികൻ ത്രോണോസ് മുത്തുന്നു.

**60. മദ്ധ്യസ്ഥ പ്രാർത്ഥനകൾ**

മദ്ധ്യസ്ഥ പ്രാർത്ഥനകൾ ചൊല്ലുമ്പോൾ ജനം ഇരിക്കുന്നു. പ്രധാന ശുശ്രൂഷകനാണ് ആദ്യത്തെയും, അവസാനത്തെയും മദ്ധ്യസ്ഥ പ്രാർത്ഥനകൾ ചൊല്ലേണ്ടത്. ബാക്കിയുള്ളവ മറ്റു ശുശ്രൂഷകർക്ക് ചൊല്ലാവുന്നതാണ്.



ഒന്നാം മദ്ധ്യസ്ഥപ്രാർത്ഥനയിൽ പിതാക്കന്മാരുടെ പേരുകൾ പറയേണ്ടത് താഴെപ്പറയുന്ന ക്രമത്തിലാണ്:

1. മാർപാപ്പാ
2. കാതോലിക്കാബാവാ
3. അതിഭദ്രാസനാദ്ധ്യക്ഷൻ/ഭദ്രാസനാദ്ധ്യക്ഷൻ
4. സന്നിഹിതരായ പിതാക്കന്മാരുടെ സ്ഥാനക്രമമനുസരിച്ച്

'നമ്മുടെ മേല്പ്പട്ടക്കാരൻ' എന്ന പദപ്രയോഗംകൊണ്ടുദ്ദേശിക്കുന്നത് അതാത് ഭദ്രാസനാദ്ധ്യക്ഷനെയാണ്. മറ്റുള്ളവരെ ആബൂൻ മാർ ... എന്ന് ചൊല്ലിയാൽ മതി.

തിരുവനന്തപുരം മേജർ അതിരൂപതയിൽ ഇങ്ങനെ ചൊല്ലണം: "നമ്മുടെ സഭയുടെ തലവനും പിതാവും, നമ്മുടെ മേജർ അതിഭദ്രാസനത്തിന്റെ അദ്ധ്യക്ഷനുമായ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായ്ക്കുവേണ്ടിയും, ആബൂൻ മാർ ഐറേനിയോസ് എപ്പിസ്ക്കോപ്പായ്ക്കുവേണ്ടിയും..."

ശുശ്രൂഷകൻ മദ്ധ്യസ്ഥപ്രാർത്ഥന ചൊല്ലുമ്പോൾ കാർമ്മികൻ രഹസ്യപ്രാർത്ഥന ചൊല്ലുന്നു. ശുശ്രൂഷകന്റെ വായനയും 'ജനത്തിന്റെ പ്രത്യുത്തരവും (കുറിയേലായിസ്സോൻ) കഴിയുമ്പോൾ, കൈകൾ ഉയർത്തി കാർമ്മികൻ ഉച്ചത്തിൽ ചൊല്ലുന്നു. ആറാമത്തെ മദ്ധ്യസ്ഥപ്രാർത്ഥന സമയത്ത് പ്രത്യേകം സ്മരിക്കേണ്ട പരേതരെ ഓർത്ത് കാസായുടെയും, പീലാസായുടെയും, തബ്ലീത്തായുടെയും വക്കിലും, ത്രോണോസിലും, തക്സായുടെ പേജിലും ഓരോ കുരിശു വരയ്ക്കുകയും ചെയ്യണം.

**N.B.** ആറാമത്തെ മദ്ധ്യസ്ഥപ്രാർത്ഥന കഴിയുമ്പോൾ ജനം എഴുന്നേൽക്കുന്നു. പ്രധാന ശുശ്രൂഷകൻ ത്രോണോസിന്റെ വലതും ഇടതും കോണുകളും കാർമ്മികന്റെ കാപ്പയും മുത്തി കൈകൾ കഴുകിയശേഷം ശോശപ്പാ മടക്കി വയ്ക്കുന്നു.

ആറാമത്തെ മദ്ധ്യസ്ഥപ്രാർത്ഥനയുടെ ഉച്ചത്തിലുള്ള പ്രാർത്ഥനയിൽ "അവനിൽ തന്നെ ഞങ്ങൾ ശരണപ്പെടുന്നു" എന്ന് പറയുമ്പോൾ കൈകൾ അല്പംകൂടി ഉയർത്തണം. എന്നാൽ, തുടർന്നുള്ള രഹസ്യപ്രാർത്ഥന ചൊല്ലുമ്പോൾ കൈകൾ നെഞ്ചത്തടക്കിപ്പിടിക്കണം. രഹസ്യപ്രാർത്ഥനയും ജനങ്ങളുടെ പ്രതിവാക്യവും കഴിയുമ്പോൾ, അടുത്ത പ്രാർത്ഥന ചൊല്ലുന്നു.

അതിന്റെ പ്രതിവാക്യം: "ആമ്മീൻ, തന്റെ നാമം..." ഇത്യാദി കഴിയുമ്പോൾ മുറപ്രകാരം സമാധാനം ആശംസിക്കുകയും പ്രതി വാക്യത്തിനുശേഷം രണ്ടാമത്തെ റൂശ്മാ ചെയ്യുകയും ചെയ്യുന്നു.

**61. രണ്ടാം റൂശ്മാ**

"നെഹവൂൻ" (മഹോന്നത ദൈവവും...) എന്നു ചൊല്ലിക്കൊണ്ട് പീലാസായുടെ വക്കിലും അനന്തരം തബ്ലീത്തായുടെ വക്കിലും തൊട്ടശേഷം ആദ്യത്തെ റൂശ്മാ ചെയ്തതുപോലെ ഇപ്പോഴും റൂശ്മാ ചെയ്യുന്നു. (No. 52 കാണുക). ഈ റൂശ്മായ്ക്ക് പ്രത്യു ത്തരമില്ല. റൂശ്മാ കഴിയുമ്പോൾ തിരശ്ശീലയിടുകയും കാർമ്മി കൻ ഖണ്ഡനശുശ്രൂഷ (Fraction) നടത്തുകയും ചെയ്യുന്നു.

**62. ഖണ്ഡനശുശ്രൂഷ**

ഏറ്റവും ഭയഭക്തിയോടുകൂടെ ചെയ്യേണ്ട കർമ്മമാണിത്. എല്ലാവരും ഭക്തിയോടുകൂടി ഈ ശുശ്രൂഷയിൽ സംബന്ധിക്കേ ണ്ടതാണ്. മറ്റു ജോലികൾ ചെയ്വാൻ ശുശ്രൂഷകർ ഈ അവ സരം വിനിയോഗിക്കരുത്. ഈ കർമ്മം നടന്നുകൊണ്ടിരിക്കു മ്പോൾ, "അൻപുടയോനേ..." എന്ന ഗീതമോ, അനുബന്ധത്തിൽ ചേർത്തിരിക്കുന്ന ഗീതങ്ങളോ ചൊല്ലുകയും, സമയമുണ്ടെങ്കിൽ "സഹോദരങ്ങളേ വീണ്ടും..." എന്ന് ആരംഭിക്കുന്ന 'കാസോ ലിക്കിയും' (Ref. വി. കുർബാനക്രമം, പേജ് 185) ചൊല്ലുന്നു.

1. പീലാസാ കാസായോടടുപ്പിച്ചു വച്ചതിനുശേഷം കൈകൾ നെഞ്ചത്തടക്കി വണങ്ങി ഇരുകൈകളുടെയും മുമ്മൂന്നു വിരലുകൾകൊണ്ട് തിരുശരീരം എടുത്ത് അല്പം ഉയർത്തി പ്പിടിച്ചുകൊണ്ട് "വചനമായ ദൈവം..." ഇത്യാദി ചൊല്ലണം.



fig.1

2) "കുരിശിൽവച്ച് ഖണ്ഡിക്കപ്പെടുകയും..." എന്ന് പറയു മ്പോൾ നടുവരയിൽകൂടി തള്ളവിരലൂന്നി ഉള്ളിലേക്ക് അല്പം മടക്കണം (കീഴ്ഭാഗം മുറിയരുത്).



3) "ആത്മാവ് ശരീരത്തിൽനിന്നു വേർപെട്ടെങ്കിലും..." എന്നു പറയുമ്പോൾ കീഴ്ഭാഗം വേർപെടുത്താതെ മുകളിൽ നിന്ന് താഴോട്ടു മുറിക്കണം. അപ്പോൾ വിടവ് 'V' എന്നപോലെ ആയിരിക്കും.

4) വീണ്ടും ചേർത്തുപിടിച്ച്, കീഴ്ഭാഗം വേർപെടുത്തി മുകൾഭാഗം കൂട്ടിപ്പിടിക്കണം. അപ്പോൾ വിടവ് 'V'കമഴ്ത്തി വെച്ചതുപോലെ ആയിരിക്കും. 'Ë'

5) വീണ്ടും ചേർത്തുപിടിച്ച്, വലതുകൈയിലിരിക്കുന്ന ഭാഗം കുനിച്ച് കാസായുടെ അകത്തു-തൊടാതെ-കിഴക്കുനിന്നു പടിഞ്ഞാറോട്ടും, വടക്കുനിന്നു തെക്കോട്ടും കുരിശ് വരച്ച് അഗ്രം തിരുരക്തത്തിൽ മുക്കണം. (എടുക്കുമ്പോൾ തുള്ളി കൾ വീഴാതിരിപ്പാൻ കപ്പിന്റെ അകവശത്തു ചെറുതായി അമർത്തണം.)

6) ഇടതുകൈയിലിരിക്കുന്ന ഭാഗത്തിന്റെ വക്കിൽ (മുറിപാ ടിൽ) "വിലാവിൽ കുത്തേറ്റു..." എന്നു പറഞ്ഞ് മദ്ധ്യ ത്തിലും മുകളിലും, താഴെയും തൊടണം.

"രക്തവും..." എന്ന് പറഞ്ഞ് കുറുകെയുള്ള വരയുടെ ഇടത്തെ അഗ്രത്തിലും (വടക്ക്) "വെള്ളവും..." എന്നുപറ ഞ്ഞ്, ആ സ്ഥാനത്തുതന്നെ മറുവശത്തും തൊടണം.

7) തുടർന്ന് 5-ൽ പറഞ്ഞ പ്രകാരം വലത്തുകൈയിലിരിക്കുന്ന ഭാഗം തിരുരക്തത്തിൽ മുക്കിയിട്ട് 6-ൽ തൊട്ട സ്ഥാനങ്ങൾ മുകളിൽനിന്ന് കീഴ്പോട്ടു വരച്ച് യോജിപ്പിക്കണം. അന ന്തരം കുറുകെയുള്ള വരയിൽകൂടി ഇടത്തുനിന്ന് (വടക്കു നിന്ന് തെക്കോട്ട്) വരച്ച് വക്കിനപ്പുറമെടുത്ത് മറുവശത്ത് വരയ്ക്കണം. (വലത്തുനിന്ന് ഇടത്തോട്ട്)

8) വീണ്ടും ചേർത്തുപിടിച്ച്, ഇടത്തോട്ടു തിരിച്ച് മുകൾഭാഗം അടിയിലാക്കണം. ഇപ്പോൾ വലതുകൈയിലിരിക്കുന്ന ഭാഗം കാസായുടെ മുകളിൽ എടുത്ത് 5-ൽ പറഞ്ഞതിനു വിപരീതമായി (പടിഞ്ഞാറുനിന്ന് കിഴക്കോട്ടും, തെക്കു നിന്ന് വടക്കോട്ടും) തിരുരക്തത്തിൽ മുക്കുന്നു.

9) "പുത്രൻ തമ്പുരാൻ കുരിശിൽ മരിച്ചു..." എന്നുപറഞ്ഞ് 7-ൽ പറഞ്ഞിരിക്കുന്നതിനു വിപരീതമായി (താഴെനിന്ന് മുകളിലേക്ക്) വരയ്ക്കണം. "ശരീരത്തോട് ചേരുകയും..." എന്നുപറഞ്ഞ് 7-ൽ പറഞ്ഞതിനു വിപരീതമായി കുറുകെ വരയ്ക്കണം. (മറുവശത്തുനിന്ന് വക്കിലേക്കും അവിടെ നിന്ന് ഇടത്തോട്ടും).

10) വീണ്ടും ചേർത്തുപിടിച്ച്, വലത്തോട്ട് തിരിച്ച് ആദ്യം പിടിച്ചിരുന്നതുപോലെ കൊണ്ടുവരണം. അതിനുശേഷം ഇരുഭാഗങ്ങളും ചേർത്ത് ഇരുകൈകളുംകൊണ്ട് പിടിക്കണം.

11) കബറിൽനിന്നും ഉയിർത്ത് എഴുന്നേറ്റ് എന്നുപറഞ്ഞ് അടിവശം പീലാസായുടെ അകവക്കിൽ കിഴക്കുഭാഗത്തു മുട്ടിച്ചിട്ട്, ഉയർത്തി കാസായുടെ അകവക്കിൽ കിഴക്കുവശത്തു തൊട്ടതിനുശേഷം മുഖത്തിന് മേലായി ഉയർത്തണം. അനന്തരം കുറേശ്ശെ താഴ്ത്തി പീലാസായുടെ അല്പം മുകളിലായി പിടിക്കണം.

12) അനന്തരം വലതുകൈയിലിരിക്കുന്ന ഖണ്ഡം ഇടതുകൈയിലിരിക്കുന്ന ഖണ്ഡത്തിന്റെ മീതെ കുറുകെ, മുകൾവശത്തു അവ തമ്മിലുള്ള വിടവ് (V) എന്ന അക്ഷരംപോലെ വരത്തക്കവണ്ണം വച്ച് രണ്ടുംകൂടി ഇടതുകൈകൊണ്ട് പിടിക്കണം. (fig.2 കാണുക.).



fig.2

"ഈ ശരീരം..." എന്നുപറഞ്ഞ് ഇടതുഖണ്ഡത്തിന്റെ മുകളിലെ ഗ്മുർത്തോ (fig.3 കാണുക.)



fig.3

മുറിച്ച്, "രക്തം.." എന്നുപറഞ്ഞുകൊണ്ട് സാവധാനത്തിൽ കാസായിലേക്ക് ഇടണം. അനന്തരം വലതുഖണ്ഡത്തിന്റെ



മുകളിലെ ഗ്മുർത്തോ മുറിച്ച്, അതിന്റെ വീതി കൂടിയഭാഗത്ത് പിടിക്കണം. "ഈ രക്തം..." എന്നുപറഞ്ഞ് താഴത്തെ അഗ്രം തിരുരക്തത്തിൽ മുക്കണം. "ശരീരത്തിന്റെ..." എന്നു പറഞ്ഞുകൊണ്ട് ഗ്മുർത്തോകൾ മുറിച്ചെടുത്ത പാടുകളിൽ (വക്കിൽ) ആദ്യം ഇടത്തേതിലും പിന്നെ വലത്തേതിലും (തിരുരക്തത്തിൽ മുക്കിയ ഗ്മുർത്തോ കൊണ്ട്) തിരുരക്തം പുരട്ടണം. അനന്തരം കൈയിലിരിക്കുന്ന ഗുമ്ർത്തോ പീലാസായുടെ കിഴക്കേ അരികിൽ, മദ്ധ്യത്തിലായി വയ്ക്കണം. പിന്നീട് ഇരുഖണ്ഡങ്ങളും അടുപ്പിച്ചുവയ്ക്കുന്നു. Fig.4. കാണുക.



Fig.4

**63. കലർത്തൽ**

വിരലുകൾ കഴുകി തുടച്ച്, കൈകൾ നെഞ്ചത്തടക്കിപ്പിടിച്ചു "നീതിമാനായ പിതാവേ..." ഇത്യാദി ചൊല്ലുന്നു. സമയച്ചുരുക്കമുള്ളപ്പോൾ ഇതു വിട്ടുകളയാവുന്നതാണ്.

(i) കാർമ്മികൻ പീലാസാ ഇടതുകൈയിൽ എടുത്ത് കാസായുടെ വക്കിനോട് ചേർത്തുപിടിക്കുകയും, ഗ്മുർത്തോ വലതുകൈയിലെടുത്ത് തിരുരക്തത്തിൽ അഗ്രം മുക്കി, "യേറുശലേമിലെ ഗോഗുൽത്തായിൽവച്ച് ..." ഇത്യാദി ചൊല്ലികൊണ്ട് താഴെപ്പറയുന്നപ്രകാരം ഓരോ ഗ്മുർത്തോമേലും തൊടുകയും ചെയ്യേണ്ടതാണ്.

ഉള്ളിലെ വൃത്തത്തിൽ നാലും പുറമേയുള്ള വൃത്തത്തിൽ ആറും ഗ്മുർത്തോകളുണ്ടല്ലോ. പുറമേയുള്ള വൃത്തത്തിലെ 6 ഗ്മൂർത്തോകളിൽ anti-clock wise രീതിയിൽ തൊടണം. ഇടതുവശത്തുള്ള ഖണ്ഡത്തിന്റെ മുകളിലുള്ള ഗ്മുർത്തോ

മുതൽ കീഴ്പോട്ടു സ്പർശിച്ച് വലതു ഖണ്ഡത്തിന്റെ അടി മുതൽ മുകൾവരെ (anti-clock wise രീതിയിൽ) സ്പർശിക്കണം. (fig.5 കാണുക).




fig.5

ഉൾവൃത്തത്തിലെ നാല് ഗ്മൂർത്തോകളിൽ clock wise രീതിയിലാണ് തൊടേണ്ടത്. വലത്തുവശത്തെ ഖണ്ഡത്തിലെ ഉൾവൃത്തത്തിലുള്ള അടിയിലത്തെ ഗ്മൂർത്തോയിൽ തൊടണം. പിന്നീട് ഇടത്തെ ഖണ്ഡത്തിലുള്ള ഉൾവൃത്തത്തിന്റെ അടിയിലും, തുടർന്ന് മുകളിലും അവസാനം വലത്തെ ഖണ്ഡത്തിന്റെ മുകളിലും തൊടണം.

(ii) “ലോകത്തിന്റെ പാപം...” ചൊല്ലിക്കൊണ്ട് വീണ്ടും മേല്പറഞ്ഞതുപോലെ ചെയ്യണം.

(iii) “ഞങ്ങളുടെ കടങ്ങൾ പരിഹരിക്കുകയും...” ചൊല്ലിക്കൊണ്ട് ഇപ്പോൾ ചെയ്തതിനു വിപരീതമായി ചെയ്യണം. (Fig 6 കാണുക)




Fig 6



അനന്തരം കൈയിലിരിക്കുന്ന ഗ്മൂർത്തോ പൂർവ്വസ്ഥാനത്താക്കിക്കൊണ്ട്, പീലാസാ താഴെ വയ്ക്കുന്നു. വിരലുകൾ കഴുകി തുടയ്ക്കണം. അപ്പോൾ ഗാനം നിർത്തുകയും തിരശ്ശീല നീക്കുകയും ചെയ്യുന്നു.

**64. ഖണ്ഡനശുശ്രൂഷ (ചെറിയ ക്രമം)**

i “നിത്യജീവനുവേണ്ടി സ്വർഗ്ഗീയ അപ്പം...” എന്നുപറഞ്ഞ് ഇരുകൈകളുടെയും മുമ്മൂന്നു വിരലുകൾകൊണ്ട് എടുത്തു “ഞങ്ങൾ മുറിക്കുന്നു...” എന്നുപറഞ്ഞ് മദ്ധ്യഭാഗത്ത് വലിയ കുരിശിന്റെ നെടുകെയുള്ള വരയിൽക്കൂടി തള്ളവിരലുകൾകൊണ്ടമർത്തി വളയ്ക്കുകയും അടിയിൽനിന്ന് മേല്പോട്ടു രണ്ടായി മുറിക്കുകയും ചെയ്യുന്നു.

ii “പിതാവിന്റെ നാമത്തിലും...” എന്നുപറഞ്ഞുകൊണ്ട് വലതുകൈയിലിരിക്കുന്ന ഖണ്ഡം കുനിച്ച് കാസായുടെ കപ്പിൽ കിഴക്കുനിന്നു പടിഞ്ഞാറോട്ടും വടക്കുനിന്നു തെക്കോട്ടും കുരിശുവരച്ച് അതിന്റെ അഗ്രം കാസായിൽ മുക്കുന്നു. അനന്തരം ഇടതുകൈയിലിരിക്കുന്ന ഖണ്ഡത്തിന്റെ മുറിപ്പാടിൽ മദ്ധ്യത്തിലും മുകളിലും താഴെയും മുൻവശത്തും പുറകുവശത്തും (വലിയ കുരിശിന്റെ കുറുകെയുള്ള വരയിലും അതിനു മറുപുറത്തും) മുക്കിയ അഗ്രംകൊണ്ട് തൊടുന്നു. അനന്തരം “ആമ്മീൻ” പറഞ്ഞ് രണ്ട് ഖണ്ഡങ്ങളും യോജിപ്പിച്ചു പിടിക്കുന്നു.

iii “പുത്രന്റെ നാമത്തിലും...” എന്നു പറഞ്ഞുകൊണ്ട് മുമ്പു ചെയ്തതുപോലെ കുരിശുവരച്ച് കാസായിൽ മുക്കിയിട്ട് മുമ്പു തൊട്ട സ്ഥാനങ്ങൾ തമ്മിൽ യോജിപ്പിച്ച് വരയ്ക്കുന്നു. ആദ്യം മുകളിൽനിന്നു കീഴ്പോട്ടും മുൻവശത്തുനിന്ന് മുറിപ്പാടുവരെയും വരയ്ക്കുന്നു. പിന്നീട് മറുപുറത്ത് മുറിപ്പാടു മുതൽ മുമ്പുതൊട്ട സ്ഥാനംവരെയും വരയ്ക്കുന്നു. “ആമ്മീൻ” പറഞ്ഞ് വീണ്ടും യോജിപ്പിച്ച് പിടിക്കണം.

iv അനന്തരം മുകൾഭാഗം അടിയിൽ വരത്തക്കവണ്ണം ഇടത്തോട്ട് തിരിക്കണം. ഇപ്പോൾ, മുമ്പു ഇടതുകൈയിലിരുന്ന ഖണ്ഡം വലതുകൈയിലായിരിക്കും. അനന്തരം “ജീവനുള്ള പരിശുദ്ധാത്മാവിന്റെ...” എന്ന് പറഞ്ഞുകൊണ്ട് വലതുകൈയിലിരിക്കുന്ന ഖണ്ഡം അതേപടി പിടിച്ചുകൊണ്ട് മുമ്പു ചെയ്തതിനു വിപരീതമായി കുരിശ് വരയ്ക്കണം.

(പടിഞ്ഞാറുനിന്ന് കിഴക്കോട്ടും തെക്കുനിന്ന് വടക്കോട്ടും). താഴത്തെ അഗ്രം കാസായിൽ മുക്കി മുമ്പുവരച്ച വരയിൽ കൂടി വരയ്ക്കണം. (താഴെനിന്നും മേല്പോട്ടും, മറുപുറ ത്തുനിന്ന് മുറിപ്പാടിലേക്കും അവിടെനിന്ന് മുൻവശത്തെ കുറുകെയുള്ള വരയിൽകൂടി മുമ്പു തൊട്ട സ്ഥാനം വരെയും)

അനന്തരം "ആമ്മീൻ" എന്നുപറഞ്ഞ് രണ്ടുംകൂടി ചേർത്ത് പിടിക്കണം.

V അതിനുശേഷം കാസായിൽ മുക്കിയ അഗ്രം മുകളിൽ വര ത്തക്കവണ്ണം വലത്തോട്ടു തിരിക്കുന്നു. അവ വേർപെടുത്തി വലതുകൈയിലിരിക്കുന്ന ഖണ്ഡം ഇടതുകൈയിലിരിക്കു ന്നതിന്റെ മീതെവച്ച് രണ്ടുംകൂടി ഒരുമിച്ച് ഇടതുകൈ കൊണ്ടു പിടിക്കണം (No.62: 12, Fig.2 കാണുക).

**N.B.** മീതെ വയ്ക്കുന്നത് അടിയിലിരിക്കുന്നതിനു കുറുകെ (ഏകദേശം) ആയിരിക്കണം.

അനന്തരം അടിയിലിരിക്കുന്ന ഖണ്ഡത്തിന്റെ മുകളിൽനിന്ന് ഒരു ഗ്മുർത്തോ (No.62: 12, Fig.3 കാണുക) മുറിച്ചെടുത്ത് കാസായിലിടുന്നു. അനന്തരം മുകളിലെ ഖണ്ഡത്തിന്റെ മുകളി ലത്തെ ഗ്മുർത്തോ, മുറിച്ചെടുത്ത് മുകൾഭാഗത്ത് (നീളം കൂടിയ വശത്ത്) വലതുകൈകൊണ്ട് പിടിച്ച് ഒരു അഗ്രം കാസായിൽ മുക്കുകയും ഇരു ഖണ്ഡങ്ങളുടെയും മുകൾഭാഗത്ത് മുറിപ്പാടു കളിൽ തൊടുകയും ചെയ്തശേഷം വലിയ ഖണ്ഡങ്ങൾ അടു പ്പിച്ച് പീലാസായിൽ വയ്ക്കുന്നു. മുറിച്ചെടുത്ത വിടവിൽ, മദ്ധ്യേ യായി ഗ്മുർത്തോ വയ്ക്കണം. (Fig.4 കാണുക). അനന്തരം No.63-ലേപ്പോലെ കലർത്തൽകർമ്മം നടത്തുന്നു.

**65. കർത്തൃപ്രാർത്ഥന**

കൈകൾ ഉയർത്തി, കർത്തൃപ്രാർത്ഥനയ്ക്കു പ്രാരംഭമായ പ്രാർത്ഥനചൊല്ലി, "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ", എന്നു ചൊല്ലിക്കൊണ്ട് കൈകൾ കുറേക്കൂടി ഉയർത്തുകയും ദൃഷ്ടികൾ മേല്പോട്ടുയർത്തുകയും ചെയ്യണം. ഈ പ്രാർത്ഥന തീരുന്നതുവരെ ഇപ്രകാരം നില്ക്കണം.

കർത്തൃപ്രാർത്ഥന കഴിയുമ്പോൾ കൈകൾ അല്പം താഴ്ത്തി പിടിച്ച് അടുത്ത പ്രാർത്ഥന ചൊല്ലുന്നു.

പട്ടക്കാരൻ "ശ്ലോമ്മോ" (സമാധാനം) ആശംസിക്കുന്നു.



ജനം പ്രതിവാക്യം പറഞ്ഞുകഴിയുമ്പോൾ, ശുശ്രൂഷകൻ പ്രസ്താവന നടത്തുന്നു. ജനങ്ങൾ പ്രത്യുത്തരം പറഞ്ഞുകൊണ്ട് തല വണങ്ങുകയും അടുത്തപ്രാർത്ഥന തീരുന്നതുവരെ അപ്ര കാരം തല വണങ്ങി നില്ക്കുകയും ചെയ്യുന്നു.

പട്ടക്കാരൻ-കൈകൾ ഉയർത്തി പ്രാർത്ഥന.

പട്ടക്കാരൻ-"ശ്ലോമ്മോ" (സമാധാനം) ആശംസിക്കുന്നു.

**66. മൂന്നാം റൂശ്മാ**

കാർമ്മികൻ കാസാ, പീലാസാ, തബലീത്താകൾമേൽ തൊട്ട ശേഷം സ്വയം കുരിശു വരയ്ക്കുന്നു. തുടർന്ന് വടക്കും തെക്കും വശങ്ങളിൽ ഓരോ പ്രാവശ്യവും, ജനത്തിനു നേരെ മൂന്ന് പ്രാവ ശ്യവും വലത്തുകൈയുടെ മൂന്ന് വിരലുകൾ ചേർത്തുപിടിച്ച് കുരി ശാകൃതിയിൽ ആശീർവദിക്കുന്നു.

ശുശ്രൂഷകൻ കുന്തുരുക്കം ഇടുവിച്ചതിനുശേഷം സ്വസ്ഥാന ത്തുനിന്ന് വീശുന്നു.

**67. വി. രഹസ്യങ്ങളുടെ ആഘോഷം**

കാർമ്മികൻ "കുദ്ശേ..." (വിശുദ്ധമായവ...) ചൊല്ലിക്കൊണ്ട് ഇരുകൈകൾകൊണ്ട് പീലാസാ എടുത്ത് ഉയർത്തുന്നു. ആ സമയത്ത് മർബഹാസാകൾ കിലുക്കുന്നു. പട്ടക്കാരന്റെ പ്രസ്താ വന കഴിയുമ്പോൾ ജനം "പരിശുദ്ധനായ ഏക പിതാവും..." എന്ന് പീലാസായിൽ ദൃഷ്ടി പതിപ്പിച്ചുനിന്നുകൊണ്ട് ചൊല്ലുന്നു.

രണ്ടു ശുശ്രൂഷകർ ത്രോണോസിന്റെ ഇരുവശങ്ങളിലായി തിരി പിടിച്ച് നില്ക്കുന്നു. പൂജാപാത്രങ്ങൾ ഉയർത്തുകയും താഴ്ത്തു കയും ചെയ്യുമ്പോൾ, തിരികളും ഉയർത്തുകയും താഴ്ത്തുകയും വേണം. മറുബഹാസാ കിലുക്കുകയും ചെയ്യണം. പട്ടക്കാരൻ വണങ്ങുമ്പോൾ ജനങ്ങളും വണങ്ങണം.

പീലാസാ ഏകദേശം മുഖത്തിനു നേരെയാകുമ്പോൾ മുത്തു ന്നതുപോലെ തല വണങ്ങണം. ഇതിനുശേഷം തലയ്ക്കുമീതെ ജനത്തിനു കാണാവുന്നവിധം പീലാസാ ഉയർത്തണം. അനന്തരം പീലാസാ ഇടത്തോട്ട് ഒരു പ്രാവശ്യം ചുറ്റണം, പിന്നെ മുമ്പോട്ടും പിറകോട്ടും, ഇടത്തോട്ടും വലത്തോട്ടും കുരിശാകൃതിയിൽ ആഘോഷിച്ച് വീണ്ടും ഇടത്തോട്ടു ചുറ്റിച്ച് താഴ്ത്തണം. കീഴ്പോ ട്ടെടുക്കുമ്പോൾ മുമ്പ് ചെയ്തതുപോലെ തല വണങ്ങണം. താഴെ വച്ചിട്ട് ത്രോണോസ് മുത്തി ഇരുകൈകൾകൊണ്ടും കാസായുടെ

തണ്ടിൽ പിടിച്ച് എടുത്ത് പീലാസാ ഉയർത്തിയതുപോലെ "ഒന്നായിരിക്കുന്ന..." എന്ന് ചൊല്ലി ഉയർത്തണം.

കാസാ തലയ്ക്കുമീതെ ഉയർത്തിയശേഷം വലത്തോട്ട് ചുറ്റുകയും, കുരിശാകൃതിയിൽ വരയ്ക്കുകയും ചെയ്തിട്ട് കീഴ്പോട്ട്, പീലാസാ കൊണ്ടുവന്നതുപോലെ, കൊണ്ടുവരണം. എന്നാൽ, താഴെ വയ്ക്കാതെ, കാസാ ഇടതുകൈയിൽ പിടിക്കണം. അനന്തരം വലതുകൈയിൽ പീലാസാ എടുത്ത്, വലതുകൈ ഇടതുകൈയുടെ മീതെ കുരിശാകൃതിയിൽ കണ്ണിനുനേരെ പിടിച്ച് "ഹാദ് ആബോ ..." ("തന്റെ കരുണയാൽ...") ചൊല്ലുന്നു.

ജനം: ആമ്മീൻ. മണി കിലുക്കണം. (മൂന്ന് പ്രാവശ്യവും മണി കിലുക്കേണ്ടതാണ്.)

രണ്ടാമത് "ഹാദ് ബ്രോ..." ("തന്റെ തിരുമേനിയുടെ വിലയേറിയ...") ജനം: ആമ്മീൻ.

മൂന്നാമത് "ഹാദ് റൂഹോ ഹായോ കാദീശോ..." (ഉണ്ടായതും...) എന്ന് പറഞ്ഞതിനുശേഷം ബാക്കി ചൊല്ലിക്കൊണ്ട്, പീലാസാ കാസായുടെ മുകളിൽക്കൂടിയെടുത്ത് പിറകിൽക്കൂടി കീഴ്പോട്ടുകൊണ്ടുവന്ന് അടിയിൽക്കൂടി കാസായുടെ മുമ്പിലാക്കി, കാസായുടെ ചുവട്ടിൽ മുട്ടിച്ച്, കാസായും പീലാസായും താഴെ വയ്ക്കുകയും കൌക്ക്ബൊ പീലാസായിൽവച്ച്, പൂജാപാത്രങ്ങൾ കബ്ലാനാകൊണ്ട് മൂടുകയും ചെയ്യുന്നു. കാർമ്മികൻ ത്രോണോസ് മുത്തി ദർഗായിൽനിന്ന് താഴെ ഇറങ്ങി നില്ക്കുന്നു.

ജനത്തിന്റെ പ്രതിവാക്യം: "ആമ്മീൻ;

നാം ദൈവത്തിന്റെ മക്കളായിത്തീരുവാൻ..." ഇത്യാദി

**68. കുക്കിലിയോൻ**

തുടർന്ന് ദൈവമാതാവിന്റെയും വിശുദ്ധരുടെയും ആചാര്യന്മാരുടെയും മരിച്ചവരുടെയും കുക്കിലിയോൻ ചൊല്ലുന്നു (വി. കുർബാനയ്ക്ക് ഏതെങ്കിലും ഒരു കുക്കിലിയോൻ ചൊല്ലിയാൽ അത് മുഴുവൻ ചൊല്ലേണ്ടതാണ്). "ഭക്ത്യാ ചൊല്ലാം..." അല്ലെങ്കിൽ "മിശിഹാ രാജോത്ഥാനത്താൽ..." എന്നീ ഗീതങ്ങളും ചൊല്ലാവുന്നതാണ്.

ആചാര്യന്മാരുടെയും മരിച്ചുപോയ വിശ്വാസികളുടെയും ഓർമ്മ ദിവസങ്ങളിൽ വി.കുർബാന കഴിഞ്ഞോ, കൈമുത്തിനു മുമ്പോ



കുക്കിലിയോൻ ചൊല്ലുകയും അനുയോജ്യമായ പ്രുമിയോൻ, സെദറാ, എത്രോ എന്നിവ ചൊല്ലി ധൂപം വയ്ക്കുകയും ചെയ്യാവുന്നതാണ്. (No. 122.c. കാണുക)

**69. വി.കുർബാന സ്വീകരണം**

പ്രാർത്ഥനാസഹായം യാചിച്ചിട്ട് കിഴക്കോട്ടു തിരിയുമ്പോൾ തിരശ്ശീല വലിക്കുന്നു. കാർമ്മികൻ സാഷ്ടാംഗപ്രണാമം ചെയ്ത് രഹസ്യപ്രാർത്ഥനയ്ക്കുശേഷം ത്രോണോസ് മുത്തി ദർഗായിൽ കയറി ഹൂഫോയോകൾ മുറപ്രകാരം എടുത്ത് (No. 32 കാണുക) യഥാസ്ഥാനങ്ങളിൽ വയ്ക്കുന്നു. അനന്തരം തർവോദൊ (സ്പൂൺ) കൊണ്ട് കാസായിലുള്ള ഗ്മുർത്തോ എടുത്ത് "അഖിലാണ്ഡസീമകളെ..." ചൊല്ലുകയും കാസായുടെ മുകളിൽത്തന്നെ പിടിച്ചുകൊണ്ട് "നമ്മുടെ ദൈവമായ മിശിഹായുടെ..." ചൊല്ലി ഭക്ഷിക്കുകയും ചെയ്യുന്നു. വി. രഹസ്യങ്ങൾ താഴെ വീഴാതിരിക്കാൻ തർവോദോ കാസായ്ക്കു മുകളിൽ പിടിച്ചുകൊണ്ടു (കാസാ അല്പം ചരിച്ചു) തന്നെ അനുഭവിക്കാം.

പീലാസായിലെ ഗ്മുർത്തോ സ്പൂൺ കൊണ്ടെടുത്ത് കാസായിൽ ഇട്ടശേഷം തിരുരക്തം സ്പൂണിലെടുത്ത് "നിന്റെ ജീവനുള്ളതും...." എന്ന പ്രാർത്ഥന ചൊല്ലിക്കൊണ്ട് അനുഭവിക്കുന്നു.

തർവോദോ മ്ശംശോനീസ്സോയിൽ ഇട്ട് കഴുകി തുടച്ചു വയ്ക്കുന്നു. മദ്ബഹായിലുള്ള വൈദികസ്ഥാനികൾ വി. കുർബാന സ്വീകരിച്ചുകഴിഞ്ഞ് ഹൂഫോയോകൾകൊണ്ട് പൂജാപാത്രങ്ങൾ മൂടുന്നു.

പൂർണശെമ്മാശന്മാർ വി. കുർബാന തനിയെ എടുത്ത് സ്വീകരിക്കുകയല്ല, അവർക്ക് കാർമികൻ നൽകുകയാണ് ചെയ്യുന്നത്. മേല്പ്പട്ടക്കാരും പട്ടക്കാരും വി.കുർബാന സ്വീകരിക്കുന്നെങ്കിൽ, കാർമ്മികൻ താഴെ ഇറങ്ങി നില്ക്കണം. അവർ ദർഗായിൽ കയറിനിന്ന് വി. കുർബാന അനുഭവിക്കുന്നു.

70. ശുശ്രൂഷകന്റെ പ്രസ്താവനയും ജനങ്ങളുടെ മറുപടിയും കഴിയുമ്പോൾ, മറുബഹാസാകൾ കിലുക്കുകയും തിരശീല നീക്കുകയും ചെയ്യുന്നു. പ്രധാന ശുശ്രൂഷകൻ മദ്ബഹായുടെ വടക്കുവശത്ത് ഒരു പടി ഇറങ്ങിനിന്ന് ധൂപം വീശണം. കാർമ്മികൻ "ഞങ്ങളുടെ രക്ഷയ്ക്കായി വന്നവനും..." എന്ന പ്രാർത്ഥന ചൊല്ലിക്കൊണ്ട് പീലാസാ

വലതുകൈയിലും കാസാ ഇടതുകൈയിലും എടുക്കുന്നു. "പാപപരിഹാരം ഇറങ്ങുമാറാകണമേ" എന്നു പറയുമ്പോൾ പടിഞ്ഞാറോട്ടു തിരിഞ്ഞ് ദർഗായിൽത്തന്നെ നില്ക്കണം.

"എന്നേക്കും ഞങ്ങളുടെ കർത്താവും... വലത്തുകൈ നീട്ടി" എന്നു പറയുമ്പോൾ, വലതുകൈ അല്പം നീട്ടണം. "തിരുശരീരവും തിരുരക്തവും സ്വീകരിക്കുന്ന" എന്നു പറയുമ്പോൾ കാസായും പീലാസായ്ക്കു സമം കൊണ്ടുവരണം. "ആശീർവദിക്കണമെ" എന്ന് പറയുമ്പോൾ, വലതുകൈ അല്പംകൂടി ഉയർത്തി റൂശ്മാ ചെയ്യണം. (പീലാസാ അല്പം മുമ്പോട്ടും, പുറകോട്ടും, ഇടത്തോട്ടും, വലത്തോട്ടും എടുത്ത് കുരിശുരൂപത്തിൽ വരയ്ക്കണം).

ദർഗായിൽനിന്ന് താഴെ ഇറങ്ങി "വലിയവനും നമ്മുടെ രക്ഷകനും..." എന്ന പ്രാർത്ഥന ചൊല്ലിക്കൊണ്ട് മദ്ബഹാ വാതിൽക്കൽവരെ നടക്കുന്നു. കാസായും പീലാസായും ഒരുവിധം അടുപ്പിച്ചു പിടിച്ചിരിക്കണം. ഈ പ്രാർത്ഥനയുടെ അവസാനത്തിൽ കൈകൾ കുരിശാകൃതിയിൽ പിടിക്കുന്നു. മറുബഹാസാ കിലുക്കിക്കൊണ്ടിരുന്നതു നിർത്തുന്നു. അപ്പോൾ എല്ലാവരും വിശുദ്ധരഹസ്യങ്ങളെ നോക്കിക്കൊണ്ട് "ഞങ്ങളുടെ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യേണമേ..." ഇത്യാദി ചൊല്ലുന്നു. ഈ പ്രാർത്ഥന തീരും വരെ വി. രഹസ്യങ്ങൾ വഹിച്ചുകൊണ്ട് കാർമ്മികൻ ജനത്തിനഭിമുഖമായി നിൽക്കണം.

71. തുടർന്ന്, കാർമ്മികൻ ത്രോണോസിലേക്കു തിരിച്ചുവന്ന് പൂജാപാത്രങ്ങൾ ത്രോണോസിന്മേൽ വയ്ക്കുന്നു. വേറൊരു പട്ടക്കാരനോ പൂർണ്ണ ശെമ്മാശ്ശനോ ഉണ്ടെങ്കിൽ, അദ്ദേഹം കാസാ എടുക്കുകയും കാർമ്മികൻ പീലാസാ എടുക്കുകയും ചെയ്തിട്ട്, കെസ്ത്രൂമായിലേക്ക് പോകുന്നു. വി. കുർബാന കൊടുക്കുന്ന പട്ടക്കാരൻ സഹകാർമ്മികനല്ലെങ്കിൽ പുറംകുപ്പായവും ഹമ്മ്നിക്കോയും ധരിക്കണം. പൂർണ്ണ ശെമ്മാശ്ശനാണെങ്കിൽ ശുശ്രൂഷ കുപ്പായവും ഊറാറായും ധരിക്കണം. മേല്പ്പട്ടക്കാരുണ്ടെങ്കിൽ അവർ കത്തിച്ച മെഴുകുതിരികൾ പിടിക്കുന്നു. വി. കുർബാന പടിഞ്ഞാറോട്ട് എഴുന്നള്ളിക്കുമ്പോൾ മദ്ബഹായിലുള്ള എല്ലാവരും കത്തിച്ച മെഴുകുതിരികൾ പിടിക്കുന്നത് ഉചിതമാണ്.



വി. രഹസ്യങ്ങൾ എഴുന്നള്ളിക്കുമ്പോൾ പൈതങ്ങളെ ഭക്തിപുരസരം ശ്രദ്ധയോടെ നിൽക്കുവാൻ മാതാപിതാക്കൾ നിഷ്കർഷിക്കേണ്ടതാണ്.

വിശ്വാസികൾ ഓരോരുത്തരായി മുമ്പോട്ടുവന്ന് തല വണങ്ങിയതിനുശേഷം വി. കുർബാന സ്വീകരിക്കുന്നു. ഒരാൾ കുർബാനയനുഭവിക്കുമ്പോൾ പുറകിൽ നില്ക്കുന്നയാൾ തല വണങ്ങി ഒരുങ്ങി നില്ക്കണം.

ഈ സമയത്തു "മേല്പട്ടക്കാർ പട്ടക്കാരൊടു ...", അല്ലെങ്കിൽ "രക്ഷകനുരചെയ്താനെൻ..." എന്ന ഗീതം ചൊല്ലുന്നു. പെസഹാദിവസം "രഹസ്യം രഹസ്യം...", ക്രിസ്മസ്സിന് "ജനനത്തിനായി വന്നോൻ..." എന്നീ ഗീതങ്ങൾ ചൊല്ലണം.

N.B.i. വി. കുർബാന കൊടുക്കുമ്പോൾ Communion Plate താടിക്കുതാഴെ പിടിച്ചുകൊടുക്കണം. വി.കുർബാന സ്വീകരിക്കുന്ന ആളിന്റെ കൈകൾ Communion Plate-ന് അടിയിലായി പിടിക്കണം.

ii വി.കുർബാന സ്വീകരണാവസരത്തിൽ വിശ്വാസികൾക്ക് തിരുശരീരവും തിരുരക്തവും നല്കണം.

**72. വി. കുർബ്ബാന കൊടുക്കുന്ന വിധം**

ഒരു ഗ്മുർത്തോ എടുത്ത് തിരുരക്തത്തിൽ മുക്കി (വിരലുകൾ തിരുരക്തത്തിൽ തൊടാതെവേണം മുക്കേണ്ടത്) കാസായുടെ ഉൾവശത്ത് തൊട്ടമർത്തണം. അതിനുശേഷം, അനുഭവിക്കുന്ന വിശ്വാസിയുടെ നാവിൽ വച്ചുകൊടുക്കണം.

ഇപ്രകാരം വി. കുർബാന കൊടുക്കുന്നതിന് സഹായിക്കുവാനാളില്ലെങ്കിൽ, കാസാ ഇടതുകൈയിൽ പിടിച്ചിട്ട് പീലാസാ വിരലുകളുടെ ഇടയിൽവച്ചുകൊണ്ട് കൊടുക്കാവുന്നതാണ്. അതിനു വശമില്ലാത്തവർ നമസ്കാരമേശയിൽ വെള്ളത്തുണി വിരിച്ച് കാസായും പീലാസായും അതിന്മേൽവച്ച് തിരുശരീരം തിരുരക്തത്തിൽ മുക്കി വിശ്വാസികൾക്കു കൊടുക്കണം.

73. "ഞങ്ങൾ ഭക്ഷിച്ചിരിക്കുന്ന നിന്റെ വി.ശരീരവും" എന്നു പറയുമ്പോൾ വലതുകൈ നീട്ട് ആശീർവദിക്കുകയും "ഞങ്ങൾ പാനം ചെയ്ത..." എന്നു പറയുമ്പോൾ ഇടതുകൈ മുമ്പോട്ടുനീക്കി പിടിക്കണം. "ഞങ്ങളെ അനുഗ്രഹി

ക്കുകയും ചെയ്യണമെ" എന്നുപറയുമ്പോൾ പീലാസാ കാസായുടെ മുകളിലായി പിടിച്ചുകൊണ്ട് വിശ്വാസികളെ ആശീർവദിക്കുന്നു. അതിനുശേഷം ദിവ്യരഹസ്യങ്ങളെ നോക്കി കാർമ്മികൻ വണങ്ങിയശേഷം ത്രോണോസി ലേക്കു തിരിച്ച് പോകുന്നു. ആ സമയത്ത് മറുബഹാസാ കളും മണികളും കിലുക്കണം. കാർമ്മികൻ ദർഗായിൽ കയറി പൂജാപാത്രങ്ങൾ യഥാസ്ഥാനങ്ങളിൽ വയ്ക്കുന്നു.

ജനം തലവണങ്ങി നിന്നുകൊണ്ട് "ഭൂവാകെ നമിക്കും..." ഇത്യാദി ഗദ്യമായോ പദ്യമായോ ചൊല്ലുന്നു.

**74. കൃതജ്ഞതാപ്രാർത്ഥന**

തുടർന്നുള്ള കൃതജ്ഞതാപ്രാർത്ഥന കൈകൾ നെഞ്ചത്തടക്കി പ്പിടിച്ച് ചൊല്ലുന്നു. അതിനുശേഷം സമാധാനം ആശംസിക്കു ന്നു. പ്രതിവാക്യവും ശുശ്രൂഷകന്റെ പ്രസ്താവനയും മറുപടിയും കഴിഞ്ഞ് കാർമ്മികൻ കൈകൾ നെഞ്ചത്തടക്കിപ്പിടിച്ച് അവസാന പ്രാർത്ഥന ചൊല്ലുന്നു. ഈ പ്രാർത്ഥന ചൊല്ലുന്ന സമയം ജനം തല വണങ്ങി നില്ക്കണം. പ്രാർത്ഥന കഴിയുമ്പോൾ, "ആമ്മീൻ, ബാറെക്മോർ" എന്നു പ്രത്യുത്തരം പറയുന്നു. അപ്പോൾ, കാർമ്മി കൻ അനുയോജ്യമായ 'ഹൂത്തോമോ' ചൊല്ലണം. ഹൂത്തോമോ യുടെ ഒരു പാദം ചൊല്ലിയാൽ മതി. ആഘോഷാനുസരണം 3,5,7 എന്ന ക്രമത്തിൽ കൂടുതൽ പാദങ്ങൾ ചൊല്ലാവുന്നതാണ്. ജനം പ്രത്യുത്തരമായി അനുയോജ്യമായ 'ഹൂത്തോമോ' ചൊല്ലണം.

**75. യാത്രപറച്ചിൽ**

ദർഗായിൽ നിന്നുകൊണ്ട് ഇടത്തുകൈ തബലീത്തായിൽ വച്ച് കാർമ്മികൻ ജനത്തിനു നേരെ തിരിയുന്നു. വലത്തുകൈയുടെ മൂന്ന് വിരലുകൾ ചേർത്തുപിടിച്ച് കുരിശാകൃതിയിൽ ആശീർവ ദിച്ചുകൊണ്ട് "സേലൂൻ ബശ്ലോമ്മോ... (ഞങ്ങളുടെ സഹോദ രങ്ങളും...)" പറഞ്ഞ് അവസാനത്തെ റൂശ്മാ ചെയ്യുന്നു. (മൂന്നാം റൂശ്മായിൽ ചെയ്തതുപോലെ) "സമാധാനത്താലെ പോകു വിൻ", "ജയമുള്ള സ്ലീബായാൽ" എന്നിവ പറയുമ്പോൾ ഓരോ റൂശ്മാ ചെയ്യണം. "ബലഹീനനും പാപിയുമായ ദാസൻ" എന്നു പറയുമ്പോൾ തലവണങ്ങി വലതുകൈ നെഞ്ചത്ത് വയ്ക്കണം. അപ്പോൾ ജനം "കൊഹനോ മ്യക്രോ" (ബഹുമാനപ്പെട്ട പട്ട ക്കാരാ) എന്നു പറയണം. മേല്പ്പട്ടക്കാരനെങ്കിൽ "ആബൂൻ മ് അലിയോ" (വന്ദ്യപിതാവേ), കാതോലിക്കാ ബാവായാണെങ്കിൽ



"കുമ്റോ മ്അലിയോ" (ശോഭിത മോറാൻ/ അഭിവന്ദ്യ ശ്രേഷ്ഠാ ചാര്യാ...) എന്നു പറയണം. അവസാനം "സമാധാനത്താലെ പോകുവിൻ" എന്നുപറഞ്ഞ് ഒരു റൂശ്മാ ചെയ്യുകയും കൈ ഉയർത്തിപിടിച്ച് അനുഗ്രഹിക്കുകയും ചെയ്യുന്നു. ജനം പ്രത്യു ത്തരം പറഞ്ഞു തീരുമ്പോൾ തിരശ്ശീലയിടണം.

ജനം: "എന്റെ കടങ്ങളശേഷം..." കുർബാനക്രമത്തിൽ കൊടു ത്തിരിക്കുന്ന ഗീതം പാടണം.

76. കാർമ്മികൻ സാഷ്ടാംഗപ്രണാമം ചെയ്ത്, "ഞങ്ങൾ അർപ്പിച്ച ഈ ബലിയിൽ..." എന്ന പ്രാർത്ഥന ചൊല്ലിയ തിനുശേഷം ത്രോണോസ് മുത്തി ദർഗായിൽ കയറുന്നു. ഹൂഫോയോകൾ നീക്കിയതിനുശേഷം, കൗക്കുബോയുടെ നാലഗ്രങ്ങൾ കഴുകി തുടച്ച് വയ്ക്കുന്നു.

തക്സായിൽ കൊടുത്തിരിക്കുന്ന പ്രാർത്ഥനകൾ രഹസ്യ ത്തിൽ ചൊല്ലിക്കൊണ്ട് കർമ്മാദികൾ തുടരുന്നു.

തിരുശരീരം ഭക്ഷിച്ചതിനുശേഷം, പീലാസായിലുള്ള വി. കുർബാനയുടെ അംശം കാസായിലേക്ക് ഇടണം. കമ്മ്യൂ ണിയൻ പ്ലേറ്റിലെ തിരുശരീരാംശവും കാസയിലിടണം. കൈവിരലുകൾ കഴുകി തുടച്ചശേഷം തിരുരക്തം പാനം ചെയ്യണം.

മ്ശംശോനീസ്സോയിലെ വെള്ളം പീലാസായിലൊഴിച്ചു കഴുകി കാസായിലേക്കൊഴിച്ച് അതും കഴുകി കുടിക്കണം. കൗക്കുബൊയും തർവോദൊയും വെവ്വേറെ, പീലാസാ യുടെ മുകളിൽ പിടിച്ച് വെള്ളം അതിന്മീതെ ഒഴിച്ച് കഴുകിയും പാനം ചെയ്യണം.

പൂജാപാത്രങ്ങൾ തുടച്ച് ഭദ്രമായി സൂക്ഷിക്കണം. അനന്തരം വിരിക്കൂട്ടം മടക്കി ത്രോണോസ് മുത്തിയതിനു ശേഷം ദർഗായിൽ നിന്നിറങ്ങുന്നു.

77. "മോറാനേശുമിശിഹാ..." എന്ന കോലോയുടെ അവസാനം "മൊറിയോ റാഹേം..." ഇത്യാദി ചൊല്ലിക്കഴിയുമ്പോൾ, കാർമ്മികൻ ഉച്ചത്തിൽ "കർത്താവേ, നിന്റെ ദാസന്മാർക്കും..." എന്ന എത്രോ ചൊല്ലുന്നു. തുടർന്ന് ശുശ്രൂഷകൻ "പാപം ചെയ്ത റൂബേലിനു..." ഇത്യാദി എക്ബോ ചൊല്ലണം. ജനം കുറിയേലായിസ്സോൻ ഇത്യാ

ദിയും കർത്തൃപ്രാർത്ഥനയും ചൊല്ലുന്നു.("കർത്താവിന്റെ പരിശുദ്ധ ബലിപീഠമേ സമാധാനത്താലെ വസിക്കുക...", "പരിശുദ്ധവും പാപപരിഹാരപ്രദവുമായ ബലിപീഠമേ...", "ജീവന്റെ മേശയായ പരിശുദ്ധ ബലിപീഠമേ..." എന്നീ മൂന്നു പ്രാർത്ഥനകൾ ചൊല്ലിക്കൊണ്ട് കാർമ്മികനും സഹ കാർമ്മികരും ത്രോണോസിന്റെ മദ്ധ്യത്തിൽ മൂന്നു പ്രാവശ്യം മുത്തുന്നു.) വി. കുർബാനയിലെ എല്ലാ സഹ കാർമികരും ത്രോണോസ് മുത്തിയാണ് പോകുന്നത്.

78. ഞായറാഴ്ചകളിലും പെരുന്നാളുകളിലും കാർമ്മികൻ കൈകൾ കഴുകിയശേഷം അംശവസ്ത്രങ്ങളോടു കൂടിത്തന്നെ ജനങ്ങളെ കൈ മുത്തിക്കുന്നു. ജനം സ്തോത്രകാഴ്ചയിട്ടശേഷം കൈ മുത്തി കുരിശ് വരച്ച് വണങ്ങിപ്പോകുന്നു. ആ സമയത്തു "യജമാനൻ വരുമന്നേരം..." എന്ന ഗാനമോ മേൽപ്പട്ടക്കാരനാണെങ്കിൽ "അൽശെമഊൻ..." (തിരുസഭ ചൊന്നാൾ) ഇത്യാദി ഗീതമോ പാടാവുന്നതാണ്.

ബുർക്ക്സാ (നേർച്ചയപ്പം): പൂർവ്വിക പാരമ്പര്യമനുസരിച്ച് വിശ്വാസികൾ കൊണ്ടുവരുന്ന നേർച്ചയപ്പം കൈമുത്തിനുശേഷം ആശീർവദിച്ച് വിശ്വാസികൾക്ക് നൽകുന്നു.



## രണ്ടാം ഭാഗം

# വി. കൂദാശകൾ

### രണ്ടാം ഭാഗം

# വി. കൂദാശകൾ

## I. മാമോദീസാ

79. മാമോദീസാ സാധാരണയായി വിശുദ്ധ കുർബാനയ്ക്കുമുമ്പ് നടത്തുന്നു. വിശുദ്ധ കുർബാന സ്വീകരണസമയത്ത് ഇവർക്ക് വി. കുർബാന കൊടുക്കാം. എന്നാൽ വിശുദ്ധ കുർബാന കഴിഞ്ഞാണ് മാമോദീസാ യെങ്കിൽ, കാസാ കഴുകാതെ അല്പം തിരുരക്തം വച്ചിരിക്കണം. അതിൽനിന്നും മാമോദീസാ സ്വീകരിച്ചവർക്ക് വി. കുർബാന കൊടുക്കണം.

i. മാമോദീസാമുറി ഹൈക്കലായോടു ചേർത്ത്, ഹൈക്കലായുടെ കിഴക്കേ അറ്റത്ത് തെക്കുവശത്തായിരിക്കണം പണിയേണ്ടത്. പ്രത്യേക മാമോദീസാമുറിയില്ലെങ്കിൽ, മാമോദീസാത്തൊട്ടി ഹൈക്കലായുടെ ആദ്യവാതിൽ കഴിഞ്ഞ്, തെക്കുവശത്താണ് (യേശുവിന്റെ മാർവിടത്തിന്റെ സ്ഥാനം കണക്കാക്കി) സ്ഥാപിക്കേണ്ടത്. മാമോദീസാത്തൊട്ടി അടച്ച് പവിത്രമായി സൂക്ഷിക്കണം.

ii മാമോദീസാ ആഘോഷമായി നടത്തേണ്ട ഒരു ശുശ്രൂഷയാകയാൽ കാർമ്മികൻ വി.കുർബാനയ്ക്കുള്ള അംശവസ്ത്രങ്ങൾ ധരിച്ചിരിക്കണം; എന്നാൽ, ആസന്നമരണാവസ്ഥയിൽ നടത്തുന്ന വീട്ടുമാമോദീസായും വ്യവസ്ഥയിൻകീഴ് നടത്തുന്ന (conditional) മാമോദീസായും ആഘോഷമായി നടത്തേണ്ടതില്ല.

iii കാർമ്മികൻ നമസ്ക്കാരമേശയുടെ മുമ്പിൽ (പടിഞ്ഞാറുവശത്ത്) നിന്ന്, മദ്ബഹാ തുറന്നിട്ടുകൊണ്ട് ശുശ്രൂഷ നടത്തുന്നു.

iv കാർമ്മികന്റെ പിറകിൽ, ഹൈക്കലായിൽവേണം സ്നാനാർത്ഥി നില്ക്കേണ്ടത്. സ്നാനാർത്ഥി ശിശുവാണെങ്കിൽ ശിശുവിന്റെ തല ഇടതുകൈയിൽ പിടിച്ചുകൊണ്ട് മദ്ധ്യസ്ഥൻ (തല തൊടുന്നയാൾ) കിഴക്കോട്ടു തിരിഞ്ഞ് നില്ക്കുന്നു. വേറൊരാളാണ് ശിശുവിനെ വഹിക്കുന്നതെങ്കിൽ, മദ്ധ്യസ്ഥൻ ആ ആളിന്റെ വടക്കുവശത്ത് നിൽക്കണം.



80. ആൺകുട്ടിക്ക് പുരുഷനും, പെൺകുട്ടിക്ക് സ്ത്രീയുമായിരിക്കണം തല തൊടേണ്ടത്. ഒന്നിൽ കൂടുതൽ മദ്ധ്യസ്ഥന്മാരുണ്ടാകാമെങ്കിലും ചുമതല ഏറ്റെടുക്കേണ്ടത് ഒരാൾ മാത്രമായിരിക്കണം. അയാൾ കത്തോലിക്കാ വിശ്വാസി ആയിരിക്കേണ്ടതാണ്. ശിശുവിന്റെ അമ്മയും അപ്പനും മദ്ധ്യസ്ഥരായിരിക്കുവാൻ പാടില്ല.

N.B. മുതിർന്നവർക്കും മദ്ധ്യസ്ഥൻ ഉണ്ടായിരിക്കേണ്ടതാണ്.

81. i പുരുഷന്മാർ വടക്കുവശത്തും സ്ത്രീകൾ തെക്കുവശത്തുമായി നില്ക്കണം. ഒന്നിലധികം സ്നാനാർത്ഥികൾ ഉണ്ടെങ്കിൽ കുറെ വെള്ളം മാറ്റിവച്ചതിനുശേഷം ഓരോരുത്തരെയായി മാമോദീസാ മുക്കുകയും, ആ വെള്ളം ചോർത്തിക്കളഞ്ഞിട്ട് മാറ്റി വച്ചിരിക്കുന്ന വെള്ളം മാമോദീസാത്തൊട്ടിയിൽ ഒഴിച്ചു സ്നാനം നടത്തുകയും വേണം. ആവശ്യമായി വന്നാൽ വാഴ്ത്തിയ വെള്ളത്തിന്റെ കൂടെ കുറെ വെള്ളംകൂടി ചേർക്കാവുന്നതാണ്.

ii വാഴ്ത്തിയ വെള്ളം വേറൊരവസരത്തിൽ ഉപയോഗിക്കുവാനായി സൂക്ഷിച്ചു വയ്ക്കരുത്.

82. i മാമോദീസായുടെകൂടെ മൂറോനഭിഷേകം നൽകപ്പെടാത്ത റീത്തുകളിൽപ്പെട്ടവരെ, പ്രത്യേകാനുവാദത്തോടുകൂടി മാമോദീസാ മുക്കുമ്പോൾ മൂറോനഭിഷേകം നടത്തിക്കൂടാത്തതാകുന്നു; അവരുടെ സ്നാനം കഴിഞ്ഞ് കിരീടം വയ്ക്കുകയും ഹൂത്തോമോ ചൊല്ലി കർമ്മം അവസാനിപ്പിക്കുകയും വേണം.

ii മേൽപ്പറഞ്ഞപ്രകാരമുള്ള റീത്തുകളിലെ ക്രമമനുസരിച്ച് മാമോദീസാ സ്വീകരിച്ചവർക്ക്, അവരുടെ ആദ്യകുർബാന സ്വീകരണത്തോടനുബന്ധിച്ച് മൂറോനഭിഷേകം കൊടുക്കുന്നതിനു ശ്രദ്ധിക്കണം.

83. ഒന്നാം ഭാഗത്തിലെ ഗാനങ്ങളെല്ലാം പടിഞ്ഞാറോട്ട് തിരിഞ്ഞുനിന്ന് പാടുന്നു; പ്രാർത്ഥനകൾ കിഴക്കോട്ടു തിരിഞ്ഞുനിന്നാണ് നടത്തേണ്ടത്. രഹസ്യപ്രാർത്ഥനകൾ നടത്തു

മ്പോൾ കൈകൾ കുരിശാകൃതിയിൽ നെഞ്ചത്തടക്കി പിടിക്കണം; അപ്പോൾ മറ്റുള്ളവർ 'കുറിയേലായിസ്സോൻ' എന്നു ചൊല്ലിക്കൊണ്ടിരിക്കണം. ഉച്ചത്തിൽ പ്രാർത്ഥന ചൊല്ലുമ്പോൾ കൈകൾ വിരിച്ചു പിടിക്കുന്നു.

## ശുശ്രൂഷക്രമം

### നാമകരണം

84.i. പുരുഷന്മാർക്ക് "ആൺപൈതങ്ങളെ..." സ്ത്രീകൾക്ക് "നിന്നു മഹിമയിൽ..." എന്ന കുക്കിലിയോൻ ചെല്ലണം. പുരുഷന്മാരും സ്ത്രീകളുമുണ്ടെങ്കിൽ, രണ്ടു കുക്കിലിയോനും ചൊല്ലണം.

ii ലേഖനം വായിക്കുന്നത് മേശയുടെ തെക്കുവശത്തു നിന്നായിരിക്കണം. ഏവൻഗേലിയോൻ മദ്ബഹായിൽ നിന്നുകൊണ്ടാണ് വായിക്കേണ്ടത്. രഹസ്യപ്രാർത്ഥനയ്ക്കുശേഷം "ദൈവമായ കർത്താവേ, നിന്റെ ഏകജാതൻ..." എന്ന പ്രാർത്ഥന കൈകൾ ഉയർത്തി ഉച്ചത്തിൽ ചൊല്ലുന്നു. "വിഗ്രഹാരാധനയുടെ സകല അവശേഷിപ്പും ഇവന്റെ മനസ്സിൽനിന്ന് ദൂരീകരിക്കണമേ" എന്നു പറയുമ്പോൾ പടിഞ്ഞാറോട്ടു തിരിഞ്ഞ് കുട്ടിയുടെ മുഖത്ത് തെക്കുനിന്ന് വടക്കോട്ടും (നെറ്റിയിൽനിന്നു താടിയിലേക്ക്) കിഴക്കുനിന്ന് പടിഞ്ഞാറോട്ടും കുരിശാകൃതിയിൽ മൂന്ന് പ്രാവശ്യം നിശ്വസിക്കണം (ഊതണം). പലരുണ്ടെങ്കിൽ ഓരോരുത്തരുടെയും മുഖത്ത് ഊതേണ്ടതാണ്. അനന്തരം കിഴക്കോട്ട് തിരിഞ്ഞ് പ്രാർത്ഥന പൂർത്തിയാക്കുന്നു.

85. **നാമകരണം.** സ്നാനാർത്ഥിയുടെ നേർക്ക് തിരിഞ്ഞ് തന്റെ വലതുകൈയുടെ തള്ളവിരലിന്റെ അഗ്രം നെറ്റിയുടെ മദ്ധ്യത്തിലും മറ്റുവിരലുകളുടെ അഗ്രം ഇടത്തെ ചെന്നിയിലും വച്ചുകൊണ്ട്, ക്രിസ്തീയനാമം പറയണം. അപ്പോൾ ശുശ്രൂഷകൻ "ബാറെക്മോർ" എന്ന് പറയുന്നു.

"ബശ്മോ ദാബോ" (പിതാവിന്റെ നാമത്തിലും) എന്ന് പറയുമ്പോൾ ജനം 'ആമ്മീൻ' എന്ന പ്രത്യുത്തരം പറയു



കയും ശുശ്രൂഷകൻ മണി കിലുക്കുകയും ചെയ്യണം. അപ്പോൾ കാർമ്മികൻ തള്ളവിരൽകൊണ്ട് അർത്ഥിയുടെ നെറ്റിയിൽ കുരിശ് വരയ്ക്കുന്നു. "ഉദാബ്റോ" (പുത്രന്റെ) എന്നും "വദ് റൂഹോ... (വി. റൂഹായുടെ...") എന്നും പറയുമ്പോഴും ഇപ്രകാരം ചെയ്യണം. മൂന്ന് പ്രാവശ്യവും ഒരു സ്ഥാനത്തു തന്നെയാണ് കുരിശ് വരയ്ക്കേണ്ടത്.

86. **സാത്താനെ വിലക്കുന്നത്**

രഹസ്യപ്രാർത്ഥനയ്ക്കുശേഷം കൂദാശക്രമത്തിലുള്ള രണ്ടു പ്രാർത്ഥനകളിൽ ഏതെങ്കിലും ഒരെണ്ണം പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്ന് ചൊല്ലണം. ഈ സമയം സ്നാനാർത്ഥി കിഴക്കോട്ടു അഭിമുഖമായി നിൽക്കണം (കുട്ടിയെ എടുത്തിരിക്കുന്ന ആൾ വടക്കോട്ടു തിരിഞ്ഞുനിന്നാൽ മതിയാകും). കാർമ്മികൻ വലതുകൈ ഉയർത്തി കുട്ടിയുടെ തലയുടെ മുകളിൽ കമഴ്ത്തിപ്പിടിച്ചിരിക്കണം. കുരിശടയാളം ഇട്ടിരിക്കുന്ന സ്ഥാനങ്ങളിൽ കുട്ടിയുടെനേർക്ക് (ദേഹത്തു തൊടാതെ) റൂശ്മ ചെയ്യണം. ചെറിയ ക്രമം ആണ് നടത്തുന്നതെങ്കിൽ ഓരോ കുരിശടയാളം ഇട്ടിരിക്കുന്നിടത്തും മൂന്നു പ്രാവശ്യം റൂശ്മ ചെയ്യേണ്ടതാണ്. ആകെ ഒൻപതു റൂശ്മ ചെയ്തിരിക്കണം. കൂടുതൽ സ്നാനാർത്ഥികളുണ്ടെങ്കിൽ എല്ലാവരേയും ഉദ്ദേശിച്ചു റൂശ്മ പൊതുവിൽ ചെയ്താൽ മതിയാകും.

87. **സാത്താനെ ഉപേക്ഷിക്കുന്നു**

സ്നാനാർത്ഥി പടിഞ്ഞാറോട്ടു തിരിഞ്ഞ് നില്ക്കുന്നു (ശിശുവിനെ എടുക്കുന്നയാൾ തെക്കോട്ടു തിരിഞ്ഞു നിന്നാൽ മതിയാകും). മദ്ധ്യസ്ഥൻ ഇടതുകൈകൊണ്ട് സ്നാനാർത്ഥിയുടെ ഇടതുകൈയിൽ പിടിച്ചുകൊണ്ട് കാർമ്മികൻ ചൊല്ലിക്കൊടുക്കുന്ന ഉപേക്ഷണവാക്യം മൂന്നു പ്രാവശ്യം ഏറ്റു ചൊല്ലണം.

**88. മിശിഹായെ സ്വീകരിക്കുന്നു:** അനന്തരം സ്നാനാർത്ഥിയും മദ്ധ്യസ്ഥനും കിഴക്കോട്ടു തിരിഞ്ഞു നില്ക്കുകയും (ശിശുവിനെ എടുത്തിരിക്കുന്നയാൾ വടക്കോട്ടു തിരിഞ്ഞുനിന്നാൽ മതിയാകും) മദ്ധ്യസ്ഥൻ വലതുകൈകൊണ്ട് അർത്ഥിയുടെ വലതുകൈയിൽ പിടിച്ച് പ്രതിജ്ഞാവാക്യം മൂന്നു പ്രാവശ്യം ഏറ്റുചൊല്ലുകയും ചെയ്യുന്നു.

**89. സൈത്തുകൊണ്ട് മുദ്ര കുത്തുന്ന ക്രമം**

മദ്ധ്യസ്ഥൻ കിഴക്കോട്ടു തിരിഞ്ഞ് നില്ക്കുന്നു. കുട്ടിയുടെ ദേഹത്തുനിന്ന് വസ്ത്രങ്ങളെല്ലാം മാറ്റണം. കാർമ്മികൻ കിഴക്കോട്ടു തിരിഞ്ഞ് 'വിശ്വാസപ്രമാണം' ആരംഭിക്കുകയും മറ്റുള്ളവർ തുടർന്ന് ചൊല്ലുകയും ചെയ്യുന്നു. ഈ സമയത്ത് കാർമ്മികൻ ''കർത്താവേ, നിന്റെ പരിശുദ്ധ റൂഹായെ...'' ഇത്യാദി രഹസ്യപ്രാർത്ഥന ചൊല്ലണം. അനന്തരം മാമോദീസായ്ക്കുള്ള സൈത്ത് തള്ളവിരലിൽ പുരട്ടി സ്നാനാർത്ഥിയുടെ നെറ്റിയിൽ മുദ്ര കുത്തണം. അനന്തരം പഞ്ഞികൊണ്ട് വിരൽ തുടയ്ക്കണം.

ലിംഗവ്യത്യാസമനുസരിച്ച് സുറിയാനിയിൽ ഇപ്രകാരം മാറ്റി പറയണം.

| | | |
|---|---|---|
| പുരുഷന്മാർക്ക്: | 1) | മെസ്ർശേമ് |
| | 2) | ദ്നെശ്ത്വേ |
| സ്ത്രീകൾക്ക്: | 1) | മെസ്റശ്മോ |
| | 2) | ദ്തെശ്ത്വേ |

## വെള്ളം വാഴ്വിന്റെ ക്രമം

**90.** എല്ലാവരും മാമോദീസാത്തൊട്ടിയുടെ പടിഞ്ഞാറുവശത്ത് ചെന്ന് നില്ക്കുന്നു. സ്നാനാർത്ഥി മുതിർന്ന ആളാണെങ്കിൽ കാർമ്മികന്റെ പിറകിലും, മദ്ധ്യസ്ഥൻ സ്നാനാർത്ഥിയുടെ ഇടതുവശത്തും നില്ക്കണം. കാർമ്മികൻ വലതുകൈ ഇടതുകൈയുടെ മീതെ കുരിശുപോലെ പിടിച്ച്, വലതുകൈകൊണ്ട് ചൂടുവെള്ളവും ഇടതുകൈകൊണ്ട് തണുത്ത വെള്ളവും ഒഴിച്ച് കലർത്തുന്നു. ഇപ്രകാരം വെള്ളം കലർത്തുമ്പോൾ, കാർമ്മികൻ ''ദൈവമായ കർത്താവേ...'' ഇത്യാദി ഉച്ചത്തിൽ ചൊല്ലിക്കൊണ്ടിരിക്കണം.

മാമ്മോദിസാത്തൊട്ടിയുടെമീതെ ഒരു കുരിശ് കിടത്തിവച്ചിട്ട് ശോശാപ്പാകൊണ്ട് മൂടുന്നു. അനന്തരം കിഴക്കോട്ട് തിരിഞ്ഞു നിന്ന് "കേൾപ്പിൻ ജാതികളെല്ലാമേ..."എന്ന ഗീതം പാടുന്നു. മൂന്നാം പാദം "ആചാര്യൻ മാമോദീസാതൊട്ടി..." ചൊല്ലിക്കൊണ്ട് വി.കുർബാനയിലെപ്പോലെ ശോശപ്പാ ആഘോഷിക്കുകയും അനന്തരം അത് ശുശ്രൂഷകനെ ഏല്പിക്കുകയും വേണം. ഈ സമയത്ത് മണി കിലുക്കണം.



രഹസ്യപ്രാർത്ഥനയ്ക്കുശേഷം കൈകൾ ഉയർത്തി ഉച്ചത്തിൽ "എന്തെന്നാൽ, നീ രക്ഷിക്കുന്നവനും..." ഇത്യാദി ചൊല്ലുന്നു.

അനന്തരം കാർമ്മികൻ, "കർത്താവേ കൃപാകടാക്ഷമുണ്ടായി..." എന്ന് ചൊല്ലുകയും, പടിഞ്ഞാറുനിന്ന് കിഴക്കോട്ടും, തെക്കുനിന്നു വടക്കോട്ടും കുരിശാകൃതിയിൽ മൂന്നു പ്രാവശ്യം ഊതുകയും ചെയ്യുന്നു.

**91. പരിശുദ്ധ റൂഹാക്ഷണം**

"കർത്താവേ, മനുഷ്യരെ കൊല്ലുന്നവനായ..." ഇത്യാദി രഹസ്യത്തിൽ ചൊല്ലുന്നു. കൂദാശക്രമത്തിൽ കുരിശടയാളം ഇട്ടിരിക്കുന്ന ഓരോ സ്ഥാനത്തും വെള്ളത്തിൽ തൊടാതെ ഓരോ റൂശ്മ ചെയ്യണം.

കൈകൾ ഉയർത്തി "നിന്റെ സ്ലീബായാൽ.." ഇത്യാദി ഉച്ചത്തിൽ ചൊല്ലുന്നു. "സർവ്വശക്തിയുള്ള പിതാവായ ദൈവമേ, ഞങ്ങളോടു കരുണ ചെയ്യണമേ" എന്നു ജനം പ്രത്യുത്തരം പറയുന്നു. കാർമ്മികൻ കൈകൾ ഉയർത്തിത്തന്നെ പിടിച്ചുകൊണ്ടിരിക്കണം. വീണ്ടും "കർത്താവേ, ബലഹീനരും..." ചൊല്ലുന്നു. അപ്പോൾ ജനം പ്രത്യുത്തരമായി "ദൈവമായ കർത്താവേ, നിന്നെ ഞങ്ങൾ സ്തുതിക്കുന്നു..." എന്ന് പറയുന്നു. അതിനുശേഷം കാർമ്മികൻ കൈകൾ മുകളിൽനിന്നു കീഴ്പ്പോട്ടുകൊണ്ടുവന്ന്, വിശുദ്ധ കുർബാനയിലെപ്പോലെ കൈകൾ ആഘോഷിച്ചുകൊണ്ട് "സർവ്വശക്തിയുള്ള പിതാവായ ദൈവമേ..." രഹസ്യത്തിൽ ചൊല്ലുന്നു (No. 57, 58 കാണുക).

ഈ സമയത്ത് ശുശ്രൂഷകൻ മണി കിലുക്കികൊണ്ട്, "ബാറെക്മോർ, എന്റെ വാത്സല്യമുള്ളവരേ..." എന്ന പ്രസ്താവന ചെയ്യുന്നു. ജനത്തിന്റെ പ്രത്യുത്തരം തീരുന്നതോടുകൂടി ആവസിപ്പിച്ചു കഴിഞ്ഞില്ലെങ്കിൽ, "കുറിയേലായിസ്സോൻ" എന്ന് ജനം ചൊല്ലിക്കൊണ്ടിരിക്കണം.

കാർമ്മികൻ കൈകൾ ആവസിപ്പിച്ച് വെള്ളത്തിനു മുകളിൽ കൊണ്ടു നിർത്തിയിട്ട് ഇരുകൈകളും ഇരുവശങ്ങളിലേക്കു വിടർത്തി ഉയർത്തിപ്പിടിച്ചുകൊണ്ട് "കർത്താവേ എന്നോടുത്തരമരുളണമേ..." ചൊല്ലുന്നു.

ജനം : കുറിയേലായിസ്സോൻ (മൂന്നു പ്രാവശ്യം)

92. "സർവ്വാധിപതിയായ ദൈവമായ കർത്താവേ,..." ഇത്യാദി ഉച്ചത്തിൽ ചൊല്ലിക്കൊണ്ട് താഴെ കാണിച്ചിരിക്കുന്ന പ്രകാരം കാർമ്മികൻ വെള്ളം വാഴ്ത്തുന്നു.

ഇടതുകൈ മലർത്തി മുമ്പോട്ടു നീട്ടി പിടിച്ചിരിക്കണം. വലതുകൈ റൂശ്മാ ചെയ്യുന്നതുപോലെ പിടിച്ചുകൊണ്ട് വെള്ളത്തിൽ സ്പർശിച്ചുകൊണ്ട് കുരിശ് വരയ്ക്കണം.

**പ്രാർത്ഥനയുടെ ഒന്നാം ഖണ്ഡിക**

i "ഈ വെള്ളത്തെ ആശ്വാസജലവും" എന്നു പറയുമ്പോൾ മുകളിൽനിന്ന് (കിഴക്കു) മദ്ധ്യംവരെ വരയ്ക്കണം.

ii ''സന്തോഷത്തിന്റെയും ആനന്ദത്തിന്റെയും'' എന്ന് പറഞ്ഞ് മദ്ധ്യത്തിൽനിന്ന് കീഴ്പ്പോട്ട് (പടിഞ്ഞാറോട്ട്) വരയ്ക്കണം.

iii "ദൃഷ്ടാന്തീകരിക്കുന്ന ജലവും" എന്ന് പറഞ്ഞുകൊണ്ട് വടക്കുവശത്തുനിന്ന് മദ്ധ്യത്തിലേക്കു വരയ്ക്കണം.

iv "ശുദ്ധീകരിക്കുന്ന ജലവുമാക്കിത്തീർക്കണമെ'' എന്ന് പറഞ്ഞ് മദ്ധ്യത്തിൽനിന്ന് തെക്കോട്ടുവരച്ച് കുരിശ് പൂർണ്ണമാക്കുന്നു.

ജനം : ആമ്മീൻ (റൂശ്മ സമയത്ത് മണി കിലുക്കുന്നു.)

**പ്രാർത്ഥനയുടെ രണ്ടാം ഖണ്ഡിക**

മുമ്പു ചെയ്തതുപോലെ തന്നെ ചെയ്യണം.

i മാലിന്യം നീക്കി കളയുന്നതും

ii ബന്ധനങ്ങൾ അഴിക്കുന്നതും

iii പിഴകൾ മോചിക്കുന്നതും

iv ആത്മശരീരങ്ങളെ പ്രകാശിപ്പിക്കുന്നതുമായ വെള്ളമാക്കിത്തീർക്കേണമെ.

ജനം : ആമ്മീൻ.

**പ്രാർത്ഥനയുടെ മൂന്നാം ഖണ്ഡിക**

i വീണ്ടും ജനനത്തിനുള്ള സ്നാനവും

ii പുത്രസ്വീകാര്യത്തിന്റെ നൽവരവും

iii നാശമില്ലായ്മയുടെ വസ്ത്രവും

iv പരിശുദ്ധാത്മാവിലുള്ള നവീകരണവും ആക്കിത്തീർക്കേണമേ.

ജനം : ആമ്മീൻ



**93. വി. മൂറോൻ വെള്ളത്തിൽ കലർത്തുന്ന ക്രമം**

വി. മൂറോൻപാത്രം ഇരുകൈകൾകൊണ്ട് പിടിച്ച് കൂദാശക്രമത്തിൽ കൊടുത്തിരിക്കുന്ന ഓരോ വാക്യവും ചൊല്ലിക്കൊണ്ട് ഉയർത്തി സ്ലീബാരൂപത്തിൽ ആഘോഷിക്കണം. ഓരോ പ്രാവശ്യവും ശുശ്രൂഷകൻ ഹാലേലുയ്യാ എന്ന് പ്രതിവാക്യം പറയുകയും മണി കിലുക്കുകയും വേണം.

അനന്തരം "പഴയ മനുഷ്യൻ..." ഇത്യാദി ഉച്ചത്തിൽ ചൊല്ലുന്നു. ശുശ്രൂഷകൻ ഹാലേലുയ്യാ എന്ന് പ്രത്യുത്തരം പറയുന്നു. കാർമ്മികൻ "ബശ്മോ ദാബോ" (പിതാവിന്റെ നാമത്തിലും) എന്ന് പറഞ്ഞ് ഒരു തുള്ളി മൂറോൻ കിഴക്കും, "ഉദബ്റോ" (പുത്രന്റെ നാമത്തിലും) എന്നുപറഞ്ഞ് ഒരു തുള്ളി പടിഞ്ഞാറും, "വദ്റുഹോ..." (റൂഹായുടെ നാമത്തിലും) ഇത്യാദി പറഞ്ഞുകൊണ്ട് ഒരു തുള്ളി വടക്കും, ഒരു തുള്ളി തെക്കും കുരിശാകൃതിയിൽ ഒഴിക്കണം. ഈ സമയത്ത് മണി കിലുക്കണം. അനന്തരം മൂറോൻപാത്രം മാറ്റി വച്ചിട്ട് മൂന്നു വിരൽ ചേർത്തുപിടിച്ച് വെള്ളത്തിൽ കുരിശ് വരച്ച് കലർത്തുന്നു. വിരലുകൾ പഞ്ഞികൊണ്ട് തുടയ്ക്കണം.

**94. വെള്ളം വാഴ്ത്തൽ**

രഹസ്യപ്രാർത്ഥന. "പ്രാവിന്റെ രൂപത്തിൽ തന്റെ പരിശുദ്ധാത്മാവിനെ..."

കൈകൾ ഉയർത്തി ഉച്ചത്തിൽ, "ഇവൻ (ഇവൾ, ഇവർ) നിന്റെ കൃപയാൽ... ഇതിനാൽ പുതുക്കപ്പെട്ട്..." ഇത്യാദി.

കാർമ്മികൻ വി.കുർബാനയിലെപ്പോലെ സമാധാനം ആശംസിക്കുന്നു.

ജനം: പ്രത്യുത്തരം.

കാർമ്മികൻ ഇടതുകൈ മുമ്പോട്ടു നീട്ടി മലർത്തിപ്പിടിച്ച് താഴെ പറയുന്ന ക്രമമനുസരിച്ച് വലതുകൈ ആഘോഷിക്കുകയും റൂശ്മ ചെയ്യുകയും ചെയ്യുന്നു.

i "വീണ്ടും ജനനത്താൽ..." എന്നു പറഞ്ഞുകൊണ്ട് വെള്ളത്തിൻമീതെ രണ്ടു പ്രാവശ്യം വലതുകൈ ആഘോഷിക്കുന്നു.

ശുശ്രൂഷകൻ: "ബാറെക്മോർ"

ii “ബ്ശേം ആബോ...” ഇത്യാദി പറഞ്ഞുകൊണ്ട് വെള്ള ത്തിൽ തൊടാതെ റൂശ്മ ചെയ്യുന്നു.

ശുശ്രൂഷകൻ: ആമ്മീൻ. മണി കിലുക്കുന്നു.

iii “ബ്ശേം ബ്രോ...” റൂശ്മ ചെയ്യുന്നു.

ശുശ്രൂഷകൻ: ആമ്മീൻ. മണി കിലുക്കുന്നു.

iv “ബ്ശേം റൂഹോ ഹായോ ഉ കാദീശോ” റൂശ്മ ചെയ്യുന്നു.

v “ല്ഹായെ ദൽഓലാം ഒൽമീൻ” പറഞ്ഞുകൊണ്ട് കൈ ഒരു പ്രാവശ്യംകൂടി ആവസിപ്പിച്ച് നിർത്തുന്നു.

ശുശ്രൂഷകൻ: ആമ്മീൻ. മണി കിലുക്കുന്നു.

**95. സ്നാനകർമ്മം**

കാർമ്മികൻ മാമോദീസാത്തൊട്ടിയുടെ കിഴക്കുവശത്തുനിന്ന് പടിഞ്ഞാറോട്ട് അഭിമുഖമായും, സ്നാനാർത്ഥി പടിഞ്ഞാറുവ ശത്തുനിന്ന് കിഴക്കോട്ട് അഭിമുഖമായും നില്ക്കുന്നു. സ്നാനാർത്ഥി ശിശുവാണെങ്കിൽ മുഖം കിഴക്കായി മാമോദീസാതൊട്ടിയിൽ ഇരുത്തുകയും, ഒരാൾ ഇരുകര ങ്ങളുംകൊണ്ട് ശിശുവിന്റെ ഇരുകക്ഷങ്ങളിലും പിടിക്കുകയും ചെയ്യണം. കാർമ്മികൻ വലതുകൈ ശിശുവിന്റെ തലയിൽ വയ്ക്കണം. തള്ളവിരൽ നെറ്റിയിലിരിക്കണം. അനന്തരം കൂദാ ശാവചനങ്ങൾ ഉച്ചരിച്ചുകൊണ്ട് താഴെക്കാണിച്ചിരിക്കുന്ന പ്രകാരം സ്നാനം നടത്തണം.

i “ഓമേദ്” (ജീവന്റെയും പാപമോചനത്തിന്റെയും...) (സ്ത്രീ കൾക്ക് “ഒമ്ദോ”) എന്ന് പറഞ്ഞിട്ട് സ്നാനാർത്ഥിയുടെ പേര് പറയണം; തുടർന്നു “ദഹത്തോഹേ” എന്ന് പറയു മ്പോൾ, ശുശ്രൂഷകൻ, ‘ബാറെക്മോർ’ എന്ന് പറയണം.

“ബശ്മോ ദാബോ” (പിതാവിന്റെ നാമത്തിലും) എന്ന് പറ ഞ്ഞുകൊണ്ട് ശിശുവിന്റെ മുൻവശത്തുനിന്ന് (കിഴക്കുവ ശത്തുനിന്ന്) കാർമ്മികന്റെ ഇടതുകൈകൊണ്ട് വെള്ളം എടുത്ത് സ്നാനാർത്ഥിയുടെ തലയിൽ ഒഴിക്കണം. വെള്ളം നെറ്റിയിലേക്കിറങ്ങുമ്പോൾ തള്ളവിരൽകൊണ്ട് കുരിശു വരയ്ക്കണം.

ജനം: ആമ്മീൻ. മണി കിലുക്കുന്നു.

ii “ഉദബ്റോ” (പുത്രന്റെ നാമത്തിലും) എന്ന് പറഞ്ഞു കൊണ്ട് ശിശുവിന്റെ പുറകിൽനിന്ന് (പടിഞ്ഞാറുവശത്തു നിന്ന്) വെള്ളം എടുത്ത് ഒഴിക്കണം. ബാക്കിയെല്ലാം മുമ്പ ത്തേപ്പോലെതന്നെ ചെയ്യണം.



iii “വദ്റൂഹോ...” (വി. റൂഹായുടെ നാമത്തിലും) ഇത്യാദി പറഞ്ഞുകൊണ്ട് ശിശുവിന്റെ വലത്തുവശത്തുനിന്നും ഇട ത്തുവശത്തുനിന്നും (തെക്കുനിന്നും വടക്കുനിന്നും) വെള്ളം കോരി ഒഴിക്കണം. തള്ളവിരൽകൊണ്ട് കുരിശു വരച്ചശേഷം ഇരുകൈകൾകൊണ്ടും വെള്ളമെടുത്ത് തല യിലും ദേഹത്തും ഒഴിക്കേണ്ടതാണ്.

iv “ല്ഹായേ ദൽഓലം...” ഇത്യാദി പറഞ്ഞുകൊണ്ട് കാർമ്മി കൻ വലതുകൈ ആവസിപ്പിച്ച് തലയിൽ വയ്ക്കുന്നു. കാർമ്മികൻ ശുശ്രൂഷകന്റെ സഹായത്തോടുകൂടി ശിശു വിനെ മാമോദീസാ തൊട്ടിയിൽനിന്നെടുത്ത് മദ്ധ്യസ്ഥനെ ഏല്പിക്കുന്നു. മദ്ധ്യസ്ഥൻ മാമോദീസാതൊട്ടിയുടെ വട ക്കുവശത്തു നിന്നുവേണം ശിശുവിനെ സ്വീകരിക്കേണ്ടത്. ശിശുവിന്റെ തലയും ദേഹവും തുടയ്ക്കുന്നു.

മുതിർന്ന ആളാണെങ്കിൽ, സ്നാനാർത്ഥിയുടെ തല മാമോ ദീസാത്തൊട്ടിയിലേക്ക് കുനിച്ച് പിടിച്ച് മേൽപറഞ്ഞതു പോലെ വെള്ളം ഒഴിക്കുന്നു. കാർമ്മികൻ അയാളുടെ ഇരു കരങ്ങളും സ്വഹസ്തങ്ങളിൽ ചേർത്തുപിടിച്ച് മദ്ധ്യസ്ഥന്റെ കൈയിൽ ഏല്പിച്ചു കൊടുക്കണം.

തുടർന്ന് കാർമ്മികൻ കൈകൾ കഴുകി തുടയ്ക്കണം.

അനന്തരം കാർമ്മികനും ശുശ്രൂഷകനും നമസ്ക്കാരമേ ശയുടെ അടുത്തേക്ക് പോവുകയും ശിശുവിനെ തുടച്ചു തീരുന്നതുവരെ “പാവനയാം സഭയേ...” ഇത്യാദി ഗീതം പാടുകയും ചെയ്യുന്നു.

## II വി. മൂറോനഭിഷേകം

96. ഈ കർമ്മം നമസ്ക്കാരമേശയുടെ മുമ്പിൽവച്ച് നട ത്തുന്നു. മൂറോൻപാത്രം വലതുകൈയിൽ പിടിച്ച് കിഴക്കോട്ടു തിരിഞ്ഞുനിന്ന് ഇടതുകൈ മുമ്പോട്ടുനീട്ടി മലർത്തിപ്പിടിച്ച് “കർത്താവേ, മാമോദീസാ മുഖാന്തരം ലഭിച്ച വിശ്വാസംമൂലം...” ഇത്യാദി ചൊല്ലുന്നു. അനന്തരം കാർമ്മികൻ തള്ളവിരലിൽ വി. മൂറോൻ പുരട്ടി അർത്ഥിയുടെ നേരെ തിരിഞ്ഞ് “മിശിഹായുടെ പരിമളവാസനയും, സത്യവിശ്വാസത്തിന്റെ മുദ്രയും...” ഇത്യാദി കൂദാശവചനം പറഞ്ഞുകൊണ്ട് നെറ്റിയിൽ കുരിശു വരയ്ക്കുന്നു.

കൂദാശവചനം സുറിയാനിയിൽ ചൊല്ലുമ്പോൾ സ്ത്രീകൾക്ക് "മെസ്തബഌ" എന്നു മാറ്റി പറയണം. "ല്ഹായെ ദൽഓലം ഒൽമീൻ" എന്നുപറഞ്ഞുകൊണ്ട് തലയിൽ വലതുകൈ വയ്ക്കണം. അനന്തരം കണ്ണ്, ചെവി, മൂക്ക്, അധരങ്ങൾ, കൈകൾ, കാലുകൾ എന്നീ അവയവങ്ങളിൽ മൂറോൻ പൂശണം. അർത്ഥി ശിശുവാണെങ്കിൽ, ശിരസ്സുമുതൽ പാദംവരെ എല്ലായിടത്തും (ആദ്യം ഇടത്തുവശത്തും പിന്നീട് വലത്തുവശത്തും) മൂറോൻ പൂശുന്നു. ഈ സമയത്ത് "ചൊന്നാൻ ദൈവം..." എന്ന ഗീതം പാടുന്നു. ഇതിനുശേഷം ശിശുവിനെ ശുഭ്രവസ്ത്രം ധരിപ്പിക്കുന്നു.

**N.B.** മൂറോൻ പൂശുമ്പോൾ, കുട്ടിയെ ശുശ്രൂഷകന് പിടിക്കാവുന്നതാണ്.

**97. കിരീടധാരണം**

മാമോദീസാ സ്വീകരിച്ചവരെ തുടർന്ന് കിരീടം ധരിപ്പിക്കുന്നു. ഇരുകൈകൾകൊണ്ട് കിരീടം എടുത്ത്, "നൃപകാമ്യം മകുടം..." ഇത്യാദി ഗീതം ചൊല്ലികൊണ്ട് തലയ്ക്കുമീതെ സ്ലീബാ രൂപത്തിൽ ആഘോഷിച്ചതിനുശേഷം, "ദൈവമായ കർത്താവേ..." ഇത്യാദി പ്രാർത്ഥന ചൊല്ലിക്കൊണ്ട് തലയിൽ കിരീടം ധരിപ്പിക്കുന്നു.

കിരീടമില്ലെങ്കിൽ, പ്രാർത്ഥന ചൊല്ലിക്കൊണ്ട് കൈയ്യുറയോ (പ്ദീത്തോ) ഹമ്മ്നിക്കോയോ തലയിൽ വയ്ക്കാവുന്നതാണ്.

**98. വി. കുർബാനാനുഭവം**

i വി.കുർബാന കൊടുക്കുമ്പോൾ, "പറുദീസായിലാദം.." ഇത്യാദി ചൊല്ലണം. കാർമ്മികൻ വിരൽ കാസായിൽ മുക്കി ഒരു തുള്ളി നാവിൽ തൊട്ടു കൊടുക്കുകയും അനന്തരം ആവശ്യമെങ്കിൽ ഒന്നുരണ്ടുതുള്ളി വെള്ളം അപ്രകാരം കൊടുക്കുകയും ചെയ്യാം. ശുശ്രൂഷകൻ മ്ശംശോനീസ്സോ എടുത്ത് കാർമ്മികന്റെ സമീപത്ത് നിൽക്കണം. പ്രായപൂർത്തിയായ ആളാണെങ്കിൽ തിരുശരീരവും തിരുരക്തവും കൊടുക്കണം. മാമോദീസാവഴി ജന്മപാപവും അതുവരെയുള്ള കർമ്മപാപങ്ങളും ക്ഷമിക്കപ്പെടുന്നു. അതുകൊണ്ടുതന്നെ കുമ്പസാരം നടത്തേണ്ടതില്ല. പകരം പശ്ചാത്താപത്തിന് ഒരുക്കണം.

ii 'യജമാനൻ വരുമന്നേരം...' എന്ന ഗീതം ചൊല്ലിക്കൊണ്ട്



മാമോദീസാ സ്വീകരിച്ചവരെ കാർമ്മികനോ ശുശ്രൂഷകനോ മദ്ബഹായിൽ പ്രവേശിപ്പിച്ച് ത്രോണോസിനു പ്രദക്ഷിണം വയ്പിക്കുകയും ത്രോണോസിന്റെ കോണുകൾ മുത്തിക്കുകയും ചെയ്യണം.

iii അനന്തരം, "പിതാവായ ദൈവം നിന്നോടുകൂടെ..." എന്ന സമാപന പ്രാർത്ഥന ചൊല്ലുന്നു.

iv മൂറോനഭിഷേകം നടത്തുന്നില്ലെങ്കിൽ സമാപനപ്രാർത്ഥനയുടെ രണ്ടാം ഭാഗം "എന്നേക്കും..." ഇത്യാദി ചൊല്ലുന്നില്ല. മാമോദീസായ്ക്കുശേഷം ആദ്യമായി ശിശുവിനെ കുളിപ്പിക്കുന്ന വെള്ളവും, വി. മൂറോൻ പുരണ്ട വസ്ത്രങ്ങൾ കഴുകിയ വെള്ളവും ഒരു കുഴിയിൽ ഒഴിച്ച്മൂടേണ്ടതാണ്.

മാമോദീസാശുശ്രൂഷ കഴിയുമ്പോൾതന്നെ മാമോദീസാ രജിസ്റ്ററിൽ വിവരങ്ങൾ എഴുതി ചേർക്കേണ്ടതും, അന്യ ഇടവകയിൽ നിന്നാണെങ്കിൽ, ആ ഇടവകയിലെ ബ.വികാരിക്ക് മാമോദീസാ സർട്ടിഫിക്കേറ്റ് എഴുതി കൊടുക്കേണ്ടതും ആകുന്നു.

N.B. i സഭാവർഷമനുസരിച്ച് ആണ്ടിൽ താഴെപ്പറയുന്ന ഞായറാഴ്ചകളിലും കാലങ്ങളിലും മാമോദീസാ ആഘോഷമായി നടത്താവുന്നതാണ്.

1. കൂദോശ് ഈത്തോ ഞായർ
2. ദനഹാ
3. ഉയിർപ്പ്
4. പെന്തിക്കോസ്തി

ii സ്നാനകർമ്മം നടത്തുന്ന ആൾതന്നെ കൂദാശവചനങ്ങൾ ഉച്ചരിക്കേണ്ടതാകുന്നു.

iii വിശുദ്ധ കുർബാനയോടനുബന്ധിച്ചല്ലാതെ മാമോദീസാ നടത്തേണ്ടിവന്നാൽ, വി.കുർബാന കൊടുക്കുവാൻ സൂക്ഷിച്ചു വച്ചിരിക്കണം. അല്ലാത്തപക്ഷം, അടുത്തുവരുന്ന വി. കുർബാനവേളയിൽ വി. കുർബാന നൽകേണ്ടതാണ്.

**99. വീട്ടുമാമോദീസാ**

i ആസന്നമരണാവസ്ഥയിൽ (മരിച്ചുപോകുമെന്ന് ബലമായ സംശയമുള്ളപ്പോൾ) വീട്ടുമാമോദീസാ

നടത്തേണ്ടതാണ്. ഇതിനു ശുദ്ധജലം ഉപയോഗിച്ചാൽ മതി. കൂദാശവചനം ഉച്ചരിച്ചുകൊണ്ട് തലയിൽ കുറെ വെള്ളം ഒഴിക്കണം. തലയോട്ടിയും നെറ്റിയും നനയുകയും വെള്ളം അല്പമെങ്കിലും നെറ്റിയിൽകൂടി ഒഴുകുകയും വേണം.

ഇപ്രകാരം ചെയ്യുന്നതിനുമുമ്പ്, "പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ സത്യൈക ദൈവത്തിന്റെ നാമത്തിൽ ആമ്മീൻ". "ദൈവമേ, തിരുസഭയുടെ നിയോഗത്തിൽ ഈ കർമ്മം നിർവ്വഹിക്കാൻ എന്നെ യോഗ്യനാക്കണമേ." എന്ന് രഹസ്യത്തിലെങ്കിലും പറയുന്നതു നല്ലതാണ്. കൂടാതെ, സമയമുണ്ടെങ്കിൽ 'വിശ്വാസപ്രമാണം' ചൊല്ലേണ്ടതാണ്; അതിനു സമയമില്ലെങ്കിൽ മിശിഹായെ സ്വീകരിക്കുന്ന പ്രതിജ്ഞാവാക്യമെങ്കിലും ചൊല്ലണം.

"മാമോദീസാ മുങ്ങുന്ന (ഇന്നാരായ) ഞാൻ മിശിഹാതമ്പുരാനെ, നിന്നിലും പരിശുദ്ധന്മാരായ പ്രവാചകന്മാർ, ശ്ലീഹന്മാർ, പിതാക്കന്മാർ എന്നിവരിൽകൂടി ദൈവികമായി നീ ഭരമേല്പിച്ചിട്ടുള്ള സകല ഉപദേശങ്ങളിലും പൂർണമായി വിശ്വസിക്കുന്നു."

പട്ടക്കാരനാണ് കർമ്മം നടത്തുന്നതെങ്കിൽ, സമയമുള്ള പക്ഷം, സാത്താനെ വിലക്കുന്ന ക്രമവും, സാത്താനെ ഉപേക്ഷിക്കയും മിശിഹായെ സ്വീകരിക്കയും ചെയ്യുന്ന ക്രമവും സൈത്ത് പൂശുന്ന ക്രമവുംകൂടി നടത്താവുന്നതാണ്.

ഇടവക രജിസ്റ്ററിൽ പേര് രേഖപ്പെടുത്തുവാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

ii വീട്ടുമാമോദീസാ സ്വീകരിച്ച ശിശു പൂർണ്ണസൗഖ്യം പ്രാപിക്കുന്നുവെങ്കിൽ, പള്ളിയിൽവച്ച് ബാക്കി കർമ്മങ്ങൾ താഴെ കാണിച്ചിരിക്കുന്നപ്രകാരം നടത്തണം.

കൗമാ, പ്രാരംഭപ്രാർത്ഥന, കുക്കിലിയോൻ, വേദവായനകൾ, ഉപേക്ഷണവാക്യം, പ്രതിജ്ഞാവാക്യം, വിശ്വാസപ്രമാണം, വി.മുറോനഭിഷേകവും തുടർന്നുള്ള ക്രമങ്ങളും (No. 96-98) നടത്തണം.

100. വി.മാമോദീസായുടെകൂടെ വി.മൂറോനഭിഷേകം സ്വീകരിച്ചിട്ടില്ലാത്തവർക്ക് വി.മൂറോനഭിഷേകം നല്കുന്ന ക്രമം.



ഇതിനു No. 96 -ൽ വിവരിച്ചിരിക്കുന്ന ക്രമംതന്നെ സ്വീകരിക്കേണ്ടതാണ്. വി.കുർബാനാനുഭവസമയത്ത് തിരുശരീരവും, തിരുരക്തവും കൊടുക്കണം. മദ്ബഹായിൽ പ്രവേശിപ്പിച്ച് ത്രോണോസിന്റെ കോണുകൾ മുത്തിക്കുകയും യാത്രപറച്ചിൽ (2-ാം ഹൂത്തോമോ) നടത്തി കൈമുത്തിക്കുകയും ചെയ്യുന്നു.

**101. ശിശുക്കളെ അടിമ വയ്ക്കുന്ന ക്രമം**

ശിശുവിനെ കെസ്ത്രൂമായിൽ ഒരു തുണിവിരിച്ച് അതിന്മേൽ കിഴക്കോട്ട് അഭിമുഖമായി (തല പടിഞ്ഞാറായി) കിടത്തുന്നു. അനന്തരം ദിവ്യനിധി പുസ്തകത്തിൽ (പേജ് 132 മുതൽ 137 വരെ) കൊടുത്തിരിക്കുന്ന ആശീർവ്വാദപ്രാർത്ഥന ചൊല്ലുന്നു.

"യജമാനൻ വരുമന്നേരം" എന്ന ഗാനം പാടുകയും, മണി കിലുക്കുകയും ചെയ്തുകൊണ്ട്, കുട്ടിയെ ത്രോണോസിന്റെ തെക്കേ കോൺ മുത്തിച്ച് തിരിച്ചേല്പിക്കുന്നു.

നേർച്ചയായി കൊണ്ടുവന്നിരിക്കുന്ന തിരികൾ ശുശ്രൂഷസമയത്ത് ത്രോണോസിൽ കത്തിച്ചിരിക്കണം. നിശ്ചയിച്ചിരിക്കുന്ന കണക്കനുസരിച്ച് അടിമപ്പണവും കൊടുക്കേണ്ടതാണ്.

## III. വിവാഹം

**102. മനസ്സുചോദ്യം**

വിവാഹവാഗ്ദാനം നടത്തുന്നതിന് തടസ്സമില്ലെന്ന് കുറി കിട്ടിയശേഷം ദൈവാലയത്തിൽവച്ച് ഈ ശുശ്രൂഷ നടത്തുന്നു.

**N.B.** വരന്റെ ഭാഗത്തുനിന്നും വധുവിന്റെ ഭാഗത്തുനിന്നും ഓരോ സാക്ഷി ഉണ്ടായിരിക്കണം.

**വിവാഹ മനസമ്മതം-ശുശ്രൂഷക്രമം** (cf ദിവ്യനിധി പേജ് 112-117)
വേദവായന
കൗമാ, പ്രാരംഭപ്രാർത്ഥന
51-ാം സങ്കീർത്തനം
ഗാനം
മനസ്സുചോദ്യം
പ്രാർത്ഥന
ആശീർവാദം
കുക്കിലിയോൻ
സമാപന ആശീർവാദം

**N.B.** വിവാഹ വാഗ്ദാന റജിസ്റ്ററിൽ വരനും വധുവും സാക്ഷികളും കാർമ്മികനും വികാരിയും ഒപ്പ് വയ്ക്കേണ്ടതാകുന്നു. വിവാഹവാഗ്ദാനം ചെയ്തുവെന്നു കാണിക്കുന്ന കുറി എഴുതി കൊടുക്കണം. വിവാഹ വാഗ്ദാനത്തിനുശേഷം പള്ളിയിൽ വിളിച്ചു ചൊല്ല് നടത്തുകയും വേണം.

**103. വിളിച്ചുചൊല്ല്**

സാധാരണയായി വിവാഹത്തിനുമുമ്പ് താഴെക്കാണിച്ചിരിക്കുന്നപ്രകാരം തുടർച്ചയായി മൂന്ന് പ്രാവശ്യം (ഞായറാഴ്ചകളിലോ, മറ്റു മാറാനായ പെരുന്നാളുകളിലോ) വിളിച്ച് ചൊല്ലേണ്ടതാണ്.

"ഈ ഇടവകയിൽ-(വീട്ടുപേർ) ഇന്നാരുടെയും ഇന്നാരുടെയും മകൻ (മകൾ) ഇന്നാരും, (ഇന്ന) ഭദ്രാസനത്തിൽ (ഇന്ന) ഇടവകയിൽ...... (വീട്ടുപേര്) ഇന്നാരുടെയും ഇന്നാരുടെയും മകൻ (മകൾ) ഇന്നാരും തമ്മിൽ, –ാം തീയതി (ഇന്ന) പള്ളിയിൽവെച്ച് വിവാഹം നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നു. ആയതിലേക്കു കാനോനികതടസ്സം ഉള്ളപക്ഷം അറിവുള്ളവർ ബ.വികാരിയെ അതു മുൻകൂട്ടി അറിയിക്കേണ്ടതാകുന്നു."

വിവാഹത്തിന് തടസ്സമില്ലെന്ന കുറി (ദേശകുറി) ലഭിച്ചതിനുശേഷം വിവാഹം നടത്തിക്കൊടുക്കുന്നു.

വിവാഹ ആഘോഷം അനുവദിച്ചിട്ടുള്ള കാലയളവിൽതന്നെ വിവാഹകൂദാശ നടത്തുന്നതിനാണ് സഭ ആഗ്രഹിക്കുന്നത്. ഇരുപത്തിയഞ്ച്നോമ്പ്, മൂന്നുനോമ്പ്, വലിയനോമ്പ്, കാത്തിരിപ്പ്കാലം (സ്വർഗാരോഹണം മുതൽ പെന്തിക്കൊസ്തി വരെ) എന്നീ കാലങ്ങളിൽ നമ്മുടെ സഭയിൽ വിവാഹ ആഘോഷം വിലക്കപ്പെട്ടിരിക്കുന്നു. എന്നാൽ, ഗൗരവമേറിയ കാരണങ്ങളാൽ വിലക്കുള്ള കാലത്ത് വിവാഹം നടത്തുവാൻ വിശ്വാസികൾക്ക് വിടുതൽ (dispensation) നൽകുന്നതിന് അതിഭദ്രാസന/ ഭദ്രാസനാദ്ധ്യക്ഷന്മാർക്ക് അധികാരമുണ്ട്. ഏറ്റം ഗൗരവമേറിയ കാരണങ്ങളുള്ളപ്പോൾ മാത്രമേ നമ്മുടെ വിശ്വാസികൾ ഈ അനുവാദത്തിനായി അപേക്ഷിക്കാവൂ എന്ന് ഓർമ്മിപ്പിക്കുന്നു. അജപാലന ക്രമീകരണത്തിൽ വിവിധ സ്ഥലങ്ങളിലുള്ള വിശ്വാസിസമൂഹത്തിന്റെ ആവശ്യങ്ങളെ അനുഭാവപൂർവം പരിഗണിച്ച്, കാത്തിരിപ്പ്കാലത്തും (സ്വർഗാരോഹണം മുതൽ പെന്തിക്കൊസ്തി



വരെ) ഇരുപത്തിയഞ്ചു നോമ്പിന്റെ ദിനങ്ങളിലും അമ്പതു നോമ്പിലെ (വലിയ നോമ്പ്) ആദ്യത്തെ ഇരുപത്തിയഞ്ചു ദിവസങ്ങളിലും (പകുതി നോമ്പുവരെ) വിവാഹം നടത്തുന്നതിന് ഈ പ്രത്യേക അനുവാദത്തിനായി അപേക്ഷിക്കാവുന്നതാണ്. അത്തരത്തിലുള്ള വിടുതൽ കിട്ടാൻ ആനുപാതികമായ പ്രായശ്ചിത്ത നേർച്ചസമർപ്പണം ഭദ്രാസന കാര്യാലയത്തിൽ അടയ്ക്കേണ്ടതാണ്. ഈ തുക നിർദ്ധനരായ പെൺകുട്ടികളുടെ വിവാഹ സഹായത്തിനായി ഉപയോഗിക്കുന്നതാണ്.

മൂന്നുനോമ്പു ദിവസങ്ങളിലും നാൽപ്പതാം വെള്ളിയാഴ്ച മുതൽ ഉയിർപ്പുവരെയുള്ള ദിനങ്ങളിലും വിവാഹം നടത്തുവാനുള്ള അനുവാദം ആരും നൽകുന്നതല്ല. നോമ്പുകാലത്ത് നടത്തുന്ന വിവാഹ ആഘോഷ സത്ക്കാരങ്ങളിൽ നമ്മുടെ സഭ നിർദ്ദേശിച്ചിട്ടുള്ള മാംസവർജ്ജന നിർബന്ധമായും പാലിക്കേണ്ടതാണ്. നോമ്പുകാലത്ത് നടത്തുന്ന മറ്റ് എല്ലാ ആഘോഷങ്ങളിലും സഭ കൽപിച്ചിട്ടുള്ള വർജ്ജന പാലിക്കേണ്ടതാണ്. നോമ്പുകാലത്ത് പ്രത്യേക അനുവാദത്തോടെ നടത്തുന്ന വിവാഹം നമ്മുടെ സഭയിലെ മെത്രാന്മാർ ആശീർവദിക്കുന്നതല്ല. (Ref. വി. വേദവായനക്കുറിപ്പ് , or our Particular Law)

**104. വിവാഹം**

വിവാഹം രണ്ട് ശുശ്രൂഷകളായി ക്രമപ്പെടുത്തിയിരിക്കുന്നു.

ᴗ̄ മോതിരം വാഴ്വിന്റെ ശുശ്രൂഷ.

Ħ കിരീടം വാഴ്വിന്റെ ശുശ്രൂഷ.

ഒന്നാം ശുശ്രൂഷ യഥാർത്ഥത്തിൽ വിവാഹവാഗ്ദാനമാകുന്നു. No.102-ൽ വിവരിച്ചിരിക്കുന്ന മനസ്സുചോദ്യശുശ്രൂഷയുടെ തുടർച്ചയും പൂർത്തീകരണവുമായിട്ടാണ് ഇത് കരുതപ്പെടുന്നത്. അഭേദ്യമായ ഐക്യത്തിൽ ആയുഷ്ക്കാലം മുഴുവൻ ജീവിച്ചുകൊള്ളാമെന്നു ചെയ്ത വാഗ്ദാനത്തിന്റെ അടയാളമായി മോതിരംവാഴ്ത്തി വൈദികൻ ഇരുവരെയും ധരിപ്പിക്കുന്നു. മോതിരങ്ങൾ വധുവരന്മാർ പരസ്പരം കൈമാറുന്നതിനോ, വിവാഹവുമായി ബന്ധപ്പെട്ട ചില സാംസ്കാരിക അനുഷ്ഠാനങ്ങൾ നിർവഹിക്കുന്നതിനോ ഭദ്രാസനാദ്ധ്യക്ഷന്റെ പ്രത്യേക അനുവാദം വാങ്ങേണ്ടതാണ്.

രണ്ടാമത്തെ ശുശ്രൂഷയാണ് യഥാർത്ഥത്തിൽ വിവാഹത്തിന്റെ ശുശ്രൂഷ. ഇതിൽ ദൈവം അഭേദ്യമായി യോജിപ്പിച്ചവരെ കിരീടം ധരിപ്പിക്കുകയും, അവർക്കുവേണ്ടി പ്രത്യേക പ്രാർത്ഥനകൾ നടത്തുകയും സൂചനാപരമായ മറ്റ് കർമ്മങ്ങൾ നടത്തുകയും ചെയ്യുന്നു.

**105. ക്രമീകരണം**

i മേശമേൽ മന്ത്രകോടി വയ്ക്കുന്നു. അതിന്റെ മദ്ധ്യത്തിൽ താലിയും (മിന്നും) അതിന് വടക്ക് മന്ത്രകോടിമേൽ വരന്റെ മോതിരവും കിരീടവും (കുരിശുമാലയും) വയ്ക്കുന്നു. താലിയുടെ തെക്കുവശത്ത് വധുവിന്റെ മോതിരവും കിരീടവും (കുരിശുമാലയും) വയ്ക്കണം.

ii ഒന്നിൽ കൂടുതൽ വിവാഹങ്ങളുണ്ടെങ്കിൽ, വധൂവരന്മാർ നില്ക്കുന്ന ക്രമമനുസരിച്ച് അവരുടെ മന്ത്രകോടികൾ ക്രമപ്പെടുത്തി വയ്ക്കണം. വധൂവരന്മാർ ഒരുമിച്ചുനില്ക്കുന്നതാണ് സൗകര്യപ്രദം.

iii ഹൈക്കലായിൽ വരൻ വടക്കും, വധു, വരന്റെ വലതുവശത്തുമായി നില്ക്കണം. തോഴ്മക്കാരൻ വരന്റെ ഇടതുവശത്തും, തോഴ്മക്കാരി വധുവിന്റെ വലതുവശത്ത് അല്പം പിറകോട്ടുമാറി നില്ക്കണം.

iv വധൂവരന്മാർ പള്ളിയിൽ പ്രവേശിക്കുമ്പോൾമുതൽ ശുശ്രൂഷ അവസാനിക്കുന്നതുവരെ മദ്ബഹായുടെ തിരശ്ശീല വലിച്ച് മദ്ബഹാ തുറന്നിട്ടിരിക്കുന്നു.

v കാർമ്മികൻ വി.കുർബാനയ്ക്കുള്ള അംശവസ്ത്രങ്ങൾ ധരിച്ചിരിക്കണം. സഹകാർമ്മികർ പുറംകുപ്പായം ധരിച്ചിരിക്കണം.

**106. ശുശ്രൂഷക്രമം**

പാട്ടുകളെല്ലാം പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്നും പ്രാർത്ഥനകൾ കിഴക്കോട്ടു തിരിഞ്ഞുനിന്നും ചൊല്ലുന്നു.

ഒരു കൗമാ ചൊല്ലി ശുശ്രൂഷ ആരംഭിക്കണം. കൗമായ്ക്കുശേഷം വധൂവരന്മാരോട് മനസ്സമ്മതം ചോദിക്കണം.

തുടർന്ന് കൂദാശക്രമത്തിൽ കൊടുത്തിരിക്കുന്നതുപോലെ ശുശ്രൂഷ നടത്തുന്നു.



N.B.:i. ബ്രിക്ക് ദ് ഹാദീ... (ധന്യൻ വിൺമൺ) എന്ന ഗാനത്തിൽ കുരിശടയാളമിട്ടിരിക്കുന്ന സ്ഥാനത്ത് വധൂവരന്മാരുടെ മോതിരങ്ങളുടെ നേർക്ക് തിരിഞ്ഞ് റൂശ്മാ ചെയ്യണം.

ii സെദറായിൽ, "ഈ മോതിരത്തെ വാഴ്ത്തണമേ" എന്നു പറയുന്ന മൂന്നവസരങ്ങളിലും മോതിരങ്ങളിന്മേൽ (തൊടാതെ) റൂശ്മാ ചെയ്യണം.

അനന്തരം, "മ്ബർക്കോൻ" (വി.സഭയുടെ....) ഇത്യാദി ചൊല്ലിക്കൊണ്ട് മോതിരങ്ങൾ വാഴ്ത്തുന്നു.

നിശ്ചിത പ്രാർത്ഥന ചൊല്ലിക്കൊണ്ട് വധൂവരന്മാരുടെ വലതുകൈയിൽ മോതിരവിരലിൽ മോതിരം ധരിപ്പിക്കുന്നു.

ഒന്നിലധികം വധൂവരന്മാർ ഉണ്ടെങ്കിൽ, ആദ്യം മണവാളന്മാരെ മോതിരം ധരിപ്പിച്ചതിനുശേഷം മണവാട്ടികളെ മോതിരം ധരിപ്പിക്കണം.

iii വധൂവരന്മാർക്കായുള്ള പ്രാർത്ഥന. "വിശുദ്ധസഭയുടെ..." ഇതിന്റെ ആദ്യഭാഗം (ആശംസ) പടിഞ്ഞാറോട്ടുതിരിഞ്ഞുനിന്ന് ചൊല്ലേണ്ടതാണ്. രണ്ടാമത്തെ ഭാഗം "ദൈവമായ കർത്താവേ,..." ഇത്യാദി മുതൽ കിഴക്കോട്ട് തിരിഞ്ഞുനിന്ന് ചൊല്ലണം.

iv സൂഗീസോ, ഹൂത്തോമോ പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്ന് ചൊല്ലുന്നു.

v കൗമാ.

107. രണ്ടു ശുശ്രൂഷകളും ഒരുമിച്ച് നടത്തുമ്പോൾ 51-ാം സങ്കീർത്തനം വീണ്ടും ചൊല്ലണമെന്നില്ല.

"ആലോഹോദു ബാറേക്..." (ആദിമ നീതിജ്ഞരെ...) എന്ന ഗാനത്തിൽ കുരിശടയാളമിട്ടിരിക്കുന്ന സ്ഥാനങ്ങളിൽ വധൂവരന്മാരുടെ നേരെ റൂശ്മാ ചെയ്യണം. വധൂവരന്മാർ തലവണങ്ങി കുരിശു വരയ്ക്കണമെന്ന് അവരെ ഓർമ്മിപ്പിക്കണം.

കിരീടം വാഴ്ത്തൽ. "മ്ബർക്കീൻ ഏനൂൻ..." (ഈ കിരീടങ്ങളും...) ഇത്യാദി വചനം ഉച്ചരിച്ചുകൊണ്ട് കിരീടങ്ങൾ വാഴ്ത്തുന്നു. എല്ലാ കിരീടങ്ങളും ഒരുമിച്ച് വാഴ്ത്താവുന്നതാണ്.

**108. കിരീടം ആഘോഷിച്ച് ധരിപ്പിക്കുന്നത്**

ഒന്നിലധികം വധൂവരന്മാർ ഉണ്ടെങ്കിൽ മണവാളന്മാരെ ഒരേ സമയത്തും, അതു കഴിഞ്ഞ് മണവാട്ടികളെ ഒരേ സമയത്തുമായി മറ്റു പട്ടക്കാർകൂടി കിരീടങ്ങൾ ആഘോഷിച്ച് ധരിപ്പിക്കാവുന്നതാണ്.

കിരീടം ഉണ്ടെങ്കിൽ, മൂന്ന് പ്രാവശ്യം തലയ്ക്കുമീതെ സ്ലീബാ രൂപത്തിൽ ഇരുകൈകൾകൊണ്ടും ആഘോഷിക്കുകയും പ്രാർത്ഥന ചൊല്ലിക്കൊണ്ട് തലയിൽ വയ്ക്കുകയും ചെയ്യണം.

കുരിശുമാലയാണെങ്കിൽ, കുരിശ് തൂങ്ങിക്കിടക്കത്തക്കവണ്ണം മാല കാർമ്മികന്റെ വലതുകൈയിൽ മടക്കിപിടിച്ചുകൊണ്ട്, മണവാളന്റെ ചെന്നിയിൽ ഇടതുകൈയുടെ വിരലുകൾ വച്ചുവേണം കിരീടം ആഘോഷിക്കേണ്ടത്. മണവാളൻ തലകുനിച്ച് നില്ക്കണം.

"ക്ലീലോ ബീദേദ്..." (വാനിൽ നിന്നൊരു മകുടം...) ഇത്യാദി ഗീതം പാടിക്കൊണ്ട് വലതുകൈ ചലിപ്പിക്കുകയും വരന്റെ ശിരസ്സിന്മേൽ പടിഞ്ഞാറും പിന്നെ കിഴക്കും അനന്തരം തെക്കും വടക്കുമായി സ്ലീബാരൂപത്തിൽ ആഘോഷിക്കുകയും, അനന്തരം സ്ലീബാ രണ്ട് പ്രാവശ്യം ഇടത്തോട്ടും ഒരു പ്രാവശ്യം വലത്തോട്ടും ചുറ്റിക്കുകയും ചെയ്തിട്ട്, സ്ലീബാ നെറ്റിയിലേക്കു കിടക്കത്തക്കവിധത്തിൽ തലയിൽ കൈവയ്ക്കണം.

അപ്പോൾ ജനം "ഹാദോ മോറാൻ..." (വൈദിക ശെമ്മാശ്ശന്മാർ...) ഇത്യാദി ചൊല്ലുന്നു. ഇതിനുശേഷം കാർമ്മികൻ മേല്പറഞ്ഞപ്രകാരം രണ്ടാം പ്രാവശ്യം സ്ലീബാ ആഘോഷിക്കുന്നു. ജനം ഉത്തരമായി "ഒക്മോ ശാപ്പീർ..." (മഹിതാചാര്യന്മാരാൽ...) ഇത്യാദി ചൊല്ലുന്നു. മൂന്നാം പ്രാവശ്യവും മേല്പറഞ്ഞപ്രകാരം കാർമ്മികൻ ചെയ്യുന്നു. ശുശ്രൂഷകൻ ഉത്തരമായി, ''ഓ ഹസ്സ്നോ..." (നിത്യ വിരുന്നിനധിപാ...) ഇത്യാദി ചൊല്ലുന്നു. ഇതു കഴിയുമ്പോൾ, കർത്താവ് നിന്നെ നീതിയുടെ കിരീടം ധരിപ്പിക്കുകയും... ഇത്യാദി ചൊല്ലിക്കൊണ്ട് വരന്റെ കഴുത്തിൽ മാല ധരിപ്പിക്കുന്നു.

അനന്തരം മണവാട്ടിയെ കിരീടം ധരിപ്പിക്കുന്നു. മണവാളനെ കിരീടം ധരിപ്പിച്ചതുപോലെതന്നെയാണ് ഇവിടെയും ചെയ്യേണ്ട



ത്. മണവാട്ടി തല മൂടാതെ നില്ക്കണം. ചില വാക്കുകൾ മാറ്റി പറയേണ്ടത് താഴെ കാണിച്ചിരിക്കുന്നു.

i "ക്ലീലോ ബീദേദ്'' എന്ന പാദത്തിൽ "ല്ഹസ്സ്നോ'' (മണവാളനെ) എന്നതിനു പകരം ''ല്കൽസ്സോ'' (മണവാട്ടിയെ) എന്ന് ചൊല്ലണം. "ബ്റീശേ" എന്നതിന് പകരം "ബ്റീശോ" എന്ന് മാറ്റി ചൊല്ലണം.

ii ശുശ്രൂഷകൻ മൂന്നാമത്തെ പ്രാവശ്യം, "ഓ ഹസ്സ്നോ..." ഇത്യാദിക്ക് പകരം, "ദോമേ ക്ലീലോ..." (മണവാളൻതൻ മകുടം...) ഇത്യാദി പാടണം.

**109. താലി/മിന്ന്കെട്ട്**

കാർമ്മികൻ മിന്ന് കൈയിലെടുത്ത് (കൈവെള്ളയിൽവച്ച്) മൂന്നു പ്രാവശ്യം റൂശ്മാ ചെയ്ത് വാഴ്ത്തുന്നു. സന്നിഹിതരായ മറ്റു പട്ടക്കാരും താലി വാഴ്ത്തണം. ആ സമയംമുതൽ മന്ത്രകോടി ഇട്ടു തീരുന്നതുവരെ "സ്ലീബോ ഓസ്സോദ് ശൈനോ..." (ശുഭചിഹ്നം താൻ സ്ലീബാ...) ഇത്യാദി ഗീതം പാടിക്കൊണ്ടിരിക്കണം.

മണവാട്ടിയെ അല്പം മുമ്പോട്ടു മാറ്റിനിർത്തി മണവാളൻ പിറകിൽ നില്ക്കണം. അനന്തരം കാർമ്മികൻ താലിയുടെ ചരടു മണവാളനെ ഏല്പിക്കുന്നു-ആദ്യം മണവാളന്റെ വലതുകൈയിലും പിന്നീട് ഇടതുകൈയിലുമാണ് കൊടുക്കേണ്ടത്. കാർമ്മികൻ താലി മലർത്തി, കെട്ട് കഴിയുന്നതുവരെ താലിയിൽ പിടിച്ചിരിക്കണം. മിന്നു കമഴ്ന്ന് കിടക്കുവാൻ ഇടയാകാതെ സൂക്ഷിക്കണം.

മന്ത്രകോടി: അനന്തരം കാർമ്മികൻ മന്ത്രകോടിമേൽ മൂന്നു റൂശ്മാ ചെയ്ത് വാഴ്ത്തി, വിടർത്തി മണവാളനെ ഏൽപിക്കുന്നു. തല മൂടത്തക്കവണ്ണം മണവാട്ടിയുടെ തലയിൽ മണവാളൻ മന്ത്രകോടി ഇടുന്നു.

വധൂവരന്മാർക്കായുള്ള ആശംസ: ''മനുഷ്യജീവിതത്തിൽ ഇഷ്ടം തോന്നുന്നവനായ കർത്താവ്..." ഇത്യാദി പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്ന് വായിക്കുന്നു.

മാർ യാക്കോബിന്റെ ബോവൂസായിൽ കുരിശടയാളമിട്ടിരിക്കുന്ന സ്ഥാനങ്ങളിൽ വധൂവരന്മാരുടെ നേരെ റൂശ്മാ ചെയ്യണം. അവർ തല വണങ്ങി കുരിശു വരയ്ക്കണം.

### 110. കൈ പിടിപ്പിക്കൽ

കാർമ്മികൻ പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്ന് അനുശാസനം ചൊല്ലുന്നു. "ഇതാ, ഇപ്പോൾ മുതൽ ഞാൻ നിങ്ങളെ അന്യോന്യം ഭരമേല്പ്പിക്കുന്നു" എന്നു പറഞ്ഞുകൊണ്ട് വധൂവരന്മാരുടെ വലതുകൈകൾ തമ്മിൽ കൂട്ടിപിടിപ്പിക്കണം. "എനിക്കും നിങ്ങൾക്കും ഇടയിൽ ദൈവം മദ്ധ്യസ്ഥനായിരിക്കട്ടെ" എന്നു പറഞ്ഞ് കഴിയുമ്പോൾ കാർമ്മികന്റെ കൈ വിടണം.

**N.B.** സമൂഹവിവാഹമാണെങ്കിൽ ഓരോ വധൂവരന്മാരെയും ഇപ്രകാരം കൈ പിടിപ്പിക്കണം.

"യേശുമിശിഹായുടെ വലത്തുകൈ നാമെല്ലാവരിലും എപ്പോഴും വസിക്കുവാൻ ഇടയാകട്ടെ" എന്ന് പറയുമ്പോൾ, വധൂവരന്മാർ കൈ വിടുകയും, സ്വയം കുരിശു വരയ്ക്കുകയും ചെയ്യുന്നു.

ശുശ്രൂഷയ്ക്കുശേഷം വിവാഹരജിസ്റ്റർ പൂരിപ്പിക്കുകയും, ഒപ്പ് ഇടുവിക്കുകയും ചെയ്യണം. വിവാഹാനന്തരം പട്ടക്കാർ കല്യാണവീട്ടിലേക്ക് പോകുന്നത് നല്ലതാണ്; ഓരോ സ്ഥലത്തെ സാഹചര്യങ്ങൾ അനുസരിച്ച് പ്രവർത്തിക്കേണ്ടതാണ്.

### 111. പുനർവിവാഹം

വധൂവരന്മാരിൽ ഒരാൾ മാത്രം പുനർവിവാഹത്തിൽ ഏർപ്പെടുകയാണെങ്കിൽ, മേൽ വിവരിച്ച വിവാഹ ശുശ്രൂഷതന്നെ നടത്തുന്നു. പുനർവിവാഹം ചെയ്യുന്ന ആളിന് മോതിരം വാഴ്ത്തിക്കൊടുക്കുകയോ കിരീടം ധരിപ്പിക്കുകയോ ചെയ്യേണ്ടതില്ല. താലിയും, മന്ത്രകോടിയും വാഴ്ത്തിക്കൊടുത്താൽ മതിയാകും. വിവാഹത്തിനുള്ള സമ്മതം നിർബന്ധമായും ചോദിക്കേണ്ടതാണ്.

## IV. രോഗികളുടെ തൈലാഭിഷേകം

ഒരുവന് ഗുരുതരമായ രോഗം ബാധിച്ചാൽ (കഴിയുന്നത്ര വേഗം) സുബോധമുള്ളപ്പോൾത്തന്നെ രോഗികളുടെ തൈലാഭിഷേകം നടത്തേണ്ടതും വി.കുർബാന കൊടുക്കേണ്ടതുമാണ്. ഇവ മരണസമയത്തേക്ക് മാറ്റി വയ്ക്കരുത്.

രോഗികളെ സന്ദർശിക്കുന്ന വേളയിൽ, മരണം ആസന്നമാണെന്ന് തോന്നിയാൽ മരണസമയത്ത് കൊടുക്കേണ്ട എല്ലാ ആശീർവാദങ്ങളും കൊടുക്കേണ്ടതാണ്.



മരണം ആസന്നമാകുമ്പോൾ, മരണസമയത്ത് നടത്തേണ്ട പ്രാർത്ഥനകളും വേദപുസ്തകത്തിൽനിന്നുള്ള വായനകളും നടത്തുകയും, ഭക്തഗാനങ്ങൾ ആലപിക്കുകയും ചെയ്യേണ്ടതാണ്.

112. രോഗി കിടക്കുന്ന മുറിയിലോ അതിനു സമീപത്തോ ഒരു മേശയൊരുക്കി, അതിന്മേൽ കുരിശും അതിന്റെ ഇരുവശങ്ങളിൽ മെഴുകുതിരികളും, മുമ്പിൽ വി.തൈലവും വയ്ക്കണം. മേശയുടെ മുമ്പിൽ കിഴക്കോട്ടു തിരിഞ്ഞ് നിന്ന് ശുശ്രൂഷ നടത്തുന്നു. കാർമ്മികൻ പുറംകുപ്പായവും ഹമ്മ്നിക്കോയും ധരിച്ചിരിക്കണം.

113\. i. ഒന്നാമത്തെ ലേഖനം, മേശയുടെ വടക്കുവശത്തും രണ്ടാമത്തെ ലേഖനം തെക്കുവശത്തും പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്ന് വായിക്കുന്നു.

ii ഏവൻഗേലിയോൻ വായിക്കേണ്ടത് മേശയുടെ കിഴക്കുവശത്ത് പടിഞ്ഞാറോട്ട് തിരിഞ്ഞുനിന്നായിരിക്കണം.

iii രോഗിയുടെ തലയിൽ കൈവെച്ചുകൊണ്ടുള്ള പ്രാർത്ഥന ചൊല്ലുമ്പോൾ, വലതുകൈ കമഴ്ത്തി തലയിൽ വയ്ക്കണം. സാംക്രമികരോഗമാണെങ്കിൽ തലയ്ക്കുമീതെ-തൊടാതെ കൈ കമിഴ്ത്തിപ്പിടിച്ചാൽ മതിയാകും.

iv മൗദ്യോനൂസോ: രോഗിക്ക് മൗദ്യോനൂസോ ചൊല്ലിക്കൊടുക്കണം. തന്റെ പാപങ്ങളെ ഓർത്ത് അനുതപിച്ച് പാപമോചനത്തിനായി പ്രാർത്ഥിക്കണമെന്ന് രോഗിയെ അനുസ്മരിപ്പിക്കണം. ഈ കൂദാശ പാപമോചനത്തിനുകൂടി ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതാകയാൽ, കുമ്പസാരകൂദാശ ഇപ്പോൾ നടത്തേണ്ടതില്ല. എന്നാൽ രോഗിക്ക് പാപങ്ങൾ ഏറ്റുപറയുവാൻ കഴിവുണ്ടെങ്കിൽ മൗദ്യോനൂസോ കഴിഞ്ഞ് പാപങ്ങൾ ഏറ്റു പറയണം. അതു കഴിഞ്ഞ് അഭിഷേകം നടത്തേണ്ടതാകുന്നു.

v അഭിഷേകം.

കാർമ്മികൻ തള്ളവിരലിന്റെ അഗ്രത്ത് "രോഗീലേപനസൈത്ത്" പുരട്ടി, വചനം ഉച്ചരിച്ചുകൊണ്ട് മൂന്ന് പ്രാവശ്യം നെറ്റിയിൽ റൂശ്മ ചെയ്യുകയും, "ല്ഹായേ ദല് ഓലാം ഒൽമീൻ" ("നിത്യജീവനുവേണ്ടി") ചൊല്ലിക്കൊണ്ട് രോഗിയുടെ തലയിൽ കൈ ആവസിപ്പിക്കുകയും ചെയ്യണം. സാംക്രമികരോഗമാണെങ്കിൽ പഞ്ഞിയിൽ തൈലം പുരട്ടി റൂശ്മാ ചെയ്യാവുന്നതാണ്.

vi അനന്തരം "പിതാവിന്റെയും..." ഇത്യാദി ചൊല്ലിക്കൊണ്ട് കൺപോളകളിലും, മൂക്കിന്മേലും, ചെവികളിലും, ചുണ്ടുകളിലും, കൈവെള്ളകളിലും, കാൽപ്പാദങ്ങളിലും റൂശ്മ ചെയ്യണം. അവയവങ്ങളുടെ പേര് മാറ്റിപറയണം. വലത്തുവശത്തേതിൽ രണ്ടും ഇടത്തേതിൽ ഒന്നുമായി മൂന്നു റൂശ്മ വീതം ചെയ്യണം.

മരണം ആസന്നമാണെങ്കിൽ തലയിൽ കൈവച്ചുള്ള പ്രാർത്ഥന ചൊല്ലിയശേഷം കൂദാശവചനം ("പിതാവിന്റെ...") ചൊല്ലി നെറ്റിയിൽ പൂശിയാൽ മതിയാകും.

### 114. രോഗികൾക്കു വി.കുർബാന എഴുന്നെള്ളിച്ച് കൊടുക്കുന്നതിനുള്ള ക്രമം

ഒരു ചെറിയ ചെപ്പിൽ (Phyx) വി.കുർബാന കൊണ്ടുപോവുകയാണ് സാധാരണ പതിവ്. നേരത്തെ വീടു വൃത്തിയാക്കി മുറിയിൽ ഒരു മേശ ഒരുക്കി വയ്ക്കണം. മേശമേൽ കുരിശും മെഴുകുതിരികളും, കഴുകാനുള്ള വെള്ളവും ഉണ്ടായിരിക്കണം. വി. കുർബാനയുംകൊണ്ട് ഭവനത്തിൽ പ്രവേശിക്കുമ്പോൾ കുടുംബാംഗങ്ങളെല്ലാം അവിടെ സന്നിഹിതരായിരിക്കണം. മേശമേൽ വെള്ളത്തുണി വിരിച്ച് അതിന്മേൽ വി. കുർബാന വയ്ക്കണം. അതിനുശേഷം വൈദികൻ പുറംകുപ്പായവും ഹമ്മ്നിക്കായും ധരിക്കുന്നു.

എല്ലാവരും വി.കുർബാനയെ ആരാധിച്ചതിനുശേഷം വി. കുർബാന കൊടുക്കുന്നതിനുമുമ്പുള്ള മൂന്നു പ്രാർത്ഥനകൾ ചൊല്ലുന്നു. (കുർബാന തക്സാ കാണുക. പേജ് 259)

i ചെപ്പ് എടുത്തുകൊണ്ട് "ഞങ്ങളുടെ രക്ഷയ്ക്കായി വന്നവനും..." ഇത്യാദി പ്രാർത്ഥന ചൊല്ലുന്നു.

ii രോഗിയുടെ നേരെ തിരിയുമ്പോൾ ''എന്നേക്കും ഞങ്ങളുടെ കർത്താവും..." ഇത്യാദി ചൊല്ലുന്നു.

iii രോഗിയുടെ അടുക്കലേക്കു പോകുമ്പോൾ "വലിയവനും നമ്മുടെ രക്ഷകനുമായ..." ഇത്യാദി ചൊല്ലുന്നു.

iv എല്ലാവരും: ഞങ്ങളുടെ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമേ,... ഇത്യാദി ചൊല്ലുന്നു.



v നമ്മുടെ ''കർത്താവീശോമിശിഹായുടെ തിരുശരീരവും..."ചൊല്ലിക്കൊണ്ട് വി. കുർബാന രോഗിക്കു കൊടുക്കുന്നു.

vi വി. കുർബാന നൽകിയതിനുശേഷം ''എന്നേക്കും ഞങ്ങളുടെ കർത്താവും ദൈവവുമേ നിനക്കു സ്തുതി" ഇത്യാദി തുടർന്നു ചൊല്ലുന്നു.

അനന്തരം, ചെപ്പും കഴുകി ആ വെള്ളം രോഗിക്ക് കുടിക്കാൻ കൊടുക്കുന്നു. പിന്നീട് രോഗിക്കുവേണ്ടി, സ്തോത്രപ്രാർത്ഥനകൾ ഉച്ചത്തിൽ ചൊല്ലുന്നു.

### 115. വി. കുമ്പസാരം

വി. കുമ്പസാരത്തിന്, വൈദികൻ പുറംകുപ്പായവും ഹമ്മ്നിക്കായും ധരിക്കേണ്ടതാണ്. വി. കുമ്പസാരം കുമ്പസാരക്കൂട്ടിൽത്തന്നെ നടത്തുന്നതാണ് നമ്മുടെ പാരമ്പര്യം. കുമ്പസാരത്തെക്കുറിച്ചുള്ള നിർദ്ദേശങ്ങൾ ശ്രദ്ധിക്കുക (Ref: കൂദാശക്രമം പേജ് 39).

## V. മറ്റു ശുശ്രൂഷകൾ

### a. ഭവനാശിർവ്വാദം

116. ഒരു മേശയൊരുക്കി അതിന്മേൽ ഒരു കുരിശും രണ്ടു മെഴുകുതിരികളും, വി. വേദപുസ്തകവും, കുരിശിന്റെ മുമ്പിൽ ഒരു പാത്രത്തിൽ വെള്ളവും, വെള്ളം തളിക്കുന്നതിനുള്ള എസ്ഫൂഗായും വച്ചിരിക്കണം. പുറംകുപ്പായവും ഹമ്മ്നിക്കോയും ധരിച്ചുകൊണ്ട് കാർമ്മികൻ മേശയുടെമുമ്പിൽ കിഴക്കോട്ട് തിരിഞ്ഞുനിന്ന് ശുശ്രൂഷ നടത്തുന്നു.

"അൻപുടയോനേ നിൻ വാതിൽ" ഇത്യാദി കോലോ കഴിഞ്ഞ്, പെസ്ഗോമോ (ഹാ-ഹാ...) ചൊല്ലുകയും, മേശയുടെ കിഴക്കുവശത്ത് പടിഞ്ഞാറോട്ട് തിരിഞ്ഞുനിന്ന് മുറപ്രകാരം ഏവൻഗേലിയോൻ വായിക്കുകയും ചെയ്യുന്നു. അപ്പോൾ ഗൃഹനാഥൻ വെള്ളം വച്ചിരിക്കുന്ന പാത്രം ഏവൻഗേലിയോന്റെ അടിയിൽ പിടിച്ചുകൊണ്ട് കാർമികന്റെ മുമ്പിൽ നില്ക്കണം. തുടർന്ന്, മാർ യാക്കോബിന്റെ ബോവൂസായും പ്രാർത്ഥനയും കഴിഞ്ഞ് ആദ്യം പ്രവേശനകവാടത്തിന്റെ കട്ടിളപ്പടികളിലും, പിന്നീട് മറ്റു കട്ടിളപ്പടികളിലും റൂശ്മാ ചെയ്ത് ഭവനം ആശീർവദിക്കുന്നു.

**117. വാഴ്വിന്റെ ക്രമം**

"നെസ്ബാറാക്" (ജീവനുള്ളതും...) ഇത്യാദി ചൊല്ലിക്കൊണ്ട് തള്ളവിരൽ വെള്ളത്തിൽ മുക്കി, "ബശ്മോ ദാബോ" എന്ന് പറഞ്ഞ് മുകളിലത്തെ പടിയിൽ റൂശ്മാ ചെയ്യുന്നു. "ഉദബ്റോ" എന്നുപറഞ്ഞ് കാർമ്മികന്റെ ഇടത്തുവശത്തുള്ള പടിമേലും "വദ്റൂഹോ..." ഇത്യാദി പറഞ്ഞുകൊണ്ട് വലത്തുവശത്തുള്ള പടിയിലും റൂശ്മാ ചെയ്യുന്നു.

മുകളിൽ കൈ എത്താൻ പ്രയാസമാണെങ്കിൽ ഇടതുവശത്ത് രണ്ടു റൂശ്മാ ചെയ്യാവുന്നതാണ്. ഒരു ഭവനം ആദ്യമായി ശുദ്ധീകരിക്കുമ്പോൾ എല്ലാ കട്ടിളപ്പടികളിന്മേലും റൂശ്മാ നടത്തണം. ആണ്ടുതോറും നടത്തുന്ന ഭവനശുദ്ധീകരണവേളയിൽ പ്രധാന വാതിലുകളിൽ (പുറത്തേക്കുള്ള വാതിലുകൾ) മാത്രം റൂശ്മാ ചെയ്താൽ മതിയാവുന്നതാണ്.

അനന്തരം, ''മോറാൻ എസ്രാഹാം അലൈൻ-ബസലൂസ് ഏമോക് ഉ കാദീശായ്ക്ക്" (മാതാ കാദീശൻമാർതൻ...) എന്ന് പാടിക്കൊണ്ട് ഭവനത്തിന്റെ എല്ലാ ഭാഗത്തും ഭവനവാസികളിന്മേലും സ്ലീബാരൂപത്തിൽ വെള്ളം തളിക്കുന്നു.

**N.B.**i ധൂപം വീശുമ്പോൾ എല്ലാ മുറികളിലും ധൂപം വീശേണ്ടതാണ്. അനന്തരം, കൗമായും, വിശ്വാസപ്രമാണവും, കുക്കിലിയോനും ചൊല്ലേണ്ടതാണ്. അവസാനം ഹൂത്തോമോ ചൊല്ലി കൈ മുത്തിക്കണം.

ii ഒരു ഭവനം ആദ്യമായി ആശീർവദിക്കുമ്പോൾ, ഏവൻഗേലിയോനുമുമ്പ് പഴയനിയമത്തിൽനിന്നും പുതിയനിയമത്തിൽ നിന്നുമുള്ള ഭാഗങ്ങളും വായിക്കാവുന്നതാകുന്നു.

(പുറ 12:1-14; സുഭാ 3:1-12; ഏശ 61:1-9; അ.പ്ര 10:1-7; 2 കോരി 5:1-10)

## b. മൃതസംസ്ക്കാരം

**118.** മരണം ആസന്നമാകുമ്പോൾ രോഗിയെ കിഴക്കോട്ടഭിമുഖമായി കിടത്തുക എന്നത് ഒരു പുരാതനാചാരമാണ്. രോഗിയെ ശുശ്രൂഷിക്കുന്നവർ "മരണസമയത്തെ പ്രാർത്ഥന" ചൊല്ലണം. (സാധാരണ പ്രാർത്ഥനക്രമം, പേജ് 226 കാണുക.) ആൾ മരിച്ചു കഴിഞ്ഞാലുടൻ മൃതശരീരത്തിന്റെ കൺപോളകളും വായും ചേർത്തടയ്ക്കേണ്ടതും, കാലുകളും കൈകളും ക്രമീകരിച്ച് വയ്ക്കേണ്ടതുമാകുന്നു. സമീപത്തു നില്ക്കുന്നവർ "മാലാഖമാരുടെ സ്തുതി" (അത്യുന്നതങ്ങളിൽ...), മോറാനേശുമിശിഹാ, കൗമാ, വിശ്വാസപ്രമാണം മുതലായവ ചൊല്ലേണ്ടതാണ്. അനന്തരം മൃതശരീരം ശുചിയാക്കി ശുഭ്രവസ്ത്രങ്ങൾ ധരിപ്പിച്ച് കിഴക്കോട്ടഭിമുഖമായി കിടത്തേണ്ടതാണ്.



പട്ടക്കാരുടെയും മേല്പ്പട്ടക്കാരുടെയും കബറടക്കം കൊഹനീത്താ ക്രമപ്രകാരം നടത്തുന്നു.

സന്യാസികളുടെയും സന്യാസിനികളുടെയും ശവസംസ്ക്കാരശുശ്രൂഷ പ്രത്യേക ക്രമപ്രകാരം നടത്തുന്നു.

പുരുഷന്മാർക്കും സ്ത്രീകൾക്കും കുട്ടികൾക്കുമുള്ള ശുശ്രൂഷകളുടെ അനുഷ്ഠാനക്രമം ഒരുപോലെയാകുന്നു.

പുരുഷന്മാരെയും സ്ത്രീകളെയും സാധാരണ വസ്ത്രങ്ങൾക്കു പുറമേ കഴുത്തുമുതൽ പാദംവരെയുള്ള വെള്ള നിലയങ്കി ധരിപ്പിച്ച് അരക്കെട്ട് കെട്ടിക്കാവുന്നതാണ്. പുരുഷന്മാരെ തലപ്പാവും, സ്ത്രീകളെ മൂടുപടവും ധരിപ്പിക്കാവുന്നതാണ്.

അനന്തരം മുഖം കിഴക്കോട്ട്, കിഴക്കു പടിഞ്ഞാറായി കിടത്തുകയും, തലയ്ക്കൽ ഒരു കുരിശ് വയ്ക്കുകയും കുരിശിന്റെ ഇരുവശങ്ങളിൽ മെഴുകുതിരികൾ കത്തിക്കുകയും വേണം.

വിശ്വാസികൾ മൃതശരീരത്തിന് ചുറ്റുമിരുന്ന് പ്രാർത്ഥനകൾ നടത്തുക, സങ്കീർത്തനങ്ങൾ വായിക്കുക, നമ്മുടെ പാരമ്പര്യമനുസരിച്ചുള്ള ഭക്തിഗാനങ്ങൾ ആലപിക്കുക, വേദപുസ്തകത്തിൽനിന്നുള്ള വായന നടത്തുക മുതലായവ ചെയ്യാവുന്നതാണ്.

119. അവസാനത്തെ ശുശ്രൂഷ പള്ളിയിൽവച്ചോ, സെമിത്തേരിയിൽ സൗകര്യപ്പെടുത്തിയിട്ടുണ്ടെങ്കിൽ അവിടെവച്ചോ നടത്തുന്നു. ആദ്യ ശുശ്രൂഷകൾ സൗകര്യമനുസരിച്ച് വീട്ടിൽവച്ച് നടത്തുന്നു. ഇടവിട്ട് മൂന്ന് പ്രാവശ്യമായി ശുശ്രൂഷകൾ നടത്താവുന്നതാണ്. വീട്ടിൽവച്ച് ഒരു ശുശ്രൂഷയെങ്കിലും നിർബന്ധമായി നടത്തുകയും നിത്യജീവനെ സംബന്ധിച്ചുള്ള പ്രസംഗം നടത്തേണ്ടതുമാണ്.

120. ശുശ്രൂഷകൾ നടത്തുന്നത് മൃതശരീരത്തിന്റെ തലയ്ക്കൽ കുരിശിന് മുമ്പിൽ നിന്നുകൊണ്ടായിരിക്കണം. പള്ളിയിലേയ്ക്ക് മൃതശരീരം എടുക്കുന്നതിനുമുമ്പ് മരിച്ചവരുടെ

കുക്കിലിയോൻ ചൊല്ലി കാർമ്മികൻ ധൂപാർപ്പണം നടത്തുന്നു. തുടർന്ന്, മൃതശരീരം എടുക്കുന്നതിന് നിർദ്ദേശം കൊടുക്കണം. ശവസംസ്ക്കാരശുശ്രൂഷയ്ക്ക് പുറംകുപ്പായവും ഹമ്മ്നിക്കയും മതിയാകുന്നതാണ്.

**121. പള്ളിയിലേക്കുള്ള യാത്ര**

കുരിശ്, കുട, കൊടികൾ മുതലായവ ഉപയോഗിക്കാവുന്നതാണ്. ഇവ കറുത്ത നിറമായിരിക്കണമെന്ന് നിർബന്ധമില്ല. മൃതശരീരത്തിനു മുമ്പിലായിരിക്കണം പട്ടക്കാരൻ നടക്കേണ്ടത്. പട്ടക്കാർക്ക് നടപന്തൽ പിടിച്ചിരിക്കണം. വഴിക്കോലോയിക്ക് "ബ്രിക് ഹായോ..." (മനസ്സാലേ മരണം...) അല്ലെങ്കിൽ "കരുണ നിറഞ്ഞവനേ..." ചൊല്ലാവുന്നതാണ്.

പള്ളിയിൽ വരുമ്പോൾ, മദ്ബഹായുടെ തിരശീല നീക്കി, മദ്ബഹാ വാതിൽ തുറന്നിട്ട്, മൃതദേഹം ഹൈക്കലായിൽ, മദ്ധ്യഭാഗത്ത് മുഖം കിഴക്കോട്ടായി വയ്ക്കുന്നു. തലയ്ക്കൽ കുരിശും മെഴുകുതിരികളും വച്ച്, കുരിശിന്റെ മുമ്പിൽനിന്ന് ശുശ്രൂഷ നടത്തുന്നു. പഴയനിയമവും, ഒന്നാം ലേഖനവും ശവമഞ്ചത്തിന്റെ കിഴക്കുവശത്ത് വടക്കോട്ട് മാറിനിന്നും, രണ്ടാം ലേഖനം കിഴക്കുവശത്ത് തെക്കോട്ട് മാറിനിന്നും, ഏവൻഗേലിയോൻ മദ്ബഹായിൽനിന്നും വായിക്കുന്നു. അനന്തരം രണ്ടാം ലേഖനം വായിക്കുന്ന സ്ഥലത്തുനിന്ന് ലുത്തിനിയാ വായിക്കുന്നു. തുടർന്ന് മൃതശരീരം സെമിത്തേരിയിലേക്ക് കൊണ്ടുപോകുന്നു. പട്ടക്കാർ നടക്കുന്നതിനു പിറകിലായി മൃതശരീരം കൊണ്ടു പോകേണ്ടതാണ്. ആ സമയത്ത് "വത്സലരേ, ദൂരത്തെന്തിനു..." ഇത്യാദി ഗാനം പാടുന്നു.

**122. കബറടക്കം**

കുഴിയുടെ തെക്കുവശത്ത് കിഴക്കുപടിഞ്ഞാറായി (തല പടിഞ്ഞാറായി) മൃതശരീരം വയ്ക്കുന്നു. കബർ ആശിർവദിക്കുന്നു. മുഖം വെള്ളശീലകൊണ്ട് മൂടി, "ദൈവമായ കർത്താവേ!..." ഇത്യാദി പ്രാർത്ഥനക്കുശേഷം, "അദ്ധ്വാനങ്ങളിൽനിന്നുള്ള വിശ്രമത്തിനും..." ഇത്യാദി ചൊല്ലിക്കൊണ്ട് തൈലം ഒഴിക്കുന്നു. "പിതാവിന്റെ" എന്നു പറഞ്ഞുകൊണ്ട് കുരിശാകൃതിയിൽ മുഖത്തും, "പുത്രന്റെ" എന്നു പറഞ്ഞുകൊണ്ട് കുരിശാകൃതിയിൽ നെഞ്ചത്തും. "പരിശുദ്ധ റൂഹായുടെ" എന്നുപറഞ്ഞുകൊണ്ട് കുരിശാകൃതിയിൽ കാൽമുട്ടുകളിന്മേലും ഒഴിക്കണം.



തൈലം ഒഴിക്കുന്നതിന് ഒരു പ്രത്യേക പാത്രം ഉണ്ടായിരിക്കുന്നത് നല്ലതാണ്. തൈലം ആശിർവദിച്ചതിനുശേഷമാണ് ഒഴിക്കേണ്ടത്. അനന്തരം "നീ മണ്ണാകുന്നു..." പറഞ്ഞുകൊണ്ട് കാർമ്മികൻ ഒരുനുള്ളുമണ്ണ് കുന്തിരിക്കം ചേർത്ത് ശരീരത്തിൽ കുരിശാകൃതിയിൽ ഇടുന്നു. ആ സമയം മറ്റാരും കുന്തിരിക്കണം/മണ്ണ് ഇടുന്നില്ല. അതിനുശേഷം പെട്ടി അടയ്ക്കുന്നു. "കബറിൽ പൂകിടും..." ഇത്യാദി ചൊല്ലുന്നു. അപ്പോൾ മൃതശരീരം കബറിലേക്ക് ഇറക്കണം. അപ്പോൾ വിശ്വാസികളും പെട്ടിയുടെ മുകളിൽ കുന്തിരിക്കം ചേർത്ത് മണ്ണിടുന്നു. ഈ സമയത്ത് "നാഥൻ വന്ന്" ഇത്യാദി ഗാനം പാടിക്കൊണ്ടിരിക്കണം.

കുഴി മൂടുമ്പോൾ "കർത്താവിന്റെ ഭവനത്തിലേക്ക് ഞാൻ പോകുന്നു..." എന്ന പ്രാർത്ഥന ചൊല്ലുന്നു.

കുഴി മൂടിക്കഴിയുമ്പോൾ, "ഞങ്ങളുടെ രക്ഷയ്ക്കായി വന്നവനും...", മാലാഖമാരുടെ സ്തുതി, (ധൂപം വീശുന്നു), മോറാൻ യേശുമിശിഹാ, കൗമാ, വിശ്വാസപ്രമാണം എന്നിവ ചൊല്ലുന്നു. തുടർന്ന് മരിച്ചവരുടെ കുക്കിലിയോൻ ചൊല്ലി പട്ടക്കാർ ധൂപം വയ്ക്കുന്നു. അനന്തരം കബറിന്റെ കിഴക്കുവശത്തുനിന്ന് ഹൂത്തോമോ ചൊല്ലി ജനങ്ങളെ ആശീർവദിച്ച് കൈമുത്തിക്കുന്നു.

N.B.1. മേൽപ്പട്ടക്കാരെ മുഖം കിഴക്കോട്ടാക്കി ഇരുത്തിയാണ് കബറിലേക്കിറക്കുന്നത്. മേൽപ്പട്ടക്കാർക്കും പട്ടക്കാർക്കും നാല്പതു ദിവസം അവരുടെ കബറിങ്കൽ ധൂപപ്രാർത്ഥന നടത്തുന്ന പാരമ്പര്യമുണ്ട്.

2. വിശ്വാസികൾക്കും നാല്പതുദിവസത്തേയ്ക്ക് വി. കുർബാന ചൊല്ലിക്കുകയും ധൂപം വയ്ക്കുകയും ചെയ്യിക്കുന്നത് നല്ലതാണ്. അതിനു സൗകര്യപ്പെട്ടില്ലെങ്കിൽ, വി.കുർബാനയിൽ സംബന്ധിക്കുകയും കബറിങ്കലും, വീട്ടിലും പ്രത്യേക പ്രാർത്ഥനകൾ നടത്തുകയും വേണം. 3, 7, 9, 15 , 30, 40 എന്നീ ദിവസങ്ങളിലും (അല്ലെങ്കിൽ ഇതിൽ സൗകര്യപ്പെടുന്ന ദിവസം), ഒരാണ്ടു പൂർത്തിയാകുന്ന ദിവസവും വി. കുർബാന ചൊല്ലിക്കുകയും ദാനധർമ്മങ്ങൾ ചെയ്യുകയും ചെയ്യുന്ന പതിവുണ്ട്. കൂടാതെ, 'ആനീദേ'

ഞായറാഴ്ചയും, ദു:ഖശനിയാഴ്ചയും എല്ലാ മരിച്ചവരെയും ഓർക്കുന്ന ദിവസങ്ങളാകയാൽ, ആ ദിവസങ്ങളിൽ മരിച്ച വരെ പ്രത്യേകം ഓർക്കേണ്ടതാണ്.

**c. മരിച്ചവർക്കുവേണ്ടി ധൂപം വയ്ക്കുന്നത്**

1. കൗമാ
2. പ്രാരംഭ പ്രാർത്ഥന
3. കുക്കിലിയോൻ
4. എക്ബോ
5. പ്രുമിയോൻ, സെദറാ
6. കോലോ
7. ബോവൂസോ. (അനുഗ്രഹങ്ങൾ നിറഞ്ഞിരിക്കുന്നവനേ..." ഇത്യാദി പദ്യമായോ ഗദ്യമായോ.)
8. ഹൂത്തോമോ ചൊല്ലി കൈ മുത്തിക്കുന്നു.

N.B: i. മരിച്ചവർക്കുവേണ്ടി ധൂപം വയ്ക്കുമ്പോൾ ഒരു പുൽപ്പായോ, തുണിയോ നിലത്ത് കിഴക്കുപടിഞ്ഞാറായി ഇടുകയും, അതിന്റെ മുകളിൽ കുരിശടയാളമുള്ള കറുത്ത തുണി വിരിക്കുകയും, പടിഞ്ഞാറുഭാഗത്ത് കുരിശും കുരി ശിന്റെ ഇരുവശങ്ങളിൽ മെഴുകുതിരികളും വയ്ക്കുകയും ചെയ്യുന്നു.

മേൽപ്പട്ടക്കാർക്കും വൈദികർക്കുംവേണ്ടി ധൂപം വയ്ക്കു ന്നത് മദ്ബഹായിലാണ്.

വൈദികർക്കുവേണ്ടി ധൂപപ്രാർത്ഥന നടത്തുമ്പോൾ വെള്ള തുണിയുടെ മുകളിൽ ഹമ്മ്നീക്കോ (ഊറാറ) വിരി ക്കുന്നു. ഊറാറയുടെ കഴുത്തുഭാഗം പടിഞ്ഞാറുവശത്തു ആയിരിക്കണം. കുരിശ് പടിഞ്ഞാറ് വശത്തായിരിക്കണം വയ്ക്കേണ്ടത്.

ii മേൽപ്പട്ടക്കാരുടെ ധൂപപ്രാർത്ഥന നടത്തുമ്പോൾ, ചുവന്ന തുണിയുടെ മുകളിൽ, മേൽപ്പട്ടക്കാരുടെ പത്രസീൻ (വ ലിയ ഊറാറ) അല്ലെങ്കിൽ രണ്ട് ഹമ്മ്നീക്കോചേർത്ത് കഴു ത്തുവശം പടിഞ്ഞാറായി വിരിക്കേണ്ടതാണ്. മേൽപ്പട്ട ക്കാർക്കും പടിഞ്ഞാറുവശത്തുതന്നെയാണ് കുരിശ് വയ്ക്കുന്നത്. നാല് തിരികൾ (കിഴക്കും പടിഞ്ഞാറും) വയ്ക്കേണ്ടതാണ്.



iii **ധൂപം വീശുന്ന ക്രമം.** കാർമ്മികന്റെ വലതുവശത്തുനിന്ന് കുരിശിനും അവിടെ നിന്നുത്തന്നെ ത്രോണോസിനും വീശി തുടർന്ന് മേൽപ്പട്ടക്കാർക്കും പട്ടക്കാർക്കും ധൂപം വീശുന്നു. തുടർന്ന് തെക്കുവശത്തുകൂടി കിഴക്കുവശത്തു വന്ന് പടിഞ്ഞാറോട്ടു തിരിഞ്ഞ് മൂന്ന് പ്രാവശ്യം മൃതശരീ രത്തിന് വീശി വണങ്ങിയശേഷം വടക്കുവശത്തുകൂടി പടി ഞ്ഞാറോട്ടുവന്ന് കാർമ്മികന്റെ ഇടതുവശത്ത് നിന്ന് വീണ്ടും കുരിശിന് വീശുന്നു. തുടർന്ന് ഇടതുവശം തിരിഞ്ഞ് ജന ങ്ങൾക്കുനേരെ പതിവുപോലെ വീശിയശേഷം കുരിശിന് വീണ്ടും മൂന്നു പ്രാവശ്യം വീശി കാർമ്മികന്റെ കൈ മുത്തി അവസാനിപ്പിക്കുന്നു.

iv വി. കുർബാനയോടനുബന്ധിച്ചാണ് മരിച്ചവർക്കുവേണ്ടി ധൂപം വയ്ക്കുന്നതെങ്കിൽ, വി. കുർബാനയുടെ അവസാനം കൈമുത്ത് കഴിഞ്ഞാണ് അത് നടത്തേണ്ടത്. മേല്പ്പട്ടക്കാർക്കും വൈദി കർക്കുംവേണ്ടിയാണെങ്കിൽ, മദ്ബഹായിൽവച്ച് ധൂപം വയ്ക്കണം; കാർമ്മികൻതന്നെ ധൂപം വീശുകയും വേണം. വിശ്വാസികൾക്കുവേണ്ടിയാണെങ്കിൽ ഹൈക്കലായിൽവച്ചാണ് ധൂപം വയ്ക്കുന്നത്. ധൂപപ്രാർത്ഥന കഴിഞ്ഞ് ഹൂത്തോമോ ചൊല്ലി ആശീർവദിക്കുകയും അതിൽ സംബന്ധിക്കുന്നവരെ കൈ മുത്തിക്കുകയും ചെയ്യുന്നു. ധൂപപ്രാർത്ഥനയ്ക്ക് കാപ്പ ധരിക്കണമെന്ന് നിർബന്ധമില്ല. പകരം പുറംകുപ്പായവും ഹമ്മ്നിക്കൊയും ധരിക്കണം.

പെരുന്നാൾദിവസങ്ങളിൽ കുക്കിലിയോൻ ചൊല്ലി ധൂപം വയ്ക്കാം. എക്ബോ കഴിയുമ്പോൾ പ്രുമിയോനും സെദറായും വായിക്കുകയും ചെയ്യാം.

**d. കാസാ, പീലാസ, കാപ്പ മുതലായ പള്ളി ഉപകരണങ്ങൾ ആശീർവദിക്കുന്നതിനുള്ള ക്രമം.**

**123.** കാസായും പീലാസായും മേൽപ്പട്ടക്കാരനോ, മേൽപ്പട്ടക്കാര നിൽനിന്ന് അനുവാദം വാങ്ങിയിട്ടുള്ള പട്ടക്കാരോ മാത്രം വാഴ്ത്തുന്നു. മറ്റുപകരണങ്ങൾ എല്ലാ പട്ടക്കാർക്കും വാഴ്ത്താവു ന്നതാണ്.

വാഴ്ത്തേണ്ട സാധനങ്ങൾ ത്രോണോസിന്മേൽ വയ്ക്കണം. വി. കുർബാന കഴിഞ്ഞ് (അംശവസ്ത്രങ്ങളോടുകൂടി) ഈ ക്രമം നട ത്തുന്നതായിരിക്കും നല്ലത്. മറ്റവസരങ്ങളിൽ നടത്തുകയാണെ ങ്കിൽ പുറംകുപ്പായവും ഹമ്മ്നീക്കോയും ധരിക്കേണ്ടതാണ്.

**ശുശ്രൂഷക്രമം**

“ശുബ്ഹോ...”, ബലഹീനരും പാപികളും...

പ്രാർത്ഥന: “സർവ്വശക്തനും പരിശുദ്ധനും...” ഇത്യാദി

പ്രാർത്ഥനകഴിഞ്ഞ് സാധനങ്ങളുടെ നേർക്ക്, ധൂപകലശത്തിന്റെ ചങ്ങല മടക്കിപ്പിടിച്ച് ധൂപം വീശുന്നു. അതിനുശേഷം “നിത്യജീവനായി ഈ വസ്തുക്കൾ...” ഇത്യാദി വാക്യമുപയോഗിച്ച് മുറപ്രകാരം വാഴ്ത്തുന്നു. അനന്തരം “സാരാംശത്തിൽ സമമായിരിക്കുന്ന...” (തെശ്ബുഹത്തോ ലീക്കോറോ) ഇത്യാദി ചൊല്ലിക്കൊണ്ട് ഉപകരണങ്ങൾ ഇരുകൈകൾകൊണ്ടും എടുത്തുയർത്തി സ്ലീബാരൂപത്തിൽ ആഘോഷിച്ചതിനുശേഷം താഴ്ത്തുന്നു. ഇപ്രകാരം മൂന്ന് പ്രാവശ്യം ചെയ്യണം.

N.B. i എല്ലാംകൂടി ഒരുമിച്ചെടുക്കുവാൻ പ്രയാസമാണെങ്കിൽ, സൗകര്യമുള്ളിടത്തോളം വീതം എടുത്ത് ഓരോ പ്രാവശ്യവും ഇപ്രകാരം ചെയ്യണം.

ii ഉപകരണങ്ങൾ ആഘോഷിക്കുന്നത് ദർഗായിൽ കയറി നിന്നാണ്.



## മൂന്നാം ഭാഗം

# വി. പെരുന്നാളുകൾ

### മൂന്നാം ഭാഗം

# പെരുന്നാളുകൾ

## ആണ്ടടക്കമുള്ള പെരുന്നാളുകളിൽ അനുഷ്ഠിക്കേണ്ട ക്രമങ്ങൾ

## I. സ്ലീബാ ആഘോഷം

124. സ്ലീബാ നമ്മുടെ കർത്താവിനെ സൂചിപ്പിക്കുന്നു. കർത്താവിന്റെയും അവനോടുകൂടെ ദൈവജനത്തിന്റെയും വിജയത്തിന്റെ അടയാളം കൂടെയാകുന്നു സ്ലീബാ. കർത്താവിന്റെ ശക്തിയും വിജയവും മഹത്ത്വവും ഏറ്റുപറഞ്ഞ് അവനെ സ്തുതിക്കുന്നതിനും ഭൂലോകത്തിന്റെ നാനാഭാഗങ്ങളുടെ വാഴ്‌വിനുംവേണ്ടിയാണ് സ്ലീബാ ആഘോഷം ക്രമപ്പെടുത്തിയിരിക്കുന്നത്. ദുഃഖവെള്ളിയാഴ്ച സ്ലീബാ ആഘോഷ സമയത്ത്, സ്ലീബാ കൈകളിൽ കിടത്തി ആഘോഷം നടത്തുന്ന പതിവുണ്ടെങ്കിലും, മറ്റവസരങ്ങളിൽ സ്ലീബാ ഉയർത്തി നേരെ പിടിച്ച് നടത്തുന്ന രീതിയാണ് പൊതുവിലുള്ളത്.

125. i. സ്ലീബാ ആഘോഷശുശ്രൂഷയ്ക്ക് രണ്ടു ഭാഗങ്ങളുണ്ട്.

ii. സ്ലീബാ ആഘോഷം മദ്ബഹായിൽനിന്നുകൊണ്ടാണ് നടത്തുന്നത്. എന്നാൽ ദുഃഖവെള്ളിയാഴ്ചയും പകുതിനോമ്പിലും കെസ്ത്രൂമായിലാണ് സ്ലീബാ ആഘോഷം നടത്തുക.

iii. ശുശ്രൂഷാസമയത്ത് ശുശ്രൂഷകൻ കാർമ്മികന്റെ മുമ്പിൽ സ്ലീബായ്ക്കുനേരെ ധൂപം വീശിക്കൊണ്ട് നില്ക്കേണ്ടതാകുന്നു. മെഴുകുതിരികളും മർബഹാസാകളും വഹിക്കുന്നവർ കാർമ്മികന്റെ ഇരുവശങ്ങളിലും നില്ക്കുന്നു. സ്ലീബാ ഉയർത്തുമ്പോൾ തിരികൾ ഉയർത്തുകയും മർബഹാസാകൾ കിലുക്കുകയും വലിയ മണികൾ അടിക്കുകയും ചെയ്യേണ്ടതാകുന്നു.



**ഒന്നാം ഭാഗം**

126. കാർമ്മികൻ ഇരുകരങ്ങൾകൊണ്ട് സ്ലീബാ പിടിച്ച്, കിഴക്കോട്ട് തിരിഞ്ഞുനിന്ന് ശുശ്രൂഷ ആരംഭിക്കുന്നു. പ്രാരംഭപ്രാർത്ഥനയ്ക്കുശേഷമുള്ള പെസ്സ്ഗോമൊ (എക്ബോ), 'മസ്അക്കോനൂസോ' ആദിയായവ എല്ലാവരുംകൂടി ചൊല്ലുന്നു. ഗദ്യമായി വായിക്കുകയാണെങ്കിൽ, മറ്റൊരു വൈദികനോ, ശെമ്മാശനോ അവ വായിക്കാവുന്നതാണ്. ജനം 'കുറിയേലായിസ്സോൻ' എന്ന് ഓരോ പ്രാവശ്യവും ചൊല്ലുമ്പോൾ സ്ലീബാ തലയ്ക്കുമീതെ ഉയർത്തിപ്പിടിക്കണം. തദവസരത്തിൽ മണികൾ അടിക്കേണ്ടതാണ്. ആ സമയത്ത് സ്ളീബാകൊണ്ട് റൂശ്മാ ചെയ്യുന്നില്ല. അനന്തരം പടിഞ്ഞാറോട്ടും, മൂന്നാമത് വടക്കോട്ടും അവസാനം തെക്കോട്ടും തിരിഞ്ഞുനിന്ന് ഇപ്രകാരം ചെയ്തതിനു ശേഷം വീണ്ടും കിഴക്കോട്ടു തിരിഞ്ഞുനിന്ന് രണ്ടാം ഭാഗം ആരംഭിക്കുന്നു.

**രണ്ടാം ഭാഗം**

("ഹൗദ് മാലാഖേ" എന്ന ക്രമം)

127. "ഹൗദ് മാലാഖേ" ഇത്യാദി വാക്യം പാടിക്കൊണ്ട് സ്ലീബാ ഉയർത്തിയതിനുശേഷം സ്ളീബാകൊണ്ട് റൂശ്മാ ചെയ്ത് വാഴ്ത്തുന്നു. ജനം "ദൈവമേ, നീ പരിശുദ്ധനാകുന്നു" എന്ന് പ്രത്യുത്തരം പറയുന്നു. തുടർന്നുള്ള ഓരോ വാക്യവും പാടുമ്പോൾ കാർമ്മികൻ ഇപ്രകാരം ചെയ്യുകയും ജനം "ദൈവമേ, നീ പരിശുദ്ധനാകുന്നു" ഇത്യാദിയുടെ തുടർച്ചയായുള്ള വാക്യങ്ങൾ ചൊല്ലുകയും ചെയ്യുന്നു. നാലാമത്തെ വാക്യം പാടുമ്പോൾ സ്ലീബാ ഉയർത്തുകയല്ലാതെ, റൂശ്മാ ചെയ്യുന്നില്ല.

N.B. "ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ..." ഇത്യാദിക്കു പകരം ഓരോ പെരുന്നാളിനും പ്രത്യേകമായി നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന വാക്യം ചൊല്ലേണ്ടതാണ്. ഇത് ജനങ്ങളെ നേരത്തെതന്നെ അറിയിക്കണം.

അവസാനം കിഴക്കോട്ടു തിരിഞ്ഞുനിന്ന്, "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ,..." എന്ന് കാർമ്മികൻ ആരംഭിക്കുകയും ജനം ഏറ്റുചൊല്ലുകയും ചെയ്യുന്നു.

## II. പ്രദക്ഷിണം

128. ഓരോ പെരുന്നാളിനും നിശ്ചയിക്കപ്പെട്ടിരിക്കുന്ന ഗീതം ആരംഭിക്കുന്നു. ത്രോണോസിന്മേൽ പ്രദക്ഷിണത്തിനായി വച്ചിരിക്കുന്ന കുരിശിന് ധൂപം വീശിയശേഷം സ്ലീബായുടെ ഇരുകവരങ്ങളും ചുവടും ശോശപ്പാകൊണ്ടു മൂടി ഇരുകരങ്ങൾകൊണ്ട് സ്ളീബാ എടുത്ത് കാർമ്മികൻ പടിഞ്ഞാറോട്ട് തിരിഞ്ഞു നില്ക്കുന്നു. ഇപ്രകാരമുള്ള സന്ദർഭങ്ങളിൽ ഉപയോഗിക്കുന്നതിന് പ്രത്യേക ശോശപ്പാ ഉണ്ടായിരിക്കേണ്ടതാണ്.

വിശ്വാസികൾ വടക്കുവശത്തെ വാതിൽവഴി ഇറങ്ങി രണ്ടു നിരകളായി നില്ക്കുന്നു (ഒരു നിരയിൽ സൗകര്യമനുസരിച്ചു ഒന്നിൽ കൂടുതൽ ആളുകൾ നില്ക്കാവുന്നതാണ്). കുരിശുകൾ രണ്ടു നിരകളുടെ മദ്ധ്യേ ഒന്നിനുപുറകെ ഒന്നായും, കുടകൾ കുരിശിന്റെ ഇരുവശങ്ങളിൽ, ജനങ്ങൾ നില്ക്കുന്ന നിരയിലായും പിടിക്കണം. ഏറ്റവും മുമ്പിൽ മരക്കുരിശ് (പ്രദക്ഷിണക്കുരിശ്) ഉണ്ടായിരിക്കണം. അതിനു പിറകിൽ ബാലികാബാലന്മാർ, സ്ത്രീകൾ, പുരുഷന്മാർ എന്ന ക്രമത്തിൽ നിരയായി നിർത്താവുന്നതാണ്. എല്ലാവരും ഇറങ്ങിക്കഴിയുമ്പോൾ, കാർമ്മികനും മറ്റു വൈദികരും ശുശ്രൂഷകരും വടക്കെ വാതിൽവഴി ഇറങ്ങി നടപന്തലിന്റെ കീഴിൽ നില്ക്കണം. പ്രദക്ഷിണം പടിഞ്ഞാറോട്ടു നീങ്ങി പള്ളിക്ക് ഒരു പ്രാവശ്യം ചുറ്റിയശേഷം തെക്കേ വാതിൽവഴി അകത്ത് പ്രവേശിക്കുന്നു.

**N.B.** പ്രദക്ഷിണം വടക്കേ വാതിൽവഴി ഇറങ്ങണമെന്നും തെക്കേ വാതിൽവഴി കയറണമെന്നുമാണ് സാധാരണ നിയമമെങ്കിലും, ദു:ഖവെള്ളിയാഴ്ച തെക്കേ വാതിൽവഴി ഇറങ്ങേണ്ടതും പടിഞ്ഞാറോട്ടുപോയി ഒരു ചുറ്റ് പൂർത്തിയാക്കി, വടക്കേ വാതിൽവഴി കയറേണ്ടതുമാകുന്നു.

## III. യൽദാ (ജനനപ്പെരുന്നാൾ)

129. i. സന്ധ്യാനമസ്ക്കാരത്തിന്റെയും, ശുശ്രൂഷയുടെയും സമയം നേരത്തെ പ്രസ്താവിച്ചിരിക്കണം. യൽദായുടെ പ്രത്യേക കാഴ്ചയായി കുന്തുരുക്കവും തിരികളും ഓശാനയുടെ കുരുത്തോലകളും വിശ്വാസികൾ കൊണ്ടുവരേണ്ടതാണ്. കൂടാതെ തീ ഉഴലിച്ചയ്ക്കുള്ള വിറകും



(പ്ളാവിന്റെ വിറകായിരിക്കും ഉത്തമം) നേർച്ചയായി കൊടുക്കാവുന്നതാണ്.

ii തീ ഉഴലിച്ച ശുശ്രൂഷയ്ക്കാവശ്യമായ കുഴി സന്ധ്യയ്ക്കു മുമ്പുതന്നെ പള്ളിയുടെ പടിഞ്ഞാറെ മുറ്റത്ത് തയ്യാറാക്കണം.

അളവ്: ചതുരത്തിന്റെ നീളവും, വീതിയും താഴ്ചയും ഒന്നര അടി. ചതുരത്തിന്റെ ഓരോ വശത്തും അരയടിനീളം വീതിയിൽ അരയടി താഴ്ത്തണം. ഇപ്രകാരം കുഴി കുരിശിന്റെ ആകൃതിയിൽ ക്രമീകരിക്കുന്നു.

പ്രദക്ഷിണത്തിന് മുമ്പുതന്നെ കുഴിയുടെ പടിഞ്ഞാറ് വശത്ത് ഒരു ചെറിയ മേശ വച്ച് അതിൽ കുരിശും രണ്ട് തിരികളും ക്രമീകരിക്കേണ്ടതാണ്.

iii തീ കത്തിക്കാനുള്ള വിറക് കനം കുറച്ച് കീറി ഉണക്കി വയ്ക്കണം. ഓശാനയുടെ കുരുത്തോല ബാക്കിയിരിപ്പുണ്ടെങ്കിൽ അതും ഉണക്കി വയ്ക്കണം. കുഴിയിൽ വിറക് അടുക്കുന്നത് ശുശ്രൂഷയ്ക്ക് അല്പം മുമ്പായിരുന്നാൽ നന്നായിരിക്കും. നേരത്തെ അടുക്കി വയ്ക്കുകയാണെങ്കിൽ മഞ്ഞുകൊണ്ട് നനയാതിരിക്കാൻ അതു മൂടിയിരിക്കണം.

iv നാലു പന്തങ്ങൾ ഉണ്ടാക്കി വെളിച്ചെണ്ണയിൽ മുക്കി വച്ചിരിക്കണം.

130. ഡിസംബർ 24-ാം തീയതി അസ്തമിച്ച്, 25-ാം തീയതി ആരംഭിക്കുന്ന സന്ധ്യയ്ക്ക്, ജനങ്ങൾ പള്ളിയിൽകൂടി പെരുന്നാൾമുറയനുസരിച്ച് സന്ധ്യാനമസ്ക്കാരം നടത്തണം.

131. രാത്രി പ്രാർത്ഥനയിൽ, മൂന്നാം കൗമായുടെ, "ഹാലേലൂയ്യാ..." ഇത്യാദി പതിവനുസരിച്ച്, ത്രോണോസിൽ തിരി കത്തിച്ച്, തിരശ്ശീല നീക്കിയതിനുശേഷം ചൊല്ലുന്നു. മാർ അപ്രേമിന്റെ ബോവൂസോ ചൊല്ലിയതിനുശേഷം കാർമ്മികൻ മുറപ്രകാരം വി. കുർബാനയുടെ പ്രാരംഭശുശ്രൂഷകൾ നടത്തി അംശവസ്ത്രങ്ങൾ ധരിക്കുന്നു. ഈ സമയത്ത് പഴയനിയമ വായനകൾ നടത്തുന്നു. തുടർന്ന് കെസ്ത്രൂമായിൽ വന്ന്, ജനങ്ങൾ കൊണ്ടുവന്നിട്ടുള്ള കുന്തുരുക്കം വാഴ്ത്തുകയും ചെയ്യുന്നു.

അനന്തരം "ബ്സുൽത്തോ യൊൽദാസ്..." (താതനുമീ മർത്യർക്കും...) ഇത്യാദി ഗാനം പാടുകയും പ്രദക്ഷിണം ആരംഭിക്കുകയും ചെയ്യുന്നു. പ്രദക്ഷിണസമയത്ത് കാർമ്മികൻ തന്റെ കൈകളിൽ വേദപുസ്തകം വഹിക്കുന്നു. പ്രദക്ഷിണസമയം വിശ്വാസികൾ കൊണ്ടുവന്ന തിരികൾ കത്തിച്ചു പിടിക്കേണ്ടതാണ്. കുഴിയുടെ തെക്കുവശത്ത് സ്ത്രീകളും, വടക്കുവശത്ത് പുരുഷന്മാരും നില്ക്കുന്നു; അവിടെ സജ്ജീകരിച്ചിരിക്കുന്ന മേശമേൽ വേദപുസ്തകം വച്ചതിനുശേഷം, പ്രുമിയോൻ സെദറാ വായിക്കുന്നു.

തുടർന്ന് "പൗലോസ്ശ്ലീഹാ..." ഇത്യാദി പാടുകയും, കുഴിയുടെ കിഴക്കുഭാഗത്ത്, തെക്കുവശത്തുനിന്ന് ലേഖനം വായിക്കുകയും ചെയ്യുന്നു. തുടർന്ന് പെസ്ഗോമോ ചൊല്ലുകയും, കാർമ്മികൻ കുഴിയുടെ കിഴക്കുവശത്ത് പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്ന് മുറപ്രകാരം ഏവൻഗേലിയോൻ വായിക്കുകയും ചെയ്യുന്നു. "കർത്താവിന്റെ മഹത്വം അവരുടെമേൽ പ്രകാശിച്ചു" (ലൂക്കാ 2:9) എന്നു വായിച്ച് കഴിഞ്ഞ് പട്ടക്കാരൻ പന്തം കൊളുത്തി കിഴക്കുവശത്ത് തീ കത്തിക്കണം. പടിഞ്ഞാറും വടക്കും തെക്കും വശങ്ങളിൽ തീ കത്തിക്കുന്നു. ഈ സമയം വെളിവുനിറഞ്ഞോരീശോ എന്ന ഗീതം ചൊല്ലേണ്ടതാണ്. തീ കത്തിച്ചതിനുശേഷം സുവിശേഷം തുടർന്നു വായിക്കണം (14-ാം വാക്യം, മൂന്നു പ്രാവശ്യം ജനങ്ങളെക്കൊണ്ട് ചൊല്ലിക്കണം). തുടർന്ന് "അത്യുന്നതങ്ങളിൽ സ്വർഗ്ഗീയ മാലാഖമാർ..." ഇത്യാദി ആരംഭിച്ചുകൊടുക്കയും ചെയ്യുന്നു. മാലാഖമാരുടെ സ്തുതിപ്പ് ചൊല്ലിക്കൊണ്ട് കാർമ്മികനും ശുശ്രൂഷകരും കുഴിക്ക് മൂന്ന് പ്രാവശ്യം ചുറ്റുന്നു. ഓരോ വശത്തും എത്തുമ്പോൾ കുന്തുരുക്കം ഇടുന്നു.

കിഴക്കുനിന്ന് വടക്കുവശത്തുകൂടി മുമ്പോട്ടു നീങ്ങി രണ്ടു പ്രാവശ്യം, ചുറ്റിക്കഴിഞ്ഞു മൂന്നാം പ്രാവശ്യം അതിന് വിപരീതമായി (കിഴക്കുനിന്ന് തെക്കുവശംവഴി) ചുറ്റണം.

അതിനുശേഷം വിശ്വാസികൾ ക്രമമായി തീക്കുണ്ഡത്തിൽ കുന്തുരുക്കം ഇടുന്നു. അനന്തരം ഏവൻഗേലിയോൻ വായന പൂർത്തീകരിച്ചതിനുശേഷം "മോറാൻ യേശുമിശിഹാ..." ചൊല്ലണം.



132. ഇതിനുശേഷം പ്രദക്ഷിണം തുടർന്ന്, പള്ളിയ്ക്ക് ഒരു പ്രാവശ്യം പൂർണ്ണമായി ചുറ്റിക്കഴിഞ്ഞ്, തെക്കേ വാതിൽവഴി അകത്തു പ്രവേശിക്കുന്നു. ഈ സമയത്തു പാടാവുന്ന ഗീതങ്ങൾ:

i "ഞാൻ യൂദപുരേ..." ഇത്യാദി

ii തലമുറകൾ തോറും...

iii തുടർന്നു മുറപ്രകാരം സ്ലീബാ ആഘോഷം നടത്തേണ്ടതാണ്. ഇതിനായി സ്ലീബാ പ്രത്യേകം ഒരുക്കി വയ്ക്കേണ്ടതാണ്.

"ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ," എന്നതിന് പകരം "ഞങ്ങൾക്കുവേണ്ടി ശിശുവായി ജനിച്ചവനേ, ഞങ്ങളോടു കരുണ ചെയ്യണമേ" എന്ന് ചൊല്ലണം. തുടർന്ന് കാർമ്മികൻ വി.കുർബാന നടത്തുന്നു.

iv ഇപ്രകാരമുള്ള പ്രധാന പെരുന്നാളുകളിൽ പ്രത്യേക ശുശ്രൂഷകൾക്കുമുമ്പ് അവയുടെ അർത്ഥവും അതിൽ വിശ്വാസികൾ സംബന്ധിക്കേണ്ടവിധവും പറഞ്ഞ് കൊടുക്കണം.

v കൃഷികളുടെ അനുഗ്രഹത്തിനായി വിശ്വാസികൾ ചാരം കൊണ്ടുപോകുക പതിവുണ്ട്. അതിനുവേണ്ടി കുഴി മൂടാതെ ഒരു ദിവസം ഇട്ടിരിക്കണം.

## IV. ദനഹാ

133. ജനുവരി 6-ാം തീയതി, സാധാരണ ഞായറാഴ്ചയിലെപ്പോലെ പ്രഭാതനമസ്ക്കാരം കഴിഞ്ഞ് കാർമ്മികൻ വി. കുർബാനയുടെ ഒന്നാം ശുശ്രൂഷയ്ക്കുശേഷം, രണ്ടാം ശുശ്രൂഷയുടെ ആദ്യഭാഗം നടത്തി അംശവസ്ത്രങ്ങൾ ധരിക്കുന്നു. ഈ സമയത്ത് ശുശ്രൂഷക്കിടയ്ക്കു വായിക്കാനുള്ള പഴയനിയമവായനകൾ നടത്താം.

അനന്തരം, ആവശ്യമുള്ള വെള്ളം കൊള്ളത്തക്ക ഒരു സ്ഫടിക ഭരണിയിൽ വെള്ളം ഒഴിക്കുകയും അതിൽ ഒരു ചെറിയ കുരിശ് വയ്ക്കുകയും ചെയ്യണം. കുരിശിന്റെ കുറുകെയുള്ള കവരങ്ങൾ ഭരണിയുടെ വക്കിൽ തങ്ങി നില്ക്കണം. താഴോട്ടുള്ള തണ്ട് വെള്ളത്തിൽ മുങ്ങിയിരിക്കണം. കുരിശടയാളമുള്ള ഒരു വെള്ള ശോശപ്പാകൊണ്ട്

ഇതു മൂടി ഒരു ശെമ്മാശനെക്കൊണ്ട് (ശുശ്രൂഷകനെക്കൊണ്ട്) എടുപ്പിക്കണം.

അനന്തരം, "യോഹന്നാൻ തൻ സ്തുതിനാദം..." ഇത്യാദി, പാടിക്കൊണ്ട് മുറപ്രകാരം പള്ളിക്കു ചുറ്റും പ്രദക്ഷിണം നടത്തുന്നു. അതുകഴിഞ്ഞ് തെക്കേ വാതിൽവഴി പള്ളിക്കകത്തു കയറി, കെസ്ത്രൂമായിലുള്ള മേശമേൽ കാർമ്മികന്റെ കൈയിലിരുന്ന കുരിശും സ്ഫടിക ഭരണിയും വച്ച്, അതിന്റെ മുമ്പിൽനിന്ന് ശുശ്രൂഷ നടത്തുന്നു.

**N.B.** പ്രദക്ഷിണത്തിനിറങ്ങിയപ്പോൾ ത്രോണോസിന്മേൽ രണ്ടു തിരികൾ കത്തിച്ചിട്ടുള്ളതു കൂടാതെ നമസ്ക്കാരമേശയിലും രണ്ടു തിരികൾ കത്തിക്കണം; മദ്ബഹാ തുറന്നിട്ടിരിക്കണം.

ആണ്ടുതക്സായിൽ (പെരുന്നാളുകൾ) കൊടുത്തിരിക്കുന്നപ്രകാരം ശുശ്രൂഷ നടത്തുന്നു.

**134. ഒന്നാം ഭാഗം**

പ്രാരംഭ പ്രാർത്ഥന, 51-ാം സങ്കീർത്തനം, എനിയോനോ, കോനൂനോ യൗനോയോ- കുതിരപ്പടയുടെമേൽ വിജയം നേടുകയും..., പ്രുമിയോൻ, സെദറാ, ഗീതം-'ചേർത്തുസലിലം...', എത്രോ എന്നിവ ചൊല്ലുന്നു.

അപ്പസ്തോല നടപടികളിൽനിന്നും പൗലോസ് ശ്ലീഹായുടെ ലേഖനത്തിൽനിന്നും ഉള്ള വായനകൾക്കുമുമ്പ് "ഭൂവിലശേഷം..." "പൗലൊസ്ശ്ലീഹാ ധന്യൻ..." എന്നിവ സമയച്ചുരുക്കമുള്ളപ്പോൾ വിടാവുന്നതാണ്. ആദ്യത്തെ വായന വടക്കുവശത്തുനിന്നും രണ്ടാമത്തെ വായന തെക്കുവശത്തുനിന്നും നടത്തണം. മുറപ്രകാരം മദ്ബഹായിൽനിന്ന് ഏവൻഗേലിയോൻ വായിച്ചതിനുശേഷം ലുത്തിനിയാ ചൊല്ലുകയും തുടർന്നുള്ള പ്രുമിയോൻ, സെദറാ എന്നിവ ചൊല്ലുകയും ചെയ്യുന്നു. വി.കുർബാനയിലെപ്പോലെ ധൂപക്കുറ്റി വാഴ്ത്തി ജനങ്ങളുടെ നേരെ ധൂപം വീശുകയും, വിശ്വാസപ്രമാണം ചൊല്ലുകയും ചെയ്യുന്നു.

**135. രണ്ടാം ഭാഗം**

ഇത് വി.കുർബാനയുടെ അനാഫുറായിലെപ്പോലെ നടത്തുന്നു.

സമാധാനം കൊടുക്കുന്നത്: ജനങ്ങളുടെ നേർക്കുതിരിഞ്ഞ് "നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ" എന്നു പറയുന്നു. കൈകസൂരി കൊടുക്കുന്നില്ല.



വി. കുർബാനയിലെപ്പോലെ ശോശപ്പാ സ്ഫടികഭരണിയുടെമേൽ ആഘോഷിക്കുന്നു. ആ സമയത്ത് കാർമ്മികൻ രഹസ്യപ്രാർത്ഥന ഒന്നുംതന്നെ നടത്തുന്നില്ല. എന്നാൽ ശുശ്രൂഷകന്റെ പ്രസ്താവനയും ജനങ്ങളുടെ പ്രത്യുത്തരവും ഉണ്ട്. സാധാരണ പതിവനുസരിച്ച് മറുബഹാസ കിലുക്കുകയും വേണം. ശോശപ്പാ ഇടതുവശത്ത് വച്ചതിനുശേഷം സ്ഫടികഭരണിയിൽനിന്ന് കുരിശ് എടുത്തുമാറ്റി വയ്ക്കുന്നു.

അനന്തരം തന്നെത്താൻ കുരിശുവരച്ചതിനുശേഷം കാർമ്മികൻ ജനത്തെ റൂശ്മാ ചെയ്തനുഗ്രഹിക്കുന്നു.

തുടർന്ന് കൈകൾ ഉയർത്തി "കർത്താവേ നീ മഹിതനും" ഇത്യാദി പ്രാർത്ഥിക്കുന്നു. പുസ്തകത്തിൽ കുരിശടയാളം ഇട്ടിരിക്കുന്ന സന്ദർഭങ്ങളിൽ വെള്ളത്തിൻമീതെ റൂശ്മാ ചെയ്യണം.

അനന്തരം ''ഈ വെള്ളം നിത്യജീവനായി''ഇത്യാദി ചൊല്ലിക്കൊണ്ട് വെള്ളം വാഴ്ത്തുന്നു.

136. അനന്തരം സ്ലീബാ വീണ്ടും സ്ഫടികഭരണിയിൽ വയ്ക്കണം. ശോശപ്പാകൊണ്ടു മൂടരുത്. ഭരണി കൈയിലെടുത്തു പിടിച്ചുകൊണ്ട് മദ്ബഹായിൽ പ്രവേശിച്ച് "ഹൗദ് മാലാഖേ" ചൊല്ലി ആഘോഷിക്കുന്നു. "ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ..." എന്നതിനു പകരം "ഞങ്ങൾക്കുവേണ്ടി സ്നാനം ഏറ്റവനേ, ഞങ്ങളോട് കരുണ ചെയ്യണമേ" എന്ന് ചൊല്ലണം.

അനന്തരം പ്രദക്ഷിണമായി, സ്ഫടികഭരണി വഹിച്ചുകൊണ്ട് മാമോദീസാത്തൊട്ടിയുടെ അടുക്കലേക്ക് പോകുന്നു. ഈ സമയത്ത് ആദ്യത്തെ പ്രദക്ഷിണ സമയത്തു പാടിയ ഗീതങ്ങൾ പാടാവുന്നതാണ്.

മാമോദീസാത്തൊട്ടിയുടെ പടിഞ്ഞാറുവശത്ത് കിഴക്കോട്ടു തിരിഞ്ഞുനിന്ന്, സ്ഫടികഭരണിയിലെ വെള്ളത്തിന്റെ ഏതാനും തുള്ളികൾ കിഴക്കും പടിഞ്ഞാറും, വടക്കും തെക്കുമായി ഒഴിക്കണം. അനന്തരം കുരിശ് മാമോദീസാത്തൊട്ടിയിൽവച്ച് തൊട്ടി അടയ്ക്കണം.

അതിനുശേഷം പ്രദക്ഷിണമായി മദ്ബഹായിലേക്കുപോകുന്നു. പാത്രം ത്രോണോസിന്മേൽ വടക്കുഭാഗത്തു

വയ്ക്കണം. മദ്ബഹായുടെ വാതിൽ തിരശ്ശീലകൊണ്ടടച്ച് വി.കുർബാന തുടർന്ന് നടത്തുന്നു. വി.കുർബാന കഴിഞ്ഞ് വാഴ്ത്തപ്പെട്ട വെള്ളം വിശ്വാസികൾക്കു കുടിക്കാൻ കൊടുക്കാവുന്നതാണ്. വീട്ടിൽ സൂക്ഷിക്കുന്നതിന് വിശ്വാസികൾക്ക് വാഴ്ത്തപ്പെട്ട വെള്ളം കൊടുക്കാവുന്നതും, ബാക്കി പള്ളിയിൽ സൂക്ഷിച്ചുവയ്ക്കേണ്ടതുമാണ്. രോഗികൾക്കും പിശാചിന്റെ ഉപദ്രവങ്ങൾ ഉണ്ടാകുന്നവർക്കും ഈ വെള്ളം കൊടുക്കാവുന്നതാണ്.

## V. വലിയനോമ്പ്

**137.** i. വലിയനോമ്പാരംഭിക്കുന്നത് നോമ്പിലെ ഒന്നാം ഞായറാഴ്ചയായ 'കൊത്തിനെ' ഞായറാഴ്ചയാകുന്നു. ഞായറാഴ്ച അസ്തമിക്കുന്ന സന്ധ്യമുതൽ നോമ്പിന്റെ പ്രാർത്ഥന തുടങ്ങുന്നുവെങ്കിലും, അന്നു പാതിരാത്രി മുതൽ മാത്രമേ നോമ്പിന്റെ വർജ്ജനയും ഉപവാസവും ആരംഭിക്കുന്നുള്ളൂ. അതുവരെ "പേത്രത്താ" ആഘോഷിക്കാവുന്നതാണ്.

ii വലിയനോമ്പിലെ എല്ലാ ശനിയാഴ്ചകളിലും ഞായറാഴ്ചകളിലും പകുതിനോമ്പിന്റെ ബുധനാഴ്ചയിലും, നാല്പതാംവെള്ളിയാഴ്ചയിലും, പെസഹാവ്യാഴാഴ്ചയിലും, മാറാനായ പെരുന്നാളുകളിലും ഉപവാസവും നാല്പത് കുമ്പിടീലും ഇല്ല. ഹാശാആഴ്ച ഒഴികെയുള്ള ശനിയാഴ്ചകളിലും ഞായറാഴ്ചകളിലും നോമ്പിലെ നമസ്ക്കാരം നടത്തുന്നില്ല.

iii വലിയനോമ്പ് നാല്പതാം വെള്ളിയാഴ്ചവരെയാണ്. ഹാശാ (പീഡാനുഭവ) ആഴ്ച തുടങ്ങുന്നത് ഓശാനഞായറാഴ്ച അസ്തമിക്കുന്ന സന്ധ്യ മുതലാണ്.

**138. ശുബ്ക്കോനോ**

വലിയനോമ്പാരംഭിക്കുന്ന തിങ്കളാഴ്ച ഉച്ചനമസ്ക്കാരത്തോടുകൂടി ശുശ്രൂഷ നടത്താവുന്നതാണ് (ഞായറാഴ്ചതന്നെ എല്ലാവരോടുമൊപ്പം ശുശ്രൂഷ നടത്തുന്നതും അഭികാമ്യമാണ്). ഉച്ചനമസ്ക്കാരത്തിന്റെ അവസാനത്തെ കൗമായ്ക്കുശേഷം ഈ കർമ്മം നടത്തുകയും അതിനുശേഷം വിശ്വാസപ്രമാണവും നാല്പതുകുമ്പിടീലും നടത്തുകയും ചെയ്യണം. അല്ലെങ്കിൽ രാവിലെ മൂന്നാംമണിയുടെ പ്രാർത്ഥനയ്ക്കുശേഷം ഈ ക്രമം



നടത്തുകയും അതിനുശേഷം വി. കുർബാന അർപ്പിക്കുകയും ചെയ്യാവുന്നതാകുന്നു. ശുശ്രൂഷക്ക് ശേഷം, രമ്യതയുടെയും അനുരഞ്ജനത്തിന്റെയും അടയാളമായി, എല്ലാവരും എല്ലാവർക്കും പരസ്പരം സമാധാനം കൊടുക്കുന്നു.

**139. പകുതിനോമ്പ്**

വലിയനോമ്പിലെ നാലാമത്തെ ഞായറാഴ്ച 'ക്നാനൈത്തോ' (കനാൻകാരി) കഴിഞ്ഞുവരുന്ന ബുധനാഴ്ച പകുതിനോമ്പിന്റെ ക്രമം നടത്തുന്നു. ബുധനാഴ്ച ആരംഭിക്കുന്ന സന്ധ്യയ്ക്ക് (ചൊവ്വ സന്ധ്യ) "മ്നൊർത്തോ" അഥവാ "ഗോഗുൽത്താ" (കുരിശ് സ്ഥാപിക്കുവാനുള്ള സ്റ്റാൻഡ്) ഹൈക്കലായുടെ മദ്ധ്യത്തിൽ സ്ഥാപിക്കണം.

N.B. i മ്നൊർത്തോയ്ക്കു 4 അടി ഉയരവും, വിലങ്ങനെയുള്ള തണ്ടിന് 3 അടി നീളവും ഉണ്ടായിരിക്കേണ്ടതാണ്. ചുവടു വരെ എത്തുന്നതും ഇരുവശങ്ങളിലും കിടക്കുന്നതുമായ ചുവന്ന ചിത്തോലകൊണ്ട് മ്നൊർത്തോ അലങ്കരിച്ചിരിക്കണം. ചിത്തോലയുടെ മദ്ധ്യത്തിൽ വെള്ള (മഞ്ഞ) നിറത്തിലുള്ള കുരിശ് ഉണ്ടായിരിക്കണം.

ii കുരിശിന്മേൽ ചുവന്ന നിറത്തിലുള്ള ഊറാറാ ഇട്ടിരിക്കണം. ഊറാറയുടെ മദ്ധ്യത്തിലും രണ്ടറ്റങ്ങളിലും കുരിശ് ഉണ്ടായിരിക്കണം.

iii മ്നൊർത്തോയുടെ വിലങ്ങനെയുള്ള തണ്ടിന്മേൽ, കുരിശിന്റെ ഇരുവശങ്ങളിലും മെഴുകുതിരിയും ഓരോ മറുബഹാസായും വയ്ക്കുന്നു.

iv ധൂപാർപ്പണം നടത്തുമ്പോൾ മ്നൊർത്തോയിലെ കുരിശിനും ധൂപം വയ്ക്കേണ്ടതാണ്. നമസ്ക്കാരസമയത്തും വി.കുർബാനസമയത്തും മ്നൊർത്തോയിലെ തിരികളും കത്തിക്കേണ്ടതാണ്.

v പള്ളിയിൽ പ്രവേശിക്കുമ്പോഴും, പള്ളിയിൽനിന്ന് പോകുന്നതിനുമുമ്പും (കൈ മുത്തുന്നതിനുമുമ്പും) മ്നൊർത്തോയിലെ കുരിശ് മുത്തേണ്ടതാണ്. കുരിശിന്റെ ചുവട്ടിൽ മുത്തുകയോ, ഊറാറായുടെ അഗ്രം മുത്തുകയോ ചെയ്യാവുന്നതാകുന്നു.

### 140. പകുതിനോമ്പിലെ ശുശ്രൂഷക്രമം

ഗോഗുൽത്താ പ്രതിഷ്ഠ: സന്ധ്യാനമസ്ക്കാരം ആരംഭിച്ച്, പ്രാരംഭപ്രാർത്ഥന കഴിയുമ്പോൾ സ്ലീബായുടെ ഏതെങ്കിലും കോലോയോ, എക്ബോയോ ചൊല്ലിക്കൊണ്ട് മദ്ബഹായിൽനിന്ന് കുരിശ് എടുത്ത് മ്നൊർത്തോയിൽ സ്ഥാപിക്കുകയും, ഇരുവശങ്ങളിലും മെഴുകുതിരി കത്തിക്കുകയും മറുബഹാസാകൾ വയ്ക്കുകയും ചെയ്യുന്നു. അനന്തരം നോമ്പിലെ സന്ധ്യാനമസ്ക്കാരം നടത്തണം. ബുധനാഴ്ച രാവിലെ നമസ്ക്കാരത്തിനുശേഷം വി. കുർബാനയുടെ ആദ്യശുശ്രൂഷകൾ നടത്തുകയും പഴയനിയമത്തിൽനിന്നുള്ള ഭാഗങ്ങൾ വായിക്കുകയും ചെയ്യുന്നു. അനന്തരം മ്നൊർത്തോയിൽനിന്ന് കുരിശ് എടുത്ത് ഈ കുരിശും വഹിച്ചുകൊണ്ട് പള്ളിക്കു ചുറ്റും മുറപ്രകാരം പ്രദക്ഷിണം നടത്തുകയും ചെയ്യുന്നു. പ്രദക്ഷിണസമയത്ത് "സ്ലീബായെ വന്ദിച്ചിടാൻ..." ഇത്യാദി ഗീതവും, സ്ലീബായെക്കുറിച്ചുള്ള കോലോകളും എക്ബോകളും പാടാവുന്നതാണ് (ശുശ്രൂഷക്രമത്തിൽ പ്രദക്ഷിണത്തിന്റെ കാര്യം പറയുന്നില്ല).

തുടർന്ന് കെസ്ത്രൂമായിൽ സ്ലീബാ ആഘോഷം നടത്തുന്നു. "ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ," എന്നതിനുപകരം, "ഞങ്ങൾക്കുവേണ്ടി കുരിശിന്മേൽ ഉയർത്തപ്പെട്ടവനേ," എന്ന് ചൊല്ലണം. സ്ലീബാ ആഘോഷിച്ചതിനുശേഷം, കുരിശ് മ്നൊർത്തോമേൽ വയ്ക്കണം. അനന്തരം വി.കുർബാന ആഘോഷപൂർവം നടത്തുന്നു. വി. കുർബാനാനന്തരം കൈമുത്തുന്നതിനുമുമ്പ് കുരിശ് മുത്തേണ്ടതാണെന്ന് ജനത്തെ അനുസ്മരിപ്പിക്കണം.

**N.B.** വി. കുർബാനയിൽ ബസ്മൽക്കോ കഴിഞ്ഞ് ഈ ശുശ്രൂഷ നടത്തുന്ന പതിവുമുണ്ട്.

### IV. നാല്പതാം വെള്ളിയാഴ്ച

141. എല്ലാവരും വി.കുർബാനയിൽ സംബന്ധിക്കുവാൻ താല്പര്യപ്പെടേണ്ടതാണ്. നമസ്ക്കാരവും വി. കുർബാനയും ആഘോഷമായി നടത്തുന്നു.

N.B. വി. കുർബാനയിൽ ബസ്മൽക്കോ കഴിഞ്ഞ് ഈ ശുശ്രൂഷ നടത്തുന്ന പതിവുണ്ട്.



## VI. ഓശാന

142. i. ഓശാനയുടെ ശുശ്രൂഷയിൽ വാഴ്ത്തുവാനുള്ള കുരുത്തോലകളും, വിതറുവാനുള്ള പുഷ്പങ്ങളും വിശ്വാസികൾ കൊണ്ടുവരണമെന്ന് നേരത്തെ പ്രസ്താവിച്ചിരിക്കണം. വിശ്വാസികൾ കൊണ്ടുവരുന്ന കുരുത്തോലകൾ നമസ്ക്കാരമേശയിൽ വയ്ക്കേണ്ടതാണ്.

ii കുരുത്തോലകൊണ്ട് ഒരു കുരിശുണ്ടാക്കി, മറ്റു കുരുത്തോലകൾകൊണ്ട് പൊതിഞ്ഞ് കറ്റയായി കെട്ടിവെച്ചിരിക്കണം. സ്ളീബാ ആഘോഷത്തിനും പ്രദക്ഷിണത്തിനും ഈ കുരിശായിരിക്കണം ഉപയോഗിക്കേണ്ടത്.

iii വിതറുന്നതിനുള്ള പുഷ്പങ്ങളുടെകൂടെ കുരുത്തോലയും അരിഞ്ഞിടാവുന്നതാണ്. ഇതു ചെറിയ പാത്രങ്ങളിൽ സൂക്ഷിക്കുകയും, വിതറുന്നതിന് പരിശീലിപ്പിച്ചിട്ടുള്ള കുട്ടികളെ ഏല്പിക്കുകയും വേണം.
വി. ഏവൻഗേലിയോൻ വായിക്കുന്ന അവസരങ്ങളിലും പ്രദക്ഷിണ സമയത്തും "ഓശാന" എന്ന് പറയുമ്പോൾ പുഷ്പങ്ങൾ ഭക്ത്യാദരവോടുകൂടെ വിതറേണ്ടതാണ്.

143. മൂന്നാംമണിയുടെ പ്രാർത്ഥനയ്ക്കുശേഷം കാർമ്മികൻ മദ്ബഹായിലേക്കു കയറി വി.കുർബാനയുടെ ആദ്യശുശ്രൂഷകൾ നടത്തി അംശവസ്ത്രങ്ങൾ ധരിക്കുന്നു ഹൈക്കലായിൽ, നമസ്ക്കാരത്തിനുശേഷം പഴയനിയമവായന നടത്താവുന്നതും, അതിനുശേഷം ശുശ്രൂഷയെപ്പറ്റി ഒരു ലഘുവിവരണം നൽകാവുന്നതുമാണ്. തുടർന്ന് ശുശ്രൂഷ ആരംഭിക്കുന്നു.

### ശുശ്രൂഷ

**ഒന്നാം ഭാഗം** (ലുത്തിനിയാവരെ)

144. ആണ്ടുതക്സായിൽ (പെരുന്നാളുകൾ) കൊടുത്തിരിക്കുന്ന ക്രമത്തിൽ പ്രാർത്ഥനകൾ ചൊല്ലുന്നു. മദ്ബഹായിൽനിന്നുവേണം ഏവൻഗേലിയോൻ (മർക്കോ 11:1-11) വായിക്കേണ്ടത്. 10-ാം വാക്യം വായിച്ചശേഷം ഗദ്യമായി ചൊല്ലിക്കൊടുത്ത് ജനത്തെക്കൊണ്ട് ഏറ്റു ചൊല്ലിക്കണം. മൂന്നു പ്രാവശ്യം ഈ വാക്യം ചൊല്ലുന്നു. ഈ വാക്യം ചൊല്ലുമ്പോൾ പുഷ്പങ്ങൾ വിതറേണ്ടതാണ്. അനന്തരം മദ്ബഹായുടെ

തെക്കുവശത്ത് ഒരു നട ഇറങ്ങി പടിഞ്ഞാറോട്ടുതിരിഞ്ഞു നിന്ന് രണ്ടു ശുശ്രൂഷകർ മാറി മാറി ലുത്തിനിയാ ചൊല്ലുന്നു.

**145. രണ്ടാം ഭാഗം**

രണ്ടാം ഭാഗത്തിലെ പ്രാർത്ഥനകൾ കൈകൾ ഉയർത്തി പ്പിടിച്ചുവേണം ചൊല്ലേണ്ടത്.

ആണ്ടുതക്സായിൽ കുരിശടയാളമിട്ടിരിക്കുന്ന സ്ഥാനങ്ങ ളിൽ കുരുത്തോലമേൽ റൂശ്മാ ചെയ്യണം. "നമ്മുടെ മുമ്പിൽ വയ്ക്കപ്പെട്ടിരിക്കുന്ന..." ഇത്യാദി ചൊല്ലിക്കൊണ്ട് കുരുത്തോലകൾ വാഴ്ത്തുമ്പോൾ മർബഹാസാകൾ കിലു ക്കേണ്ടതാണ്.

**146. സ്ലീബാ ആഘോഷം**

"ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ..." എന്നതിനു പക രം, "ദാവീദിന്റെ പുത്രന് ഓശാന; കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമേ!" എന്ന് ചൊല്ലണം. അനന്തരം വാഴ്ത്ത പ്പെട്ട കുരുത്തോലകൾകൊണ്ട് ത്രോണോസും മ്നൊർത്തോയും അലങ്കരിക്കുന്നു. വിശ്വാസികൾക്ക് കുരു ത്തോല വിതരണം ചെയ്യുന്നു.

**147. പ്രദക്ഷിണം**

അനന്തരം കാർമ്മികൻ കുരുത്തോലകൊണ്ടുണ്ടാക്കിയ കുരിശ് വഹിച്ചുകൊണ്ട് പടിഞ്ഞാറോട്ട് തിരിഞ്ഞ് നില്ക്കുന്നു. തദവസ രത്തിൽ "യേറുശലേമിലെ ഉന്നതമാം..." ഇത്യാദി ഗീതം പാടു ന്നു. വിശ്വാസികൾ വടക്കേ വാതിൽവഴി ഇറങ്ങുമ്പോൾ, കുരു ത്തോല കൈവശമില്ലാത്തവർക്ക് ശുശ്രൂഷകൻ മേശപ്പുറത്തുനിന്ന് എടുത്ത് കൊടുക്കണം. ആദ്യം ആൺകുട്ടികളും പെൺകുട്ടികളും പിന്നീടു സ്ത്രീകളും പുരുഷന്മാരും പ്രദക്ഷിണത്തിന് ഇറ ങ്ങേണ്ടതാണ്. എല്ലാവരും ഇറങ്ങിക്കഴിയുമ്പോൾ കാർമ്മികനും ശുശ്രൂഷകരും ഇറങ്ങുന്നു.

പ്രദക്ഷിണസമയത്ത് ഇടയ്ക്കിടെ "കർത്താവിന്റെ നാമത്തിൽ വരുന്നവൻ അനുഗ്രഹിക്കപ്പെട്ടവനാകുന്നു..." ഇത്യാദി (മർക്കോ11:10) ഗദ്യമായും പദ്യമായും ചൊല്ലി പുഷ്പങ്ങൾ വിത റാവുന്നതാണ്. പ്രദക്ഷിണം പടിഞ്ഞാറെ വാതിൽക്കൽ എത്തു മ്പോൾ ക്രമപ്രകാരം സുവിശേഷം വായിക്കണം. തുടർന്ന്



പള്ളിക്ക് ഒരു പ്രദക്ഷിണം പൂർത്തിയാക്കി തെക്കെ വാതിൽവഴി അകത്ത് പ്രവേശിക്കണം.

കുരുത്തോലകൊണ്ടുള്ള വലിയ കുരിശ് പ്രധാന ത്രോണോ സിന്മേൽത്തന്നെ വയ്ക്കുന്നു.

തുടർന്ന് വി. കുർബാന നടത്തുന്നു. വി. കുർബാന കഴിഞ്ഞ് കൈമുത്തുമ്പോൾ ആവശ്യക്കാർക്ക് വാഴ്ത്തപ്പെട്ട കുരുത്തോല കൊടുക്കുന്നു. വാഴ്ത്തിയ കുരുത്തോല ആദരവോടുകൂടി സൂക്ഷി ക്കേണ്ടതാണ്. കേടുപറ്റുമ്പോൾ, ചുട്ട് അതിന്റെ ചാരം കൃഷി യുടെ അനുഗ്രഹത്തിനായി ഇടാവുന്നതാണ്.

## VII. ഹാശാ ആഴ്ച

148. i. നമ്മുടെ കർത്താവിന്റെ പീഡാനുഭവങ്ങളെ ധ്യാനിക്കു കയും അവനോടുകൂടെ പീഡയനുഭവിക്കുകയും ചെയ്യുന്ന വിശ്വാസികൾ ഈ ആഴ്ചയിൽ വിനോദങ്ങളിൽ ഏർപ്പെ ടുകയില്ല; അന്യോന്യം കൈകസൂരി കൊടുക്കയോ കൈ മുത്തുകയോ ചെയ്യുകയില്ല. ദൈവമാതാവിനോടും വിശു ദ്ധന്മാരോടും കൂടിചേർന്ന് കുരിശിന്റെ രഹസ്യത്തെപ്പറ്റി ധ്യാനിച്ച് കർത്താവിനെ സ്തുതിക്കുന്ന അവസരമായതി നാൽ ദൈവമാതാവിനോടും വിശുദ്ധന്മാരോടും ഈ ആഴ്ച യിൽ പ്രാർത്ഥനയില്ല.

ii ഈ ആഴ്ചയിൽ മത്സ്യം, മാംസം, മുട്ട എന്നിവ വർജ്ജി ക്കേണ്ടതാണ്. ദു:ഖവെള്ളിയാഴ്ച പാലും വർജ്ജിക്കണം.

iii വിശ്വാസികൾ എല്ലാവരും പള്ളിയിൽപോയി യാമപ്രാർത്ഥ നകളിൽ ഭക്തിയോടെ സംബന്ധിക്കുവാൻ നിഷ്കർഷി ക്കണം.

iv ഹാശാ ആഴ്ചയിൽ വി.കുർബാനയിൽ അനുഷ്ഠിക്കേണ്ട ക്രമങ്ങൾ (പൊതുനിർദേശങ്ങൾ Nos 32-35 കാണുക).

149. i ഹാശാ ആഴ്ചയിൽ മ്നൊർത്തോ, അഴിക്കകത്ത് (കെ സ്ത്രൂമായിൽ) മദ്ബഹായുടെ വാതിലിന്റെ വടക്കുവശ ത്തും, എവൻഗേലിയോൻ പീഠം വാതിലിന്റെ തെക്കുവ ശത്തും സ്ഥാപിച്ചിരിക്കണം. മ്നൊർത്തോയിലുള്ള ചിത്തോലയും കുരിശിൽ ഇടുന്ന ഊറാറയും കറുത്ത നിറ മായിരിക്കണം.

ii ഏവൻഗേലിയോൻ, പ്രുമിയോൻ ആദിയായവ ഹാശായുടെ പ്രത്യേകരീതിയിൽ വായിക്കേണ്ടതാണ്. സെദറാ, ബോത്തേദ് ഹാശോ എന്നിവ ചൊല്ലുമ്പോൾ എല്ലാവരും അവ ശ്രദ്ധിച്ചുകേട്ട് ധ്യാനിക്കുകയും ഇടയ്ക്കിടെ കുമ്പിടുകയും ചെയ്യുന്നു. ബോവൂസായുടെ ഓരോ പാദവും അവസാനിപ്പിക്കുമ്പോൾ കുമ്പിടേണ്ടതാണ്.

iii നമസ്ക്കാരം കെസ്ത്രൂമായിൽനിന്നു നടത്തുന്നു; തിരശ്ശീല വലിച്ച് മദ്ബഹായുടെ വാതിൽ തുറക്കുകയില്ല. നമസ്ക്കാരത്തിനു പുരോഹിതൻ പുറംകുപ്പായം ധരിച്ചിരിക്കണം. ഏവൻഗേലിയോൻ വായിക്കുമ്പോൾ ഹമ്മ്നിക്കോകൂടി ധരിച്ചിരിക്കണം.

**150. പെസഹാ**

പെസഹായെ സംബന്ധിച്ച് പൊതുനിർദേശങ്ങൾ No. 34-ൽ പറഞ്ഞിരിക്കുന്നതുകൂടാതെ താഴെപ്പറയുന്ന കാര്യങ്ങൾകൂടെ ശ്രദ്ധിക്കേണ്ടതാണ്.

i പെസഹാദിവസം ഉപവാസവും കുമ്പിടീലും ആവശ്യമില്ല.

ii പെസഹാദിവസവും ദു:ഖശനിയാഴ്ചയും (അറിയിപ്പിന്റെ ശനി) രാത്രിപ്രാർത്ഥനയിൽ 'ഹാലേലുയ്യാ' കഴിഞ്ഞു "നാം ദൈവത്തിന്റെ മക്കളായിത്തീരുവാൻ.." "മറിയാം പറഞ്ഞതെന്തെന്നാൽ..." "സഹോദരന്മാർ ഒരുമിച്ച് വസിക്കുന്നത്..." ഇത്യാദി അതാതിന്റെ സ്ഥാനത്ത് ചേർത്തു ചൊല്ലണം.

iii പെസഹാ വ്യാഴാഴ്ചയുടെ ഭാഗമായി, ബുധനാഴ്ച വൈകിട്ടുമുതൽ വ്യാഴം ഒൻപതാംമണി പ്രാർത്ഥനവരെ ഗോഗുൽത്തായിൽ ചുവപ്പ് വസ്ത്രങ്ങൾ ധരിപ്പിക്കേണ്ടതാണ്.

**151. ദു:ഖവെള്ളിയാഴ്ച**

നമ്മുടെ കർത്താവ് പീഡ അനുഭവിക്കുകയും മരിക്കുകയും കബറടക്കപ്പെടുകയും ചെയ്ത ദിവസം, വിശ്വാസികൾ അവന്റെ പീഡകളിൽ പങ്കാളികളാകുകയും കബറടക്കം കഴിയുന്നതുവരെ ദു:ഖത്തോടെ പ്രാർത്ഥനയിൽ ലയിച്ചിരിക്കുകയും ചെയ്യണമെന്ന് അവരെ ഓർമ്മിപ്പിക്കണം.



എല്ലാവരും യാമപ്രാർത്ഥനകളിലും, ശുശ്രൂഷകളിലും ആദ്യവസാനം സംബന്ധിക്കേണ്ടതാണ്.

**152. സജ്ജീകരണങ്ങൾ**

ദു:ഖവെള്ളിയാഴ്ചയിലെ ആവശ്യത്തിലേക്ക് താഴെപ്പറയുന്ന സാധനങ്ങൾ നേരത്തേ ഒരുക്കി വയ്ക്കേണ്ടതാകുന്നു.

i പഞ്ഞി

ii പനിനീർ, കുന്തുരുക്കം, സാമ്പ്രാണി, മുതലായ സുഗന്ധദ്രവ്യങ്ങൾ

iii കെത്താനാ (അഞ്ചുമുഴം നീളവും മൂന്നുമുഴം വീതിയുമുള്ള പുതിയ കോട്ടൻതുണി)

iv വിന്നാഗിരി, ചെന്നിനായകം

v ഓശാന ഞായറാഴ്ച ഉപയോഗിച്ച കുരുത്തോല

vi സ്ലീബാവന്ദനവിന് ആവശ്യമായ മൺചട്ടി, ചിരട്ടക്കരി

vii ത്രോണോസിൽനിന്ന് ചിത്തോലയും തിരിക്കാലുകളും മാറ്റേണ്ടതാണ്.

**N.B.** ചൊറുക്ക (കൈയ്പുനീർ) ഉണ്ടാക്കുന്ന വിധം: കുറെ ചൂടുവെള്ളത്തിൽ അല്പം ചെന്നിനായകം കലർത്തി പാകത്തിന് വിനാഗിരി ചേർക്കണം. പാവലിന്റെ ഇല പിഴിഞ്ഞ് കിട്ടുന്ന നീരും ഇതിന്റെകൂടെ ചേർക്കാവുന്നതാണ്.

**153. ശുശ്രൂഷകളുടെ ക്രമീകരണം.**

ലിലിയായുടെ നാല് കൗമാകളും രാത്രിയിൽ നടത്തുന്നു. പ്രഭാതപ്രാർത്ഥന ക്രമപ്രകാരം നടത്തിയതിനുശേഷം, 9 മണിക്കു മൂന്നാംമണിയുടെ പ്രാർത്ഥനയും തുടർന്നു ദു:ഖവെള്ളിയാഴ്ചയുടെ ഒന്നാം ശുശ്രൂഷയും നടത്തണം.

പതിനൊന്നുമണി കഴിഞ്ഞ് ഉച്ചപ്രാർത്ഥനയും (ആറാം മണി) തുടർന്ന് ഒൻപതാംമണിയുടെ പ്രാർത്ഥനയും നടത്തിയതിനു ശേഷം അല്പം വിശ്രമം കൊടുക്കുകയും തുടർന്ന് ദു:ഖവെള്ളിയാഴ്ചയുടെ രണ്ടും മൂന്നും ശുശ്രൂഷകൾ തുടർച്ചയായി നടത്തുകയും ചെയ്യണം.

**N.B.** ഓരോ ശുശ്രൂഷയും ആരംഭിക്കുന്നതിനുമുമ്പ് അതിനെപ്പറ്റി ഒരു ലഘു വിവരണം നൽകാവുന്നതാണ്.

**154. ഒന്നാം ശുശ്രൂഷ (പുറത്തുകൂടിയുള്ള പ്രദക്ഷിണം)**

നമ്മുടെ കർത്താവ് മരണത്തിനു വിധിക്കപ്പെട്ടശേഷം കുരിശു ചുമന്നുകൊണ്ട് ഗോഗുൽത്താമലയിലേക്കു പോകുന്നതിനെ അനുസ്മരിക്കുന്നതാകുന്നു പുറത്തുകൂടിയുള്ള പ്രദക്ഷിണം..

കാർമ്മികൻ അംശവസ്ത്രങ്ങൾ ധരിച്ചതിനുശേഷം വലത്തെ തോളിൽ കെത്താനാ മുകളിൽനിന്ന് കീഴ്പോട്ടു വിരിച്ചിടണം. മ്നോർത്തോയിലെ കുരിശിന്റെ ചുവടു മുത്തി ഊറാറ നീക്കം ചെയ്ത് കാർമ്മികന്റെ വലത്തെ തോളിൽ (കെത്താനായിക്കു മീതെ) വയ്ക്കുന്നു. കുരിശിന്റെ മുകൾഭാഗവും ചുവടും കെത്താനാകൊണ്ട് മൂടണം.

കുരിശ് വഹിച്ചുകൊണ്ട് ഏവൻഗേലിയോൻ വായിക്കുന്നു. അതിനുശേഷം തെക്കേ വാതിൽവഴി ഇറങ്ങി പടിഞ്ഞാറോട്ട് നടന്ന് പടിഞ്ഞാറുവശത്ത് ഏവൻഗേലിയോൻ വായിക്കുന്നു. തുടർന്ന് പള്ളിക്കുചുറ്റും ഒരു പ്രദക്ഷിണം പൂർത്തിയാക്കിയതിനു ശേഷം വടക്കെ വാതിൽവഴി അകത്തു പ്രവേശിക്കുന്നു. വീണ്ടും ഏവൻഗേലിയോൻ വായിച്ചശേഷം കുരിശ് (ഊറാറാ ഇല്ലാതെതന്നെ) മ്നോർത്തോയിൽ വയ്ക്കുന്നു. ഇതോടുകൂടി ഒന്നാം ശുശ്രൂഷ അവസാനിക്കുന്നു. കാർമ്മികൻ അംശവസ്ത്രങ്ങൾ മാറ്റുന്നു.

**N.B.:** പ്രദക്ഷിണസമയത്ത് "സെഹിയോൻ കോട്ടയിൽ...." ഇത്യാദി ഗീതം പാടുന്നു. ഇടയ്ക്കിടെ "മിശിഹാ-ഹാശാ-മൃത്യു..." ഇത്യാദി മാർ യാക്കോബിന്റെ ബോവൂസായുടെ ആദ്യ പാദവും പാടാവുന്നതാണ്. ഈ പ്രദക്ഷിണത്തിന് കുരിശ്, കുട, കൊടി, മേക്കട്ടി (നടപന്തൽ) മുതലായവ ഉപയോഗിക്കുന്നില്ല.

ആറാംമണിനേരത്തെയും ഒമ്പതാംമണിനേരത്തെയും പ്രാർത്ഥനകൾ നടത്തുമ്പോൾ മ്നോർത്തോയിൽ മറുബഹാസകൾ വയ്ക്കുന്നില്ല; കർത്താവിനെ കുരിശിൽ തറച്ചതിനെ അനുസ്മരിച്ച് ആറാംമണിനേരത്തെ പ്രാർത്ഥനയും, കർത്താവിന്റെ മരണത്തെ അനുസ്മരിച്ച് ഒമ്പതാംമണിയുടെ പ്രാർത്ഥനയും നടത്തുന്നു. ആ സമയത്ത് മ്നോർത്തോയിൽ തിരികൾ കത്തിക്കുന്നില്ല.



**രണ്ടാം ശുശ്രൂഷ**

**155. സ്ലീബാവന്ദനവിന്റെ ക്രമം**

നമ്മുടെ കർത്താവ് തന്റെ തൃക്കൈകൾ വിരിച്ചുകിടന്ന് പരിശുദ്ധമാക്കപ്പെട്ട യഥാർത്ഥ ബലിപീഠമാകുന്ന കുരിശ് കർത്താവിനെ പ്രതിനിധീകരിക്കുന്നു. കുരിശ് നമ്മുടെ പ്രശംസയും ദൈവത്തിന്റെ ശക്തിയുമാകുന്നു (1 കൊരി. 1:17-19; ഗലാ. 6:14; എഫേ. 2:16). നാം കുരിശിനെ വന്ദിക്കുമ്പോൾ നമ്മുടെ രക്ഷകനായ യേശുമിശിഹായെയാണ് ആരാധിക്കുന്നതെന്ന് വിശ്വാസികളെ ധരിപ്പിക്കണം.

നമസ്ക്കാരമേശയിൽ കെത്താനാവിരിച്ച് അതിന്മേൽ കുരിശു വയ്ക്കുകയും അതിന്റെ ഇരുവശങ്ങളിലും മെഴുകുതിരികൾ കത്തിച്ച് വയ്ക്കുകയും ചെയ്യണം. ഈ സമയത്ത് മ്നോർത്തോയിൽ വീണ്ടും തിരികൾ കത്തിക്കുന്നു. കാർമ്മികനും ശുശ്രൂഷകരും അംശവസ്ത്രങ്ങൾ ധരിച്ച്, മേശയുടെ പടിഞ്ഞാറുവശത്തുനിന്ന് ആണ്ടുതക്സായിൽ കൊടുത്തിരിക്കുന്ന ക്രമം നടത്തുന്നു. മുറപ്രകാരം ഏവൻഗേലിയോൻ വായനമദ്ധ്യേ "അവൻ തല ചായിച്ച് ആത്മാവിനെ സമർപ്പിച്ചു" എന്ന് പറഞ്ഞ് കാർമ്മികൻ മ്നോർത്തോയിലെ തിരികൾ കെടുത്തുന്നു. അനന്തരം "ഞങ്ങൾക്കുവേണ്ടി മരിക്കാൻ തിരുമനസ്സായവനേ..." എന്ന പ്രാർത്ഥന വിശ്വാസികൾക്ക് ചൊല്ലിക്കൊടുക്കുന്നു. ഏവൻഗേലിയോൻ പൂർത്തിയാക്കിയശേഷം സ്ളീബാ ആഘോഷം നടത്തുന്നു.

**സ്ളീബാ ആഘോഷം**

"ഹൗദ് മാലാഖേ..." "മാലാഖമാർ ആരെ..." എന്ന ക്രമത്തിൽ, "ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ, ഞങ്ങളോടു കരുണ ചെയ്യണമേ" എന്നു ചൊല്ലണം (Nos. 124-127 കാണുക).

**156. സ്ലീബാവന്ദനവ് (കുരിശ് കുമ്പിടൽ)**

സ്ലീബാ ആഘോഷം കഴിഞ്ഞ്, കെത്താനാ കിഴക്കുപടിഞ്ഞാറായി കെസ്ത്രൂമായിൽ മദ്ബഹായുടെ പടികളിലോ അല്ലെങ്കിൽ കെസ്ത്രൂമായുടെ വാതിൽക്കലോ വിരിച്ചിടുകയും അതിന് മുകളിൽ കുരിശ് കിഴക്കുപടിഞ്ഞാറായി (തല കിഴക്കായി) കിടത്തി വയ്ക്കുകയും ചെയ്യുന്നു. കുരിശിന്റെ തലയും ചുവടും

കെത്താനാകൊണ്ട് മൂടണം. കുരിശിന് ചുറ്റും തിരികൾ കത്തിച്ചു വച്ചതിനുശേഷം കാർമ്മികൻ കുരിശിന് ധൂപം വയ്ക്കുന്നു. പടിഞ്ഞാറുവശത്ത് ധൂപം വീശിയശേഷം വടക്കുവശത്തുകൂടി കടന്ന് (ഇടത്തുവശം) കുരിശിന് ചുറ്റും ധൂപം വീശണം. ഈ സമയം "സൊഗദീനാൻ... (രക്ഷ തന്ന മാർ സ്ലീബായെ...) ഇത്യാദി സുറിയാനിയിലോ മലയാളത്തിലോ പാടേണ്ടതാകുന്നു. കുരിശിന് ചുറ്റും വീശിയശേഷം, 'സൊഗദീനാൻ..." ഇത്യാദിയുടെ പരിഭാഷ ചൊല്ലിക്കൊടുക്കുകയും, കാർമ്മികനും മറ്റെല്ലാവരുംകൂടെ സ്വസ്ഥാനത്തുനിന്ന് കുമ്പിടുകയും ചെയ്യുന്നു. കുമ്പിട്ടതിനുശേഷം കാർമ്മികൻ കുരിശുമുത്തി നേർച്ച ഇടുന്നു. തുടർന്ന് മറ്റു പട്ടക്കാരും മൂപ്പുമുറയനുസരിച്ച് ധൂപം വീശി വന്ദനവ് നടത്തുന്നു. അനന്തരം ശുശ്രൂഷകരും തുടർന്ന് വിശ്വാസികളും വന്ദനവ് നടത്തി നേർച്ച ഇടുന്നു. ഈരണ്ടുപേർ വീതം കുരിശ് മുത്താവുന്നതാണ്. എല്ലാവരും കുമ്പിട്ടുകഴിയുമ്പോൾ, കാർമ്മികൻ ഒരു പ്രാവശ്യംകൂടി ധൂപം വച്ച് കുമ്പിടുകയും, അതുകഴിഞ്ഞ് മൂന്നാം ശുശ്രൂഷ ആരംഭിക്കുകയും ചെയ്യുന്നു.

## മൂന്നാം ശുശ്രൂഷ

### ദൈവാലയത്തിനകത്തുള്ള പ്രദക്ഷിണം

157. സ്ലീബാവന്ദനവ് കഴിയുമ്പോൾ, കാർമ്മികൻ ഇരുകൈകളും മുമ്പോട്ടു നീട്ടി കെത്താനാ നെടുനീളെ കൈകളിൽ വിരിച്ചിടുന്നു. തോൾമുതൽ കൈപ്പത്തികൾവരെ കെത്താന വിടർത്തി ഇടേണ്ടതാണ്. അനന്തരം കുരിശിന്റെ തല (മുകൾഭാഗം) വലതുകൈയിലും ചുവട് ഇടതുകൈയിലും ആയി കിടത്തിയിട്ട്, കെത്താനാ മടക്കി കുരിശിന്റെ ചുവടും കവരങ്ങളും മൂടുന്നു. അനന്തരം നമ്മുടെ കർത്താവിനെ കുരിശിൽ നിന്നിറക്കി കബറിലേക്കു കൊണ്ടുപോയതിനെ അനുസ്മരിച്ച് പ്രദക്ഷിണം നടത്തുന്നു. ഈ പ്രദക്ഷിണം പള്ളിയകത്താണു നടത്തുക. മെഴുകുതിരികൾ, മറുബഹാസാകൾ, ധൂപകലശം എന്നിവ ശുശ്രൂഷകർ വഹിച്ചിരിക്കണം. കുട, കൊടി മുതലായവ ഉപയോഗിക്കുന്നില്ല. ധൂപകലശം വഹിക്കുന്ന ശുശ്രൂഷകൻ കാർമ്മികന്റെ മുമ്പിൽ കുരിശിന്റെനേർക്ക് ധൂപം വീശിക്കൊണ്ടിരിക്കണം.



കാർമ്മികൻ പടിഞ്ഞാറോട്ടു തിരിഞ്ഞ് ഏവൻഗേലിയോൻ വായിച്ചതിനുശേഷം തെക്കോട്ടുതിരിഞ്ഞ് പടിഞ്ഞാറോട്ട് ഭിത്തിയരികൽകൂടി നടന്ന് രണ്ടു പ്രാവശ്യം പ്രദക്ഷിണം ചെയ്ത് കിഴക്കു മദ്ധ്യത്തിൽ വരുമ്പോൾ, വടക്കോട്ടുതിരിഞ്ഞു ഒരു പ്രാവശ്യം പ്രദക്ഷിണം നടത്തണം. ഈ സമയത്ത് "റംസാ ദേശത്തിന്നൊരു..." എന്ന ഗീതം പാടണം. ഗീതത്തിന്റെ അവസാനം ജനം, ഗദ്യം ഏറ്റുചൊല്ലുമ്പോൾ പ്രദക്ഷിണത്തിൽ പങ്കെടുക്കുന്നവർ തൽസ്ഥാനത്ത് നിൽക്കേണ്ടതാണ്. പ്രദക്ഷിണസമയത്ത് ജനം ഭിത്തിയരികിൽനിന്ന് അകന്ന് നില്ക്കണം. മൂന്നുപ്രാവശ്യം പ്രദക്ഷിണം നടത്തിയതിനുശേഷം, മദ്ബഹായുടെ വാതിൽതുറന്ന് അകത്തു പ്രവേശിക്കുന്നു.

### 158. കബറടക്കശുശ്രൂഷ

കാർമ്മികൻ ത്രോണോസിങ്കലേക്ക് പോയി താഴെ വിവരിച്ചിരിക്കുന്നപ്രകാരം കബറടക്കശുശ്രൂഷ നടത്തുന്നു. കുരിശ് കൈയിൽ പിടിച്ചിരുന്നപ്രകാരംതന്നെ പിടിച്ചുകൊണ്ട് ദർഗാമേൽ കയറിനിന്ന് കുരിശിന്റെ കുറുകെയുള്ള കവരങ്ങൾ ചൊറുക്കായിൽ മുക്കുന്നു. അനന്തരം കുരിശിന്മേൽ പനിനീർ ഒഴിച്ച് കഴുകി തുടയ്ക്കുന്നു. കുരിശിൽനിന്ന് വീഴുന്ന പനിനീർ ചൊറുക്കാ വച്ചിരിക്കുന്ന പാത്രത്തിൽ വീഴുവാൻ ശ്രദ്ധിക്കേണ്ടതാണ്. കെത്താനാമേൽ പഞ്ഞി നിരത്തി കുരിശ് അതിന്മേൽവച്ച് പൊതിയുകയും, ഓശാനയ്ക്കുപയോഗിച്ച കുരുത്തോലകൊണ്ട് കെട്ടുകയും ചെയ്യുന്നു. അനന്തരം തല (മുകൾഭാഗം) തെക്കായി, കുരിശ് അല്പം കിഴക്കോട്ടുചരിച്ച് കബറിൽ വയ്ക്കുന്നു. കിഴക്കോട്ട് ചായിച്ചുവയ്ക്കുന്നതിന് താങ്ങായി മെഴുകുതിരിക്കാലുകൾ ഉപയോഗിക്കാവുന്നതാണ്. കബർ അടച്ചുപൂട്ടിയശേഷം വാതിലിനുപുറത്ത് കെടാവിളക്ക് അഥവാ മെഴുകുതിരി കത്തിച്ചു വയ്ക്കുന്നു. അനന്തരം "കബറിലുറങ്ങും..." ഇത്യാദി കുക്കിലിയോൻ താണ സ്വരത്തിൽ ചൊല്ലി കബറിങ്കൽ ധൂപം വയ്ക്കുന്നു. മറ്റു പ്രാർത്ഥനകൾ (എക്ബോ, പ്രുമിയോൻ, സെദറാ, കോലോ, ബോവൂസോ) വേറൊരു വൈദികനോ ശെമ്മാശനോ ചൊല്ലാവുന്നതാണ്. ശേഷിച്ച സമയം ജനം രണ്ടു ഗണങ്ങളായി 'കുറിയേലായിസ്സോൻ' എന്നു ചൊല്ലിക്കൊണ്ടിരിക്കണം.

കബറടക്കശുശ്രൂഷ കഴിഞ്ഞ് മാലാഖമാരുടെ സ്തുതിപ്പ്, "ദൈവമേ, നീ പരിശുദ്ധനാകുന്നു" എന്ന കൗമാ, കർത്തൃ പ്രാർത്ഥന, വിശ്വാസപ്രമാണം എന്നിവയും കുക്കിലിയോന് പകരം, "മിശിഹാ തവമൃതിയാൽ ജീവൻ..." (No. 93) ഇത്യാദി കൗമായും, "നാഥാ, തേ സ്തുതി..." ഇത്യാദിയും ചൊല്ലിയശേഷം, ചൊറുക്കാ കുടിക്കുവാൻ കൊടുക്കുന്നു. ചൊറുക്കാ കൊടുക്കുന്നതിനുമുമ്പ് സന്ധ്യയുടെ നമസ്ക്കാരംകൂടെ നടത്താവുന്നതാണ്.

പ്രധാന ത്രോണോസിന്റെ കിഴക്കുവശത്തുള്ള കബർ മുറിയിലായിരിക്കണം കബറടക്കം നടത്തേണ്ടത്.

N.B.: i പ്രത്യേക കബർമുറിയില്ലെങ്കിൽ മാത്രമേ മറ്റേതെങ്കിലും ക്രമീകരണം ചെയ്യാവൂ. അതിനായി ഒരു പേടകം സൂക്ഷിക്കുകയോ, ത്രോണോസിന്മേൽതന്നെ അടക്കുകയോ ചെയ്യാവുന്നതാണ്.

ii ഉയിർപ്പുദിവസംവരെ പ്രധാന ത്രോണോസിന്മേൽ വി. കുർബാന അർപ്പിക്കുന്നില്ല.

iii കബറടക്കം കഴിഞ്ഞാൽ ഉയിർപ്പിനുവേണ്ടി നോക്കിപ്പാർക്കുകയും ഉയിർപ്പിനെപ്പറ്റിയുള്ള ധ്യാനത്തിൽ ഏർപ്പെടുകയും ചെയ്യേണ്ടതാണ്.

159. **ദു:ഖശനി** (അറിയിപ്പിന്റെ ശനി)

പൊതുനിർദേശങ്ങൾ No. 35 കാണുക.

## VIII. കൃംതാ

### 160. സന്ധ്യാപ്രാർത്ഥന

ദു:ഖശനിയാഴ്ച അവസാനിക്കുന്ന സന്ധ്യയ്ക്ക് കൃംതായുടെ സന്ധ്യാപ്രാർത്ഥന പെരുന്നാൾമുറയ്ക്ക് നടത്തുന്നു. ത്രോണോസും പള്ളിയും അലങ്കരിക്കുകയും നമസ്ക്കാരസമയത്ത് ത്രോണോസിന്മേൽ പതിവുപോലെ തിരികൾ കത്തിക്കുകയും ചെയ്യേണ്ടതാണ്. എന്നാൽ ഈ സമയത്ത് തിരശീല വലിക്കുന്നില്ല. "ശ്ലോമ്മോ..." എന്ന് പറഞ്ഞ് ഏവൻഗേലിയോൻ വായിക്കുകയും ബസ്മൽക്കോ മുതലായ കുക്കിലിയോനുകൾ ചൊല്ലുകയും ഹൂത്തോമോ ചൊല്ലി ആശീർവാദം കൊടുക്കുകയും ചെയ്യുന്നു.



### 161. രാത്രി പ്രാർത്ഥന (ഉയിർപ്പിനെക്കുറിച്ചുള്ള പ്രസ്താവന)

i അതിരാവിലെ വി. കുർബാന തീരത്തക്കവണ്ണം, രണ്ടുമണിയോടുകൂടി ലിലിയായുടെ പ്രാർത്ഥന ആരംഭിക്കുന്ന പതിവാണുള്ളത്. മൂന്നാം കൗമാ ആരംഭിച്ചതിനുശേഷം കാർമ്മികനും രണ്ടോ മൂന്നോ ശുശ്രൂഷകരും മദ്ബഹായിൽ പ്രവേശിക്കുകയും, അംശവസ്ത്രങ്ങൾ ധരിക്കുകയും ചെയ്തശേഷം കാർമ്മികൻ കബർ തുറന്ന് കുരിശ് എടുത്ത് വെടിപ്പാക്കി ചുവന്ന ഊറാറാ ധരിപ്പിക്കുകയും മൂന്നു കവരങ്ങളും മറയത്തക്കരീതിയിൽ ചുവന്ന ശോശപ്പാ ഇടുകയും ചെയ്യുന്നു. ഈ സമയം ശുശ്രൂഷകൻ മ്നോർത്തോ എടുത്ത് ചുവന്ന ചിത്തോല ധരിപ്പിച്ച് ത്രോണോസിന്റെ മുമ്പിൽ വയ്ക്കേണ്ടതാണ്. കാർമ്മികൻ കുരിശ് മ്നോർത്തോമേൽ സ്ഥാപിക്കുന്നു. കുരിശിന്റെ ഇരുവശങ്ങളിലും മർബഹാസാകളും മെഴുകുതിരികളും വച്ചതിനുശേഷം പ്രസ്താവനവരെയുള്ള (മാർ യാക്കോബിന്റെ ബോവൂസോ ഉള്ള ഭാഗം) ശുശ്രൂഷയുടെ ഭാഗം രഹസ്യത്തിൽ നടത്തുന്നു. കുക്കിലിയോൻ ചൊല്ലുമ്പോൾ കാർമ്മികൻതന്നെ കുരിശിന് ധൂപം വീശേണ്ടതാണ്. രഹസ്യശുശ്രൂഷ തീരാറാകുമ്പോഴേക്കും ത്രോണോസുകളിലുമുള്ള എല്ലാ തിരികളും കത്തിച്ചിരിക്കണം.

ii ഹൈക്കലായിൽ, മാർ ബാലായിയുടെ ബോവൂസാ (കരുണ നിറഞ്ഞവനെ...) ചൊല്ലിത്തീരുമ്പോൾ, ജനങ്ങൾ തിരികൾ കത്തിച്ചുപിടിക്കാവുന്നതാണ്. "കുറിയേലായിസ്സോൻ" എന്ന് ചൊല്ലിക്കൊണ്ട് ഉയിർപ്പിന്റെ പ്രസ്താവനയ്ക്കായി അവർ കാത്തിരിക്കേണ്ടതാണ്. കാർമ്മികന്റെ പ്രസ്താവനയ്ക്കുള്ള മറുപടി ജനങ്ങളെ നേരത്തെ പഠിപ്പിച്ചിരിക്കണം. (മിശിഹാ തമ്പുരാൻ സത്യമായി ഉയിർത്തെഴുന്നേറ്റുവെന്ന് ഞങ്ങൾ വിശ്വസിച്ച് ഏറ്റുപറയുന്നു).

**162** i. രഹസ്യശുശ്രൂഷ കഴിയുമ്പോൾ കാർമ്മികൻ കുരിശ് കൈയിൽ എടുത്ത്, ചുവട് മുഖത്തോടടുപ്പിച്ച് പിടിച്ച് മദ്ബഹായുടെ വാതിൽക്കൽ – മ്നോർത്തോ മറയാതെ, അല്പം തെക്കോട്ടു മാറി – പടിഞ്ഞാറോട്ട് തിരിഞ്ഞ് നില്ക്കുന്നു. മർബഹാസാകൾ, തിരികൾ എന്നിവ വഹിച്ചിരിക്കുന്ന

ശുശ്രൂഷകർ കാർമ്മികന്റെ ഇരുവശങ്ങളിലായി നില്ക്കേണ്ടതാണ്.

ii എല്ലാം തയ്യാറായിക്കഴിയുമ്പോൾ, തിരശീല വലിച്ചുനീക്കുകയും, കാർമ്മികൻ ഉച്ചത്തിൽ പ്രസ്താവന നടത്തുകയും ചെയ്യുന്നു. ജനത്തിന്റെ പ്രത്യുത്തരം കഴിയുമ്പോൾ എല്ലാ മണികളും അടിക്കുകയും, കതിനാവെടി വയ്ക്കുകയും ചെയ്യുന്നു. അല്പം കഴിഞ്ഞ് വീണ്ടും ഇപ്രകാരം രണ്ട് പ്രാവശ്യംകൂടെ നടത്തേണ്ടതാണ്. അനന്തരം കുരിശ് മ്നോർത്തോമേൽ സ്ഥാപിക്കുകയും ലിലിയായുടെ നമസ്ക്കാരം തുടർന്ന് നടത്തുകയും ചെയ്യുന്നു.

**N.B.** കാർമ്മികൻ കാപ്പയോടുകൂടെ കെസ്ത്രൂമായിലേക്കിറങ്ങി നമസ്ക്കാരം തുടരുന്നു.

**163. ശുശ്രൂഷയുടെ രണ്ടാം ഭാഗം**

രാത്രിപ്രാർത്ഥനയുടെ നമസ്ക്കാരം തീരുമ്പോൾ കാർമ്മികൻ മദ്ബഹായിൽ പ്രവേശിച്ച് ആണ്ടുതക്സായിൽ (പെരുന്നാളുകൾ) കൊടുത്തിരിക്കുന്നപ്രകാരം ശുശ്രൂഷ നടത്തുന്നു.

**164. പ്രദക്ഷിണം**

സെദറായും അതിനെത്തുടർന്നുള്ള ഗീതവും കഴിയുമ്പോൾ മ്നോർത്തോയിൽനിന്ന് കുരിശെടുത്ത് പ്രദക്ഷിണം നടത്തുന്നു. ഈ സമയത്ത് മ്നോർത്തോ മദ്ബഹായുടെ വടക്കുവശത്ത് മാറ്റി വയ്ക്കണം. “ശ്ളോമ്മോ...” ഇത്യാദി ഗീതം കുരിശ് മുത്തുമ്പോൾ ചൊല്ലാവുന്നതാണ്. പ്രദക്ഷിണസമയത്ത് “മറിയാമേ, ഞാൻ...” ഇത്യാദി ഗാനം പാടേണ്ടതാണ്; എല്ലാവരും തിരികൾ കത്തിച്ച് പിടിക്കേണ്ടതുമാകുന്നു.

**165. വായനകൾ**

പ്രദക്ഷിണം കഴിഞ്ഞ് കാർമ്മികൻ മദ്ബഹായിൽ പ്രവേശിച്ച് കുരിശ് ത്രോണോസിന്മേൽ വച്ചതിനുശേഷം വേദപുസ്തകത്തിൽനിന്നുള്ള ഭാഗങ്ങൾ മുറപ്രകാരം വായിക്കുന്നു. പഴയനിയമത്തിൽനിന്നുള്ള വായനകൾ ശുശ്രൂഷയ്ക്കുശേഷം വി. കുർബാനയുടെ പരസ്യാരംഭത്തിനുമുമ്പ് വായിക്കാവുന്നതാണ്.



**166. സ്ലീബാ ആഘോഷം**

ഏവൻഗേലിയോൻ വായിച്ചശേഷം കാർമ്മികൻ ത്രോണോസിൽനിന്ന് കുരിശെടുത്ത് മുറപ്രകാരം സ്ലീബാആഘോഷം നടത്തുന്നു. “ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ...” ഇത്യാദിക്കു പകരം: “ഞങ്ങൾക്കുവേണ്ടി ഉയിർത്തെഴുന്നേറ്റവനേ, ഞങ്ങളോടു കരുണ ചെയ്യണമേ” എന്ന് ചൊല്ലേണ്ടതാകുന്നു.

**167. പരസ്പരം സമാധാനം കൊടുക്കൽ**

സ്ലീബാആഘോഷം കഴിഞ്ഞ് കുരിശ് ത്രോണോസിന്മേൽ -തബ്ലീത്തായുടെ തെക്കുവശത്തും, ഏവൻഗേലിയോൻ കുരിശിന്റെ തെക്കുവശത്തും വയ്ക്കുന്നു. ആ സമയത്ത് “ശ്ലോമ്മോ ബലിപീഠത്തിനും...” ഇത്യാദി ഗീതം പാടേണ്ടതാണ്. കാർമ്മികൻ ആദ്യം ത്രോണോസും, പിന്നെ കുരിശും, അവസാനം ഏവൻഗേലിയോനും മുത്തിയിട്ട് വടക്കോട്ട് തിരിഞ്ഞ് നില്ക്കുന്നു. മദ്ബഹായിൽ നില്ക്കുന്നവരെല്ലാം മൂപ്പുമുറയനുസരിച്ച് ഓരോരുത്തരായി കാർമ്മികൻ ചെയ്തതുപോലെ മുത്തിയതിനുശേഷം കാർമ്മികനിൽനിന്നും കൈകസ്സൂരി വാങ്ങുകയും കാർമ്മികന്റെ സമീപത്ത് നില്ക്കുകയും ചെയ്യുന്നു. ഇപ്രകാരം ഓരോരുത്തരും കാർമ്മികനിൽനിന്നും അടുത്തു നില്ക്കുന്നവരിൽനിന്നും കൈകസ്സൂരി വാങ്ങേണ്ടതാണ്.

N.B.: പൗരോഹിത്യമില്ലാത്തവർ കൈമുത്തിയാണ് കൈകസ്സൂരി വാങ്ങുന്നത്. മേല്പ്പട്ടക്കാരനിൽനിന്ന് കൈകസ്സൂരി വാങ്ങുന്നതും കൈ (സ്ലീബാ) മുത്തിയാണ്.

മദ്ബഹായിൽ നില്ക്കുന്നവർ പരസ്പരം സമാധാനം കൊടുത്തുകഴിയുമ്പോൾ, കാർമ്മികൻ മദ്ബഹായിൽനിന്ന് കെസ്ത്രൂമായിലേക്കിറങ്ങി ഒരു പുരുഷനും ഒരു സ്ത്രീക്കും കൈ മുത്തിച്ച് സമാധാനം കൊടുക്കുകയും, അവർ വി.കുർബാനയിൽ ചെയ്യുന്നതുപോലെയോ, ശുബ്ക്കോനോയ്ക്ക് ചെയ്യുന്നതുപോലെയോ, എല്ലാവരും എല്ലാവർക്കും കൈകസൂരി കൊടുക്കുന്ന രീതിയിൽ പരസ്പരം സമാധാനം കൊടുക്കുന്നു.

സമാധാനം കൊടുത്തതിനുശേഷം കാർമ്മികൻ മദ്ബഹാ യിൽ പ്രവേശിച്ച് കുരിശ് മ്നോർത്തോയിൽ സ്ഥാപി ക്കുന്നു. മ്നോർത്തോ മദ്ബഹായിൽ വടക്കുവശത്ത്-ജ നങ്ങൾക്കു കാണത്തക്കവിധത്തിൽ സ്ഥാപിക്കേണ്ടതാണ്.

168. സൂലോക്കോ (സ്വർഗ്ഗാരോഹണപ്പെരുന്നാൾ) വരെ കുരിശ് മ്നോർത്തോയിൽ ഇരിക്കേണ്ടതാകുന്നു. കാർമ്മികരും ശുശ്രൂഷകരും മദ്ബഹായിൽ പ്രവേശിക്കുമ്പോഴും, അവിടെ നിന്നിറങ്ങുമ്പോഴും ധൂപം വീശുമ്പോഴും കുരി ശ് മുത്തേണ്ടതാകുന്നു. ശുശ്രൂഷാസമയങ്ങളിൽ കുരി ശിന്റെ ഇരുവശങ്ങളിലും തിരികൾ കത്തിക്കേണ്ടതാണ്.

**169. ഉയിർപ്പ് കുർബാന**

മ്നോർത്തോ സ്ഥാപിച്ചതിനുശേഷം കാർമ്മികൻ പ്രാരം ഭപ്രാർത്ഥനയും 51-ാം സങ്കീർത്തനവും രഹസ്യത്തിൽ ചൊല്ലിത്തീർത്തിട്ട് ജനത്തിന്റെനേർക്ക് തിരിഞ്ഞ് പ്രാർത്ഥ നാസഹായം യാചിക്കുന്നു. അനന്തരം തിരശ്ശീല ഇടുകയും കാർമ്മികൻ വി.കുർബാനയുടെ ശുശ്രൂഷകൾ നടത്തുക യും ചെയ്യുന്നു.

വി.കുർബാന കഴിയുമ്പോൾ കുരിശ് മ്നോർത്തോയിൽ നിന്നെടുത്ത് ജനത്തെ കുരിശ് മുത്തിക്കുന്നു. ജനം കുരിശ് മുത്തി നേർച്ചയിടുകയും ചെയ്യുന്നു. ഈ സമയത്ത് "മോ ദിപ്പിൻ ജാതികളേ...", ശ്ലോമ്മോ ശ്ലോമ്മോ..." ഇത്യാദി ഗീതങ്ങൾ ചൊല്ലുന്നു.

ഉയിർപ്പുകഴിഞ്ഞ് പെന്തിക്കൊസ്തിവരെയുള്ള അമ്പതുദി വസങ്ങൾ ഉയിർപ്പുകാലമായതിനാൽ, ഈ ദിവസങ്ങളിൽ ഉപവാസവും വർജ്ജനയും കുമ്പിടീലും ഇല്ല.

## IX. സൂലോക്കോ (സ്വർഗ്ഗാരോഹണം)

**170. സ്വർഗ്ഗാരോഹണം**

പെരുന്നാൾമുറയനുസരിച്ച് നമസ്ക്കാരം കഴിഞ്ഞ് വി. കുർബാനയുടെ ഒന്നാം ശുശ്രൂഷ നടത്തി അംശവസ്ത്ര ങ്ങൾ ധരിച്ചശേഷം പ്രദക്ഷിണം നടത്തുന്നു. അതുക ഴിഞ്ഞ് സ്ളീബാ ആഘോഷവും നടത്തണം. സ്വർഗ്ഗാരോ ഹണത്തിനുമുമ്പ് കർത്താവ് ശ്ലീഹന്മാരെ ബഥാനിയാവരെ



കൊണ്ടുപോയി അനുഗ്രഹിച്ച സംഭവത്തെ അനുസ്മരിച്ച് ആ അനുഗ്രഹം പ്രാപിപ്പാനാണ് പ്രദക്ഷിണം നടത്തുന്ന തെന്ന് ജനത്തെ അനുസ്മരിപ്പിക്കണം (ലൂക്കോ. 24.50). പ്രദക്ഷിണസമയത്ത് സ്ളീബായുടെ എക്ബോകളോ കോലോകളോ, പാടാവുന്നതാണ്. ഉയിർപ്പിന്റെ ക്രമ ത്തിൽനിന്ന് "ശ്ളോമ്മോ, ശ്ളോമ്മോ..." ഇത്യാദി ഗീതവും ചൊല്ലാവുന്നതാണ്. പ്രദക്ഷിണത്തിനുശേഷം സ്ളീബാ ആഘോഷം നടത്തി വി.കുർബാന തുടരുന്നു.

**N.B.** സ്വർഗ്ഗാരോഹണം കഴിഞ്ഞ് പെന്തിക്കൊസ്തിവരെ വിവാഹം നടത്തുക പതിവില്ല. പരിശുദ്ധാത്മ നൽവര ങ്ങൾക്കായി നോക്കിപ്പാർത്തിരിക്കേണ്ട കാലമാണിത്.

## X. പെന്തിക്കൊസ്തി

171. വി.കുർബാനയിൽ ദൈവമാതാവിനോടും പരിശുദ്ധന്മാരോ ടുമുള്ള കുക്കിലിയോനുകൾക്കുശേഷം പെന്തിക്കൊസ്തി യുടെ ശുശ്രൂഷ ആരംഭിക്കണം. മൂന്നു പാത്രങ്ങൾ ദർഗാ മേൽ വയ്ക്കുകയും, നടുക്കിരിക്കുന്ന പാത്രത്തിൽ വെള്ളം ഒഴിക്കുകയും ചെയ്യണം. തളിക്കുന്നതിനുള്ള സോപ്പായും വച്ചിരിക്കണം. പ്രാർത്ഥനകളും ഗീതങ്ങളും കിഴക്കോട്ട് തി രിഞ്ഞുനിന്നും, വേദവായനകളും ലുത്തിനിയായും പതി വനുസരിച്ച് പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്നുമായിരിക്കണം. ലുത്തിനിയാ കഴിയുമ്പോൾ 'നാം മുട്ടുകുത്തി പ്രാർത്ഥി ക്കണം' എന്ന് ശുശ്രൂഷകൻ പറയുമ്പോൾ ജനം കുമ്പിട്ടു കിടന്നുകൊണ്ട് പരിശുദ്ധാത്മ നൽവരങ്ങൾക്കായി ധ്യാനി ച്ചുകൊണ്ട് കുറിയേലായിസ്സോൻ എന്നുചൊല്ലണം. രഹ സ്യപ്രാർത്ഥന തീരുമ്പോൾ എല്ലാവരും എഴുന്നേൽക്കാൻ കാർമ്മികൻ ആഹ്വാനം ചെയ്യുന്നു. അപ്പോൾ ശുശ്രൂഷകൻ പാത്രം എടുത്തു കാർമ്മികന് പിടിച്ചുകൊടുക്കുകയും, കാർമ്മികൻ എല്ലാ ത്രോണോസിന്മേലും സ്ലീബാരൂപത്തിൽ വെള്ളം തളിക്കുകയും ചെയ്യുന്നു. അനന്തരം മദ്ബഹാ യിൽ വടക്കുവശത്ത് നില്ക്കുന്നവരുടെമേലും പിന്നെ തെക്കുവശത്ത് നില്ക്കുന്നവരുടെമേലും സ്ളീബാരൂപ ത്തിൽ വെള്ളം തളിക്കണം. തുടർന്ന് ഹൈക്കലായിലേ

ക്കിറങ്ങി പടിഞ്ഞാറോട്ട് നടന്ന് ജനത്തിന്റെമേലും ഇപ്രകാരം തളിക്കണം.

ഈ പ്രദക്ഷിണസമയത്ത് ശുശ്രൂഷകൻ, കാർമ്മികന്റെ മുമ്പിലും പിറകിലുമായി മറുബഹാസാ കിലുക്കിക്കൊണ്ട് നടക്കുന്നു. വെള്ളം തളിക്കുമ്പോൾ, "നമ്മുടെ നാഥൻ തിരുമനസ്സാൽ..." ഇത്യാദി മാനീസാ പാടുന്നു. പടിഞ്ഞാറെ വാതിൽക്കൽ ചെന്നതിനുശേഷം തിരിച്ച് കിഴക്കോട്ട് വരുമ്പോൾ സ്ത്രീകളുടെമേൽ തളിക്കണം. അതിനുശേഷം മദ്ബഹായിൽ പ്രവേശിച്ച്, ബാക്കിയുള്ള വെള്ളം വടക്കുവശത്തിരിക്കുന്ന പാത്രത്തിൽ ഒഴിച്ച് ആ പാത്രം മദ്ധ്യത്തിൽ വയ്ക്കുകയും ആദ്യം ഉപയോഗിച്ചപാത്രം വടക്കുവശത്ത് വയ്ക്കുകയും ചെയ്തിട്ട് രണ്ടാം ശുശ്രൂഷ ആദ്യത്തേതുപോലെതന്നെ നടത്തുന്നു. രണ്ടാംശുശ്രൂഷ കഴിയുമ്പോൾ പാത്രത്തിലുള്ള വെള്ളം, തെക്കുവശത്തിരിക്കുന്ന പാത്രത്തിൽ ഒഴിച്ച് അത് മദ്ധ്യത്തിൽ വയ്ക്കണം. മൂന്നാം ശുശ്രൂഷയും ആദ്യത്തേതുപോലെതന്നെ നടത്തണം.

172. സമയച്ചുരുക്കം ഉള്ളപക്ഷം മൂന്നാം ശുശ്രൂഷ മാത്രം നടത്തിയാൽ മതിയാകും. അങ്ങനെയെങ്കിൽ ഒരു പാത്രത്തിൽ മാത്രം വെള്ളം വച്ചാൽ മതിയാകും. ഏതു ശുശ്രൂഷ നടത്തിയാലും അവസാനത്തെ ഹൂത്തോമോ ചൊല്ലിവേണം അവസാനിപ്പിക്കേണ്ടത്.

## XI. ആനീദേ ഞായർ

173 വലിയനോമ്പ് തുടങ്ങുന്നതിന്റെ തലേ ഞായറാഴ്ച വിശ്വാസികളായ സകല മരിച്ചവരെയും അനുസ്മരിക്കുന്ന 'ആനീദേ' ഞായറാഴ്ചയാണ്. പട്ടക്കാരൻ വി. കുർബാനയ്ക്കുശേഷം, കാപ്പ ധരിച്ചുകൊണ്ടോ അല്ലെങ്കിൽ പുറംകുപ്പായവും ഹമ്മ്നീക്കോയും ധരിച്ചുകൊണ്ടോ സെമിത്തേരിയിലേക്ക് പ്രദക്ഷിണമായി പോകുന്നു. പ്രദക്ഷിണസമയത്ത് ബ്രിക് ഹായോ ദസ്ബോ (മനസ്സാലെ മരണം...) എന്ന ഗീതം പാടാവുന്നതാണ്. സെമിത്തേരിയുടെ



മദ്ധ്യത്തിൽ കാർമ്മികൻ നില്ക്കുകയും, ജനമെല്ലാം അവരവരുടെ ബന്ധപ്പെട്ടവരുടെ കല്ലറയ്ക്കൽ ചെന്ന് നില്ക്കുകയും മരിച്ചവർക്കുവേണ്ടിയുള്ള ധൂപപ്രാർത്ഥന നടത്തുകയും ചെയ്യുന്നു. ധൂപപ്രാർത്ഥനയ്ക്ക്ശേഷം പ്രദക്ഷിണമായി തിരികെ പള്ളിയിൽ പ്രവേശിച്ച് ഹൂത്തോമ്മോ ചൊല്ലി ജനത്തെ കൈ മുത്തിക്കുന്നു.

**174. പള്ളിപ്പെരുന്നാളുകൾ**

പെരുന്നാളിന്റെ തലേദിവസം ആഘോഷമായ സന്ധ്യാപ്രാർത്ഥനയും പ്രസംഗവും റാസയും (പ്രദക്ഷിണവും) നടത്തുക പതിവുണ്ട്. പെരുന്നാൾദിവസത്തെ റാസയുടെ സമയം നേരത്തെ നിശ്ചയിക്കേണ്ടതാണ്.

i റാസയ്ക്ക് വലിയ കുരിശ് ഉപയോഗിക്കാവുന്നതാണ്.

ii വി.ദൈവമാതാവിന്റെ പെരുന്നാളാണെങ്കിൽ, "ബസ്സ്മൽക്കോ" (നിന്നാൾ സ്തുതിയൊടു...)യും, വിശുദ്ധന്റെ പെരുന്നാളാണെങ്കിൽ "സാദീക്കോ" (നയവാൻ പനപോലെ)യും ചൊല്ലേണ്ടതാണ്.

iii കാർമ്മികൻ കുരിശിന്റെ നേർക്ക് ധൂപം വീശി വണങ്ങിയശേഷം, വീണ്ടും വീശുകയും അനന്തരം ഇടതുവശം തിരിഞ്ഞ് വിശ്വാസികളുടെനേരെ ധൂപം വീശുകയും ചെയ്യുന്നു.

**175. റാസ (പ്രദക്ഷിണം)**

i കുരിശിന് ധൂപം വീശുന്നത് അന്നത്തേക്കനുയോജ്യമായ കുക്കിലിയോൻ ചൊല്ലിയാണ്.

ii ദൈവമാതാവിന്റെ പെരുന്നാളുകളിൽ മാതാവിനെക്കുറിച്ചുള്ള കോലോകളും, എക്ബോകളും, വിശുദ്ധന്മാരുടെ പെരുന്നാളുകളിൽ വിശുദ്ധന്മാരുടെ കോലോകളും, എക്ബോകളും പാടാവുന്നതാണ്. പ്രദക്ഷിണം ഇറങ്ങുമ്പോൾ 'കുക്കോയോ' രാഗവും, പ്രദക്ഷിണം തിരികെ വരുമ്പോൾ 'കും പൗലോസ്' രാഗവും ചൊല്ലുന്നു. (യജമാനൻ വരുമന്നേരം... ഇത്യാദിയും, "അൽശെമഊൻ..." ഇത്യാദിയും) ഏതവസരത്തിലും പാടാവുന്നതാണ്.

176. പ്രദക്ഷിണം ആദ്യം കുരിശടിയിലേക്കു പോകുന്നതിനാൽ, പടിഞ്ഞാറെ വാതിൽവഴി പ്രദക്ഷിണം ഇറങ്ങാവുന്നതാണ്. കുരിശടിയിങ്കൽ സ്ലീബായുടെ കുക്കിലിയോൻ ചൊല്ലേണ്ടതാണ്. കുരിശിങ്കൽനിന്ന് തിരികെ വരുമ്പോൾ പള്ളിയുടെ തെക്കുവശത്തുകൂടി കിഴക്കോട്ട് നടന്ന് പള്ളിക്ക് ചുറ്റേണ്ടതാണ്. കൂടുതൽ ആഘോഷമായി നടത്തുമ്പോൾ മൂന്ന് പ്രാവശ്യം പള്ളിക്ക് ചുറ്റാവുന്നതാകുന്നു. അവസാനത്തെ പ്രാവശ്യം, പള്ളിയുടെ കിഴക്കുവശത്തു നിന്ന് കുക്കിലിയോൻ ചൊല്ലാവുന്നതാണ്. പ്രദക്ഷിണക്കുരിശ് (മുമ്പിൽ കൊണ്ടുനടക്കുന്നത്) കിഴക്കുവശത്ത് നാട്ടിപ്പിടിക്കണം. പകുതിയാളുകൾ മുമ്പോട്ടു നടന്ന് കുരിശിന് വടക്കുവശത്ത് നില്ക്കണം; ബാക്കിയുള്ളവർ കുരിശിന് തെക്കുവശത്തും നിൽക്കുന്നു. പട്ടക്കാർ കുരിശിന്റെ മുമ്പിൽ വന്നുനിന്ന് ധൂപം വയ്ക്കുന്നു. സെമിത്തേരി കിഴക്കുവശത്താണെങ്കിൽ മരിച്ചവരുടെ കുക്കിലിയോൻ ചൊല്ലുന്നു. തുടർന്ന് പടിഞ്ഞാറെ വാതിൽവഴി അകത്ത് പ്രവേശിക്കുന്നു. മദ്ബഹായിൽ കയറി കുരിശ് ത്രോണോസിന്മേൽ വച്ചശേഷം കുക്കിലിയോൻ ചൊല്ലുകയും, അനന്തരം കുരിശുകൊണ്ട് ജനത്തെ ആശീർവദിക്കുകയും ചെയ്യുന്നു.